# ഭാഷാഭൈമീപരിണയം.


പരിഭാഷകൻ:

വിദ്വാൻ കെ. പി. കറുപ്പൻ.

പ്രസാധകൻ:

സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ.



ഒന്നാം പതിപ്പ് ൧൦൦൦ പ്രതി.

൧൦൯൭

വാണീകളേബരം അച്ചുകൂടം

തൃശ്ശിവപേരൂർ

പകർപ്പവകാശം]　　　　[വില ഒന്നര ഉറുപ്പിക

(അഴീക്കൽ വി. പി. സഹായസംഘത്തിലെ

ചിലവിന്മേൽ പ്രസിദ്ധപ്പെടുത്തുന്നത്).

# അവതാരിക.

൧

**വ**ളരെ നാൾ മുമ്പുമുതല്ക്കുതന്നെ, നളചരിതം കഥയെ ഒരുത്തരും നാടകരൂപത്തിൽ നിൎമ്മിക്കാത്തതെന്താണെന്നുള്ള വിചാരം എന്റെ ഉള്ളിൽ കടന്നുകൂടിയിരുന്നു.(൧) അഗ്നിപ്രിയന്മാരുടെ എടയിൽ എരിഞ്ഞേരിവെച്ചു ചീത്തയാക്കുവാൻ പ്രയാസമാണെന്ന് ഒരു ചൊല്ലുണ്ട്. അതുപോലെ, ചില കഥകൾ, ഏതാകൃതിയിൽ പുറത്തിറക്കിയാലും, അവയുടെ സ്വാരസ്യം ഒന്നു വേറെയാണ്. രാമായണം, നളചരിതം, ഹരിശ്ചന്ദ്രചരിതം മുതലായവ ഈ ഗണത്തിൽ പെട്ടവയാകുന്നു. നളോപാഖ്യാനം, ശ്രീഹൎഷന്റെ നൈഷധം കാവ്യം, മഴമംഗലത്തു നമ്പൂരിയുടെ നൈഷധചമ്പു, കുഞ്ചൻനമ്പ്യാരുടെ നളചരിതം ഓട്ടൻതുള്ളൽ, ഉണ്ണായിവാരിയരുടെ നളചരിതം ആട്ടക്കഥ എന്നിവയെ(൨) എത്ര പ്രാവശ്യം വായിച്ചാലും, കേട്ടാലും തൃപ്തിപ്പെടുന്നവരുണ്ടോ എന്നു സംശയമാണ്. അക്കാരണം, കാലം കഴിയുംതോറും, മലയാളത്തിൽ നളചരിതം നാടകരൂപത്തിലില്ലാത്തതിനെക്കുറിച്ചുള്ള എന്റെ വിചാരത്തിനു ശക്തി



---

(൧) മിസ്റ്റർ ഗുണ്ടർട്ടിന്റെ നിഘണ്ടുവിൽ സൂചനവിവരംപട്ടികയിൽ പേർ ചേൎത്തിട്ടുള്ള ദമയന്തീനാടകം മീനാക്ഷീനാടകം എന്ന മാതിരി ഒന്നാണെന്നല്ലാതെ, നാടകലക്ഷണങ്ങളോടുകൂടിയ ഒരു കൃതിയല്ല.

(൨) ത്രിവിക്രമാചാൎയ്യരുടെ നളചംബു അല്ലെങ്കിൽ ദമയന്തീകഥ, നളോദയം കാവ്യം, കാവ്യമാലയിലുള്ള സഹൃദയാനന്ദകാവ്യം, മ. രാ. രാ. ടി. സി. അച്യുതമേനോന്റെ സംഗീതനൈഷധം എന്നിവയേയും നോക്കുക.

കൂടിത്തുടങ്ങി. നാമാവശേഷയായി തീൎന്നിരിക്കുന്ന എന്റെ സഹോദരി ശ്രീമതി ഇക്കാവമ്മ 'സുഭദ്രാൎജ്ജുനം' നാടകം ഉണ്ടാക്കിയതിൽ പിന്നെ, ഞാൻ അവരെ നളചരിതം കഥ നാടകമായി ഉണ്ടാക്കുവാൻ ഉത്സാഹിപ്പിച്ചു. ഒരങ്കമോ മറ്റോ തീൎത്തു; പിന്നെ, അസ്വാസ്ഥ്യവും ചില അസൌകൎയ്യങ്ങളും നിമിത്തം അവർ അതിനെ പൂൎത്തിയാക്കിയില്ല. അതിനുശേഷം, യശോമാത്രശരീരനായിരിക്കുന്ന ബ്രഹ്മശ്രീ ഒറവങ്കരെ രാജാവെന്ന അപരനാമാങ്കിതനും 'കവിരാജനുമായ നീലകണ്ഠൻനമ്പൂരി ഒരിക്കൽ എറണാകുളത്തു വന്നസമയം, അദ്ദേഹത്തെ നിൎബ്ബന്ധിച്ചു പ്രസ്താവന കഴിപ്പിച്ചു. ഓരോ അങ്കം അവസാനിക്കുന്നത് എനിക്കയച്ചുതരികയും നാടകം ഉടനെ തീൎക്കുകയും ചെയ്യാമെന്നു പറഞ്ഞുപോയതല്ലാതെ, പിന്നെ ഒന്നും നടന്നിട്ടില്ല. ഈ വിധം ഞാൻ ഭഗ്നാശയനായി ഇരിക്കുന്ന കാലത്ത്, ഒരു ദിവസം, 'ന്യൂ ഇൻഡ്യാ' എന്ന വൎത്തമാനപ്പത്രത്തിൽ, 'ഭൈമീപരിണയം' എന്നൊരു സംസ്കൃതനാടകത്തെ കുറിച്ചുള്ളൊരു നിരൂപണം കണ്ടു. വേഗം ആ കൃതി വരുത്തി നോക്കുകയും പത്രത്തിലെ സ്തോത്രം അസ്ഥാനത്തിലല്ലെന്നു ബോദ്ധ്യപ്പെടുകയും ചെയ്തു.

"മൈസൂർ മഹാരാജാവിനാൽ പരിപാലിതമായിരിക്കുന്ന കൎണ്ണാടകരാജ്യത്ത് ദൃഢതരമായ പാണ്ഡിത്യത്തോടുകൂടിയ വിദ്വൽപ്രവരന്മാരാൽ അലംകൃതമായി മണ്ടിക്കല്ല് എന്നൊരു നഗരമുണ്ട്. അവിടെ പണ്ഡിതശിരോമണിയും ശ്രോത്രിയാഗ്രണിയും ആയ ബ്രഹ്മശ്രീ രാമശാസ്ത്രികൾ സൎവ്വോൽക്കൎഷേണ വൎത്തിക്കുന്നു. അദ്ദേഹം മൈസൂർ മഹാരാജാവിന്റെ ആസ്ഥാനപണ്ഡിതന്മാരിൽ ഒരാളും ആൎയ്യധൎമ്മപ്രകാശാദിഗ്രന്ഥങ്ങളുടെ കൎത്താവും ആകുന്നു. അഭിജ്ഞനായി ഉദാരശീലനായിരിക്കുന്ന കൃഷ്ണമഹാരാജാവു തിരുമനസ്സുകൊണ്ട് ഇദ്ദേഹത്തിന്റെ പാണ്ഡിത്യം കണ്ടു സന്തുഷ്ടനായിട്ട്, വിശാലമായ ഒരു വളപ്പിൽ കമനീയമായ ഒരു ഗൃഹം ഉണ്ടാക്കി സംഭാവനചെയ്തു

യും, മഹാവിദ്വാൻ എന്ന ബിരുദാപ്പ്ണംചെയ്ത് ഇദ്ദേഹത്തെ മൈസൂർ ആംഗലകലാശാലയിൽ സംസ്കൃതപ്രഥമോപാധ്യായനായി നിയമിക്കയും ചെയ്തിരിക്കുന്നു." 'അദ്ദേഹമാകുന്നു വൈദ്യമീമാംസാപരിണയത്തിന്റെ പ്രണേതാവ്.'

മൈസൂർ സിവിൽ സർവ്വീസ്സിലെ ഒരു അംഗവും എന്റെ ഒരു മാന്യസ്നേഹിതനും ആയ ബ്രഹ്മശ്രീ ടി. ജി. രാമയ്യർ മുഖേന മഹാകവിയും സാഹിത്യരസികനും ആയ ബ്രഹ്മശ്രീ രാമശാസ്ത്രിയിൽനിന്ന് എനിക്കു കിട്ടീട്ടുള്ള സമ്മതത്തോടുകൂടിയാകുന്നു ഈ പരിഭാഷയെ പ്രസിദ്ധപ്പെടുത്തുന്നത് എന്നു ഞാൻ നന്ദിപുരസ്സരം പ്രസ്താവിച്ചുകൊള്ളുന്നു.

ഇതിനെ, എന്റെ ആവശ്യപ്രകാരം, തർജ്ജമചെയ്തിട്ടുള്ളത് ... ഷാകലേശകർത്താവായ ശ്രീമാൻ കെ. പി. കറുപ്പനാകുന്നു. കൊടുങ്ങല്ലൂര് ആനാപ്പുഴക്കടവുകാരായ കല്യാണദായിനീസഭാംഗങ്ങൾ കറുപ്പനു കഴിഞ്ഞ കാലത്തിൽ കൊടുത്ത മംഗളപത്രത്തിൽനിന്നു ചില ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു:

"കൊച്ചീഗവമ്മേണ്ടിൽനിന്നും ഏപ്പെടുത്തിട്ടുള്ള സംസ്കൃതമലയാളപണ്ഡിതപരീക്ഷകളിൽ വിജയിയായിരിക്കുന്ന അവിടന്ന് സരസകവിഭൂഷണനായി പ്രശോഭിക്കുന്നു. ഒരു കവിതാപരീക്ഷയിൽ സമ്മാനാർഹമായ അങ്ങയുടെ ബാലാകലേശത്തെക്കണ്ടു സന്തോഷിച്ചു കേരളകാളിദാസനെന്നും ഭാഷാസാമ്രാജ്യചക്രവത്തിയെന്നും പേർ സമ്പാദിച്ചിട്ടുള്ള വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് "വിദ്വാൻ" എന്ന വിശിഷ്ടനാമധേയത്താൽ അങ്ങയെ വിഭൂഷിതനാക്കിത്തീത്തു... തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ട് നവരത്നഖചിതമായ ഒരംഗുലീകത്തെ കല്പിച്ചുതന്നു. ഈയിടെ കൊച്ചീവലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് ഒരു സുവർണ്ണമുദ്ര സമ്മാനിച്ചു.... അധോഗതിയിൽ കിടന്നഴന്ന വാലസമുദായത്തെ ഒരു സഭ

സ്ഥാപിച്ച സദുപദേശവെളിച്ചത്താൽ നാഗരികപന്ഥാവിനെ കാണിച്ച് ഉൽകർഷേച്ഛയും ഉൽഗതിയും വർദ്ധിപ്പിച്ചതിനു വാലസമുദായം എന്നും കടപ്പെട്ടിരിക്കുന്നതാകുന്നു.”

മത്സരബുദ്ധികളും അസൂയാകലുഷമതികളും അല്ലാത്ത എല്ലാ സാഹിത്യരസികന്മാരും “ഭാഷാഭൈമീപരിണയ”ത്തെ നമ്മുടെ ഭാഷയ്ക്കു് ഒരു ഭൂഷണമായി കൊണ്ടാടാതെ ഇരിക്കയില്ല. മററുള്ളവർ ചിരിച്ചാലും ഒളിയമ്പെയ്താലും ഒരു ചേതവുമില്ലല്ലൊ.

പ്രൌഢശ്രീകാവ്യമാർഗ്ഗേനവമതിയൊടുനോ-
ക്കാതെനിസ്സാരമേററം
മൂഢത്വംകൊണ്ടുപേക്ഷിച്ചിടുകിലുമതിൽവെ-
ച്ചെന്തുചേതംവരുന്നു?
ബോധംതങ്ങൾക്കുകാണാത്തവരുടെപുരുനിലാ-
വിന്നനിന്ദിക്കിലെന്താ-
ണൂഢപ്രേമംസദൃക്കാൻവരതനുമവി-
ക്കുന്നദിക്കിങ്കലെല്ലാം.

എന്റെ അപേക്ഷയെ അനുസരിച്ച് ഈ പരിഭാഷയെ ആദ്യംമുതലവസാനംവരെ മനസ്സിരുത്തിനോക്കി, വേണ്ട ഭേദഗതികൾ വരുത്തിയത് എന്റെ സ്നേഹിതനും കവിയും പണ്ഡിതനുമായ ശ്രീമാൻ വടക്കുങ്കൂർ രാജരാജവർമ്മ രാജാവവർകളാകുന്നു.

അച്ചടിയിൽ ഇതിനുള്ള വൃത്തിയും വെടിപ്പും മിസ്റ്റർ മാളിയമ്മാവു കുഞ്ഞുവറിയതിന്റെ മേലന്വേഷണത്തിന്റെ ഫലമാണ്. ഇതിനെ പ്രസിദ്ധപ്പെടുത്തുവാൻ മിസ്റ്റർ കറുപ്പനു വേണ്ട ധനസഹായം ചെയ്യുന്നത് അഴീക്കലുള്ള വാലസഭയിൽനിന്നാകുന്നു എന്നറിയുന്നതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു.

കൊച്ചീ വലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂ

ത്തിത്തിരുനാൾ ദിവസം ഈ നാടകത്തെ പ്രസിദ്ധപ്പെടുത്തേ ണമെന്നായിരുന്നു എൻെറ മോഹം. അതിനു സാധിച്ചില്ലെ ങ്കിലും, കരുണാനിധിയായ തിരുമനസ്സിലെ തൃപ്പാദങ്ങളിൽ, ക ല്പിച്ചനുവദിച്ചപ്രകാരം, ഈ കൃതിയെ സമർപ്പിക്കുവാൻ സംഗ തിയായതിൽ ഞങ്ങൾ രണ്ടുപേരും സന്തോഷഭരിതന്മാരും കൃ തകൃത്യന്മാരും അത്യന്തം കൃതജ്ഞതയോടുകൂടിയവരും ആയി തീർന്നിരിക്കുന്നു.

## ൨. കഥാസംഗ്രഹം.

നിഷധരാജ്യം നർമ്മദാതീരത്തായിരുന്നു. അവിടെ നളൻ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം വീര്യസൌന്ദര്യൌ ദാര്യാദികളിൽ അദ്വിതീയനായിരുന്നു. നിഷധരാജ്യത്തിനു തെക്കുകിഴക്കായിട്ടായിരുന്നു വിദർഭരാജ്യം (ബിറാർ) കിടന്നിരു ന്നത്. കുണ്ഡിനം അതിൻെറ തലസ്ഥാനമായിരുന്നു. വിദർ ഭരാജ്യത്തു ഭീമരാജാവിൻെറ പുത്രി ദമയന്തിയുടെ അംഗസൌ ഭാഗ്യവും ചാരിത്രശുദ്ധിയും ലോകപ്രസിദ്ധങ്ങളാണല്ലോ. നി ഷധരാജ്യത്തിനു കിഴക്കും വിദർഭരാജ്യത്തിനു വടക്കും ആയിരുന്നു ചേദിപൻെറ രാജ്യം. ദശാർണ്ണവരാജാവായ സുദാമാവിൻെറ ഒരു പുത്രിയെ ചേദിരാജാവു കല്യാണം കഴിച്ചു. മറേറ പുത്രിയു ടെ മകളാണ് ദമയന്തി. ഋതുപർണ്ണൻെറ കോസലരാജ്യം പാ ഞ്ചാലരാജ്യത്തിനു കിഴക്കും വിദേഹ(ഔഡ്)രാജ്യത്തിനു പടി ഞ്ഞാറും ആയിരുന്നു. അയോദ്ധ്യ(സാകേതം)യും ശ്രാവസ്തി യും അതിലെ നഗരങ്ങളായിരുന്നു. കാട്ടിൽനിന്നു ദമയന്തി ചേദിപൻെറയും നളൻ ഋതുപർണ്ണൻെറയും രാജ്യങ്ങളിലാണ ല്ലോ ചെന്നുകൂടിയത്.

## ൩.

യവനരാജാവായ ഉഗ്രസേനൻ ഒരിക്കൽ നളൻെറ അ മ്മാമൻ ആര്യചാരുമതിയെ അകലത്തുള്ള ഒരു കാവൽസ്ഥ

ശത്തുനിന്ന പിടിച്ചുകൊണ്ടുപോയി ആയാളെ തോല്പിച്ച്, ആൎയ്യചാരുമതിയെ അവിടെ രാജാവായി വാഴിച്ച്, തിരിച്ചു വരുംവഴി, ശതകൂടംപൎവ്വതത്തിന്റെ താഴ്വരയിൽ, വരദാനദിയുടെ തീരത്ത് ഒരു ഉദ്യാനത്തിൽവെച്ച്, നളൻ ദമയന്തിയെ കാണുകയുണ്ടായി. അപ്പോഴം അവൎക്കന്യോന്യം അനുരാഗം ഉണ്ടായി.

(൫) ദമയന്തിയിൽ അനുരക്തചിത്തനായ നളൻ ആസ്ഥാനമണ്ഡപത്തിൽ ഇരിക്കുവാൻ അശക്തനായി ഗൃഹോദ്യാനത്തിൽ പ്രവേശിക്കുന്നു. അവിടെ വെച്ചു തന്റെ പ്രിയസഖനായ അശോകനോട് ദമയന്തിയെ കണ്ട വിവരം പറഞ്ഞു. കാമപരവശനായ രാജാവിനെ അശോകൻ അല്പം ആശ്വസിപ്പിച്ചു. അതിനുശേഷം, രാജാവ് അവിടെ പൊയ്കയിൽ ക്രീഡിച്ചിരുന്ന ഒരു ഹംസത്തെ പിടിക്കയും, അതിന്റെ സങ്കടങ്ങൾ കേട്ടു വിടുകയും ചെയ്തു. പ്രത്യുപകാരമായി ഭൈമീസമ്മേളനത്തിനുവേണ്ട സഹായം ചെയ്യാമെന്ന് അതു നളനോടു വാഗ്ദാനവും ചെയ്തു പറന്നുപോയി. ദമയന്തിയുടെ കഥയോ? മദനാവസ്ഥകൾക്കധീനയായ അവളുടെ പാരവശ്യം കണ്ടു സഖി കേശിനി സിദ്ധിമതി എന്നൊരു യോഗിനിയുടെ വേഷവുമെടുത്തു പടവുമായി പുറപ്പെട്ടുവന്നിരിക്കുന്നു. അവർ നായികയുടെ ഗുണങ്ങളെ വൎണ്ണിച്ച് നളനു ദമയന്തിയിലുള്ള അനുരാഗത്തെ ഉറപ്പിച്ചു. അപ്രകാരമുള്ള രാജാവു ദമയന്തീസ്വയംവരവൃത്താന്തം കേട്ട് അതിന്നായി ഉദ്യമിക്കയും ചെയ്തു.

(൬) രണ്ടാമങ്കത്തിലെ കഥ നടക്കുന്നതു കുണ്ഡിനത്തിലാകുന്നു. നളമഹാരാജാവിനെ എതിരേല്പാനതിനുവേണ്ട ഉപകരണങ്ങളോടുകൂടി വിദൎഭരാജ്യത്തെ പ്രധാനമന്ത്രി, കല്പനപ്രകാരം, പുരദ്വാരത്തിങ്കൽ നേരത്തെ തെയ്യാറായിരിക്കുന്നു. കാലതാമസത്തോളം രാജാവു നട്ടുച്ചയായിട്ടും വരാത്തതിൽ കുണ്ഡിനേശൻ അക്ഷമനായി തീൎന്നിരിക്കുന്നു. മന്ത്രിക്കടിക്കടി

ആളും പോകുന്നുണ്ട്. മന്ത്രി, ബുദ്ധിമുട്ടി, തന്റെ അധികാര ത്തെത്തന്നെ അധിക്ഷേപിച്ചുതുടങ്ങി.

തന്നീശന്റെഹിതംനടക്കുകിലിതം
ലോകൎക്കഹിതമാ,ജനം
തന്നൊക്കാക്കുകിലീശകാൎയ്യമതിലും
വല്ലായ്മതെല്ലേററിടും,
തന്നിഷ്ടപ്പടിപോകിലോഹൃദയവും
തോഷിക്കയില്ലീവിധം
മൂന്നല്ലോവിഷമങ്ങൾ;കഷ്ടമധികാ–
രത്തിന്റെപോക്കോൎക്കുകിൽ.

അപ്പോൾ, നാരദൻ വന്ന്, ഇന്ദ്രാദികൾ നളനെ ദൂത്യകൎമ്മ ത്തിൽ ഏല്പ്പിട്ടത്തിയവിവരം അമാത്യനെ അറിവിച്ചു. അവ ൎക്ക ദമയന്തിയെ കിട്ടേണമെന്നുള്ള ആഗ്രഹം അവരിൽ ജനി പ്പിച്ചുതന്നെ ഈ കലഹപ്രിയനല്ലെ എന്നു സംശയിക്കേണ്ടി യിരിക്കുന്നു.

ദിക്പാലകന്മാരുടെ വരബലത്താൽ, നളൻ അദൃശ്യനായി ദമയന്തിയുടെ അന്തഃപുരത്തിൽ പ്രവേശിച്ചു. ആ അവസര ത്തിൽ, രംഭാദികളായ നാലപ്സരസ്ത്രീകളും അവിടെ എത്തി, ദ മയന്തി ഇന്ദ്രാദി നാലുദേവന്മാരിലൊരാളുടെ ഭാൎയ്യയായിരിക്കേ ണമെന്നു ഉപദേശിച്ചു. കാരണസഹിതം അതിനെ ദമയ ന്തി കൈക്കൊണ്ടില്ല. ദേവസ്ത്രീകൾ മടങ്ങിയ ഉടനെ, നളൻ ദമയന്തീസവിധത്തിൽ നേരിട്ടുചെന്ന് ഇന്ദ്രാദികളുടെ പ്രാൎത്ഥ നയെ അറിവിക്കയും സല്ലാപസുഖത്തെ അനുഭവിക്കയും ചെ യ്തു, തന്റെ പാളയത്തിലേക്കു മടങ്ങി.

(൩). പിന്നെ നളകുലസമുത്ഭവനായ പുഷ്കരന്റെ പു റപ്പാടായി. പുഷ്കരൻ വളരെനാളായത്രെ ദമയന്തിയിൽ ആ സക്തചിത്തനായിരിക്കുന്നു. അയാൾ സഖ്യയെമാത്രം ഉദ്ദേശി ച്ചു കല്യാണപ്പന്തലിൽ വന്നുകൂടീട്ടുള്ളതല്ല. കന്യകയെ കിട്ടു

മൊ എന്ന് ഒരു കൈ നോക്കേണമെന്നുകൂടി മോഹമുണ്ടായിരുന്നു. തന്റെ സേനാപതിയുടെ നിവാരണം നിമിത്തം ആ മദനോന്മത്തൻ പേക്കൂത്തൊന്നും അധികം കാണിക്കാതെ അടങ്ങിയിരുന്നു എന്നേയുള്ളു.

പിന്നീട്, ഒരു വന്ദി വന്ന് പൗരജനപരിജനോത്സാഹങ്ങളേയും രാജസമ്മേളനത്തേയും വർണ്ണിച്ചു. അപ്പോൾ മന്ത്രിപുത്രിയും ദമയന്തിയുടെ സഖിയുമായ ശാരദ ദമയന്തിക്ക് അവിടെ എത്തിട്ടുള്ള രാജാക്കന്മാരെ യഥാക്രമം കാണിച്ചുകൊടുത്തു. ഈ പ്രദർശനാവസരത്തിൽ, അഞ്ചു വൈദർന്മാരും അതുയും നളന്മാരും അനന്തരം സഭയിൽ പ്രവേശിച്ചു. ദമയന്തി എന്തു ചെയ്യേണ്ടു എന്നറിയാതെ വ്യസനിച്ചു ദേവന്മാരെ സ്തുതിച്ചു. പ്രീതന്മാരായി അവർ അവരുടെ രൂപങ്ങളെ അവലംബിക്കയും നളന് ഈരണ്ടുവരംവീതം കൊടുക്കുകയും ചെയ്ത്, മറഞ്ഞു. തത്സമയം, ദമയന്തി നളനെ വരിക്കയും ചെയ്തു.

വിവാഹോത്സവത്തെ കൊണ്ടാടുവാൻ വേണ്ടി വിദർഭൻ ജാമാതാവിനെ സ്വഗൃഹാഭ്യന്തരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. ഇതുകണ്ട്, പുഷ്കരൻ പലതും ജല്പിച്ചുകൊണ്ട് സ്വയംവരസഭയിൽനിന്നു നിർഗ്ഗമിച്ചു.

(ർ) വിവാഹമഹോത്സവം വളരെ ആഡംബരത്തോടുകൂടി നിർവ്വഹിക്കപ്പെട്ടതായി ചില ബ്രാഹ്മണരുടെ സംഭാഷണത്തിൽനിന്നു മനസ്സിലാക്കാം.

കൃതോദ്വാഹയായ ദമയന്തി പതിഗൃഹത്തിലേക്കു യാത്ര ആരംഭിച്ചു. അപ്പോൾ, കണ്വൻ ശകുന്തളക്കെന്നപോലെ, വിദർഭൻ

"ആലസ്യം വിട്ടുനിത്യം പതിപരിചരണം
ചെയ്യണം ക്രോധമാംമ-
ട്ടാലംബിക്കാതെ വർത്തിക്കണമനിശമസൃ-
യാളിയെക്കൈവിടേണം

ശീലം, കാലം, കുലം, സജ്ജനതതിയിവയെ-
ച്ചിന്തകൊണ്ടുംനികാമം
നീ ലംഘിക്കാതിരുന്നീടണമയിമകളേ!
നിന്മനോബോധപൂർവ്വം"

എന്നിപ്രകാരം ചില വധൂപദേശങ്ങൾ കൊടുത്തു യാത്രയയച്ചു.

(൭) നാരദൻ ഇന്ദ്രാദികളെ മാത്രമല്ല ഇളക്കിവിട്ടിരുന്നത്. അദ്ദേഹം ദമയന്തിയെ വർണ്ണിച്ച്, കലിയേയും കല്യാണത്തിന്നു പുറപ്പെടുവിച്ചിരുന്നു. കലി വരുന്നതിന്നു മുമ്പ്, സ്വയംവരം കഴികയാൽ, ഹതാശയനായി അയാൾ നളനെ ബാധിക്കുവാൻ തരവുംനോക്കി നിഷധപുരിയിൽ താമസമായി. കൂട്ടിന്നു ദ്വാപരനേയും കിട്ടി. സഹായത്തിന്നു, പുറമെ കാർക്കോടകൻ, കാട്ടാളത്തലവനായ ഉഗ്രസേനൻ, കച്ചവടക്കാരൻ കാമദാസൻ, വ്യവഹാരനിവേദകനായ ചണ്ഡവർമ്മാവ് എന്നിവരേയും, കലി തന്റെ സ്വാധീനത്തിൽ നിർത്തി. കലിദ്വാപരന്മാർ ചൂതുകളിവഴിക്കു നളനെ ജയിക്കുവാൻ പുഷ്കരനെ ഉത്സാഹിപ്പിച്ചു.

ദമയന്തിയുടെ പ്രതിവിധികളാൽ ഗുണമൊന്നും സിദ്ധിക്കാതെ, ദുസ്വപ്നദർശനം നിമിത്തം നളൻ വ്യാകുലചിത്തനായി ഇരിക്കയായിരുന്നു. അതുകാരണം,

"മാഷിക്കുംപൊളി, കേൾക്കണം കഠിനവാ,-
ക്കോതീടണം കൈതവം,
ദോഷിക്കും കുലിസ്യൂണറക്കുമിവയെ,
കാര്യക്രമത്തേയുമേ,
ശോഷിക്കും തനു, വിത്തവും, ശുചിയലം-
കാരത്തിലില്ലാതെയാം,
പോഷിക്കും സമയാതിപാതമിവയാൽ
ദ്യൂതം നിഗ്രഹകാരിയാം"

എന്നൊക്കെ ചില പൊടിക്കൈകൾ പുഷ്കരൻ ആദ്യം പ്രയോഗിച്ചു എന്നിലും, അയാൾ നളനെ തൻെറ ജാടയിൽ അകപ്പെടുത്തി കളി തുടങ്ങിച്ചു. അതു ഹേതുവായിട്ടുതന്നെ, അമാത്യൻ പ്രജ്ഞാശേഖരൻെറ ഉപദേശം നളനിൽ പതിഞ്ഞതുമില്ല. എന്തിന പറയുന്നു? ചൂതിൽ നളന്റ സവ്വസ്വവും പോയി. പിന്നെ, മരണം അല്ലെങ്കിൽ ദൂരഗമനം, ഇവയിലൊന്നല്ലാതെ ഗത്യന്തരമില്ലെന്നു നളൻ നിശ്ചയിച്ചു. ഇന്ദ്രസേനനെയും ഇന്ദ്രസേനയെയും നളസാരഥിയായ വാൎഷ്ണേയനെ ഏല്പിച്ചു കുണ്ഡിനത്തിലേക്കയച്ചു. അവരെ മാതാപിതാക്കന്മാർ ഏതുവിധം പിരിച്ചയച്ചു എന്നു വിവരിപ്പാൻ പ്രയാസം.

അങ്കത്തിൽ പ്രിയമോടണച്ചു കരയും
നേരത്തിലാർ നോക്കുമെൻ
തങ്കത്തിൻെറ വിശപ്പറിഞ്ഞു സദയം
പോററീട്ടശിപ്പിപ്പതാർ
തങ്കം നിദ്രയൊടെങ്ങുമങ്ങു ചരിയും
നിന്നെ ശയിപ്പിപ്പതാ-
രങ്കഞ്ഞെതന്നെ വെടിഞ്ഞിടുന്നൊളളവാം
ദുഃഖങ്ങളേതേതുതാൻ.

നീ വിദ്യാരത്നാകരണം, വിനയവും
വേണം സൽകൃത്യങ്ങളാൽ,
ഭൂവിൽ കീൎത്തി ലഭിക്കണം, ഖലരുമായ്
സംഗത്തെ വജിക്കണം,
കൈ വിട്ടീടൊല ശിഷ്ടരോഷമതിലും
സത്യം, സ്വധൈൎയ്യത്തെയും
ജീവിച്ചീടുകിവണ്ണമെങ്ങുമധികം
നാൾ ശാന്തിയോടെന്മകൻ.

വാൎഷ്ണേയൻ കുട്ടികളെ അവിടെ കൊണ്ടുപോയി ആക്കി,

സാകേതപതിയായ ഋതുപർണ്ണന്റെ സൂതനായി താമസിച്ചു. അവസ്ഥാന്തരത്തിലും വിട്ടുപിരിയാതെ കൂടിയിരുന്ന ദമയന്തിയും ഏകവസ്ത്രനായ നളനും വനത്തിലേക്കു പുറപ്പെട്ടു. വനഗമനസങ്കല്പത്തിങ്കൽനിന്നു നിവൎത്തിക്കുവാൻ പൌരപ്രമാണികൾ അപേക്ഷിച്ചു. അതിനെ സത്യസന്ധനായ നളനു സമ്മതമായിരുന്നില്ല.

(൩) പ്രേയസീസനാഥനായ നളൻ വനഭൂമിയിൽ എത്തി. വിന്ധ്യാടവികളുടെ ഗംഭീരവും സൌമ്യവുമായ ശോഭ അവരുടെ ശ്രദ്ധയെ ആകൎഷിച്ചു. ഈ അവസരത്തിൽ, വിശപ്പു സഹിക്കവഹിയാതെയായിത്തീൎന്ന നളൻ, ചില കനകപ്പക്ഷികളെ കണ്ട്, അവയെ വസ്ത്രംകൊണ്ടു പിടിപ്പാൻ ഉത്സാഹിച്ചു. പക്ഷികൾ വസ്ത്രവുംകൊണ്ടു പറന്നുപോയി. നിൎവ്വിസനനായ നളൻ, കാട്ടിൽ നടക്കുന്ന സമയം, ദമയന്തിക്കു വിദൎഭരാജ്യത്തേക്കു പോകുവാനുള്ള വഴി കാണിച്ചുകൊടുക്കുന്നു. അതുകേട്ടു ദമയന്തി വ്യസനിച്ചു. അപ്പോൾ നളൻ ദമയന്തിയെ സമാശ്വസിപ്പിച്ചു. അന്യോന്യം അവൎക്കുള്ള ഗാഢസ്നേഹത്തെ ഇവിടെയും അവരുടെ വാക്കുകൾ വെളിപ്പെടുത്താതിരിക്കുന്നില്ല:



മുള്ളേറുമിങ്ങു കഴി കന്ദകളും കലൎന്നി-
ട്ടുള്ളോരു കാടിതടിവെക്കുക നോക്കി മെല്ലേ;
കൊള്ളും തലയ്ക്കു വെയിൽ മുണ്ടു പുതയ്ക്കു,കൊമ്പാ-
ണ്ടുള്ളോടമത്തല കണിച്ചു നടന്നുകൊൾക.

ചൂടുതട്ടിയ നിലത്തു നാഥ! നിൻ
ചോടണയ്ക്കുമളവെന്റെ മാനസം
ആടലാമനലനിൽ ദഹിക്കയോ
ധാടിവിട്ടു മയങ്ങിനില്ക്കയോ?

അവർ രാത്രിയിൽ, ഒരു ജീൎണ്ണശിലാമണ്ഡപത്തിൽ ശയിച്ചു; യാത്രാക്ലേശവും വിശപ്പുകൊണ്ടും ക്ഷീണിച്ചിരുന്ന ദമ

യന്തി കിടന്ന ഉടനെ ഉറങ്ങി. ഈ ലാക്കുനോക്കി നളൻ അവളെ ഉപേക്ഷിച്ച് എവിടെയോ നിഷ്ക്രമിച്ചുകളഞ്ഞു. ദമയന്തി ഉണൎന്ന സമയം, ഭൎത്താവിനെ കണ്ടില്ല. അവൾ ഒരു ഉന്മത്തയെപ്പോലെ പ്രലപിക്കുവാൻ തുടങ്ങി. തിൎയ്യഗ്ജീവികളോടും തരുക്കളോടും തന്റെ പ്രിയതമനെക്കുറിച്ചു ചോദിച്ചു കാട്ടിലെങ്ങും അലഞ്ഞുനടന്നു.

(൧) അപ്പോഴും അവളുടെ വിചാരം ഭൎത്താവിന്റെ ക്ഷേമത്തെക്കുറിച്ചായിരുന്നു.

> ഉഴണെങ്ങു? നീയുറങ്ങുന്ന-
> തെങ്ങാരുപചരിക്കുവാൻ?
> ഏതവസ്ഥയിൽ വാഴുന്ന-
> തെന്നറിഞ്ഞില്ല ഞാൻ പ്രഭോ!

അതിഗഹനമായ വനത്തിൽ നളനെ തിരഞ്ഞുനടന്ന് ഖിന്നയായ ദമയന്തിയെ ഒരു മലമ്പാമ്പു വിഴുങ്ങി. ഈ പതനത്തിൽ, കിരാതരാജാവായ ഉഗ്രസേനൻ സൎപ്പത്തെ രണ്ടായി പിളൎന്ന് അവളെ രക്ഷിച്ചു. രാഹുനിൎമ്മുക്തനായ ചന്ദ്രമസ്സിനെപ്പോലെ പ്രകാശിക്കുന്ന ദമയന്തിയെക്കണ്ടു കിരാതൻ കാമാതുരനാകയാൽ, ദമയന്തിയെ വശത്താക്കുവാൻ ചാടുവാക്യങ്ങൾ പ്രയോഗിച്ചുതുടങ്ങി. ഇയാൾ പുഷ്കരന്റെ ഒരു ദൂതനും ആജ്ഞാവാഹിയുമായിരുന്നു. ഒന്നിലൊ പുഷ്കരന് അവളെ കാഴ്ചവെക്കാം; അല്ലെങ്കിൽ അവൾ അവനെ കല്യാണം കഴിച്ചു കിരാതികൾക്കൊക്കെയധീശയായിരിക്കണമെന്നായിരുന്നു അവന്റെ ശാഠ്യം. ദമയന്തിയുടെ സാമോപദേശങ്ങൾ ഒന്നും കിരാതനിൽ ഫലിച്ചില്ല. ഒടുവിൽ, ദമയന്തിക്കു പാതിവ്രത്യപ്രഭാവം കൊണ്ട് അവനെ ഹനിക്കേണ്ടിവന്നു. കാട്ടാളൻ ഇടിവാളേററു മരിച്ചു.

വനാന്തരഗതയായ ദമയന്തിയെ വശീകരിക്കുവാൻ ഈ ഘട്ടത്തിൽ നായാട്ടെന്ന നാട്യത്തിൽ പുഷ്കരനും അവിടെ എ

ത്തുന്നു. അവൾ തന്റെ ഭാര്യയായിരിക്കേണമെന്ന് അവൻ വാദിച്ചു. ദമയന്തി വാഗ്ഭംഗികൊണ്ട് അവന്റെ വാദത്തെ നിരാകരിച്ചു. ഈ സംഭാഷണമദ്ധ്യത്തിൽ, വാമദേവമഹർഷി അവിടെ ആവിർഭവിച്ചതോടുകൂടി, പുഷ്കരൻ അവിടെനിന്നു നിവർത്തിച്ചു. മഹർഷി ഭക്താതിശയത്തോടുകൂടെ ദേവിക്കു ഫലപുഷ്പതാംബൂലാദികളെയും "ആകാശത്തിൽനിന്നു പക്ഷികൾ പതിപ്പിച്ചതിനാൽ എനിക്കു കിട്ടിയതാണിത്" എന്നും പറഞ്ഞ്, നളന്റെ നഷ്ടമായ പീതാംബരഖണ്ഡത്തെയും സമർപ്പിച്ചു സ്വാശ്രമത്തിലേക്കു ഗമിച്ചു. നളനെക്കുറിച്ചു ചോദിച്ചസമയം, ഉടനെ എല്ലാം അവളെ അറിയിക്കുന്നതാണെന്നുമാത്രം പറഞ്ഞു.

വാമദേവന്റെ നിർഗ്ഗമനാനന്തരം, തസ്കരന്മാരാൽ വസ്ത്രം അപഹരിക്കപ്പെട്ടവളും വിരൂപിയുമായ മിത്രാദിനി എന്നൊരു സ്ത്രീ ദമയന്തിയുടെ അടുക്കൽ വന്നു സഖ്യം ചെയ്തു. അവളൊരു വലിയ സൂത്രക്കാരിയായിരുന്നു. ദമയന്തിയെ പുഷ്കരനധീനയാക്കീട്ടുണ്ടെന്നു ധരിപ്പിച്ച് അയാളോടു സമ്മാനങ്ങൾ വാങ്ങി. കള്ളി വെളിച്ചത്തായ സമയം, പുഷ്കരൻ അവളുടെ കാതും മൂക്കും ചെത്തിവിട്ടു. പിന്നെ അവൾ ദുർജ്ജസേനന്റെ കൂടെച്ചെന്നു താമസിച്ചു. അയാൾ മരിച്ചപ്പോൾ, കിരാതിനികൾ അവിടനിന്നു അവളെ എറക്കിവിട്ടു. പിറ്റേന്നാൾ ചേദിപുരത്തു വലിയൊരു ചന്തയുണ്ട്. ആ വഴിക്കു പോകുന്ന കച്ചവടക്കാർ ഒരുമിച്ച് ആ ദിക്കിൽ ചെന്നു ചേരാമെന്നുകരുതി അവൾ പുറപ്പെട്ടിരിക്കുകയായിരുന്നു. ദമയന്തി, പീതാംബരാദികൾ ഇവൾക്കു കൊടുത്തിട്ട്, സന്ധ്യയെ വന്ദിപ്പാൻ അടുത്തുള്ളൊരു അരുവിയിലേക്കു പോയി. മിത്രാദിനി പീതാംബരത്താൽ അലംകൃതയായി, അംഗലേപനവും താംബൂലചർവ്വണവും ചെയ്തു ദമയന്തിയുടെ വരവും കാത്തു ലതാകുടീരത്തിന്റെ ദ്വാരത്തിൽ നിന്നു. തത്സമയം, അവിടെ

പുഷ്കരൻ പ്രവേശിച്ചു. കാമവിവശനായ പുഷ്കരൻ മിത്രാദ
നിയെ ദമയന്തിയെന്നു തെററിദ്ധരിച്ച്, അനുനയങ്ങൾ പ്രയോ
ഗിച്ച്, അവളെ വശഗയാക്കി തന്റെ കൂടാരത്തിലേക്കു കൊ
ണ്ടുപോയി.

ദമയന്തി അടവിയിൽനിന്നു തിരിച്ചുവരുന്ന വഴിക്കു വഴി
പിഴച്ചു ചേദിപുരത്തിൽ പോകുന്ന വണിക്സാർത്ഥന്റെ പാളയ
ത്തിനരികിൽ ചെന്നകപ്പെട്ടു. കോടീശ്വരനും വലിയ കച്ചവ
ടക്കാരനും കണ്ടാൽ വിരൂപനുമായ കാമദാസൻ, ദമയന്തിയെ
കണ്ട് ഒരു കള്ളിയാണെന്നുവിചാരിച്ച്, അധിക്ഷേപത്തോടു
കൂടെ അടുത്തു. അടുത്തുകണ്ടസമയം, ദമയന്തിയുടെ അസാ
ധാരണമായ സൌന്ദര്യം അവനെ കാമചാപലത്തിനധീനനാ
ക്കി. കാമദാസൻ ചാടൂക്തികളെക്കൊണ്ടു ദമയന്തിയുടെ ഭ
ർത്താവാകുവാൻ ഉത്സാഹിച്ചു. ആ നയം വിഫലമായപ്പോൾ,
അവൻ ദമയന്തിയെ കള്ളിതന്നെയാക്കി, ദണ്ഡം പ്രയോഗി
ക്കുവാനും ഒരുമ്പെട്ടു. ആ അവസരത്തിൽ ഒരു ഗജയൂഥം ഇള
കിവന്നു കാമദാസനെയും ബന്ധുക്കളെയും നിശ്ശേഷം ഞെരിച്ചു
കളഞ്ഞു. ദമയന്തി അടുത്തുണ്ടായിരുന്ന ഒരു വനദുർഗ്ഗയുടെ
ക്ഷേത്രത്തിൽ ചെന്നു കയറി അഭയം പ്രാപിച്ചു. അപ്പോൾ
അവിടത്തെ കഥ അതിലും ഭയങ്കരം: കുറെ കാട്ടാളന്മാർ ദ്വാ
ദശവയസ്കനായ ഒരു കുട്ടിയെ കാളിക്കു ബലികഴിപ്പാൻ അവി
ടെ കൊണ്ടുവന്നിരിക്കുന്നു. ഭയനീയമായ ആ സന്ദർഭം ഒരു ക്ഷ
ത്രിയസ്ത്രീയിൽ അപ്പോൾ തോന്നേണ്ടതായ വീര്യം ദമയന്തി
യിൽ ആവർജ്ജിച്ചു. ഉടനെ ദമയന്തി, കുറെ കരിയെല്ലാം വാ
രി അടിമുതൽ മുടിവരെ തേച്ച്, ഭദ്രകാളിയുടെ കയ്യിലുണ്ടായി
രുന്ന വാളെടുത്ത് അട്ടഹാസിച്ചു പുറത്തിറങ്ങി. അതു കണ്ടു
കാട്ടാളന്മാർ ഓടിപ്പോയി. കുട്ടി, ദമയന്തിയെ ഭദ്രകാളിയെന്നു
ധരിക്കയും, പ്രാർത്ഥിച്ച് ആ ഖഡ്ഗം വാങ്ങുകയും ചെയ്തിട്ട്,
ഓടിപ്പോയ കാട്ടാളന്മാരെ പിന്തുടർന്നു. ഈ കുട്ടി ചന്ദ്രസേന
നായിരുന്നു.

അതിനുശേഷം, മിത്രാദിനി പിന്നെയും ദമയന്തിയുടെ സമീപത്തെത്തി. കട്ടി കാട്ടാളന്മാരെ വധിച്ചതും, മാതുലന്മാരായ ദമദമനന്മാരൊരുമിച്ചു സ്വപുരത്തിൽ ഗമിച്ചതുമായ വർത്തമാനം ദമയന്തിയോടു പറഞ്ഞു. ദമയന്തി, സന്തുഷ്ടയായിട്ട്, അവൾക്കൊരു രത്നവള സമ്മാനിച്ചു. രണ്ടുപേരും ചേദിപുരത്തിലേക്കു പുറപ്പെട്ടു.

(വ്വ) ചേദിപുരത്തിൽ ചെല്ലുന്ന സമയം, ദമയന്തിക്കു മറ്റൊരാപത്തുണ്ടാകുന്നു. ധനസേനൻ എന്നൊരുത്തൻ, ചേദിരാജാവിൻെറ കോടതിയിൽ, ദമയന്തിയുടെ പേരിൽ ഒരു കള്ളന്യായം ബോധിപ്പിച്ചു. നേരം ഉച്ചയായതോടുകൂടി വിസ്താരത്തുമസ്തൻ

ശമ്പളത്തിനടൽ വിററവനുതൻ
തമ്പുരാൻെറപണിയേ സദാഗതി
ഇമ്പമില്ല പകലില്ല രാത്രിയി-
ല്ലമ്പലങ്ങൾ സകലം തഥൈവ താൻ

എന്നും വിലപിച്ചുകൊണ്ടു കോടതിയിൽ എത്തുന്നു. ഉടനെ ന്യായാധിപതിയും വന്നിരുന്നു. ഒരു നമ്പ്ര് പത്രികയും മറെറാന്നു സാക്ഷികൾ ഹാജരില്ലായ്കയാലും നീട്ടിയതിന്മേൽ, ഈ കെയിസു വിചാരണയെടുത്തു. 'ധനസേനൻെറ ഭാര്യയായിരുന്ന ഒരു നൈഷധി വസ്ത്രാഭരണങ്ങൾ മോഷ്ടിച്ച് അന്യൻെറ വെപ്പാട്ടിയായിരിക്കുന്നു. ശിക്ഷിച്ചു വസ്ത്രാഭരണങ്ങളോടുകൂടി അവളെ ധനസേനനു തിരിയെ ഏല്പിക്കേണ'മെന്നായിരുന്നു അന്യായഭാഗം വക്കീൽ ചണ്ഡവർമ്മാവിൻെറ വാദം. ന്യായവാദികളും കള്ളസ്സാക്ഷികളും ചണ്ഡവർമ്മാവിനെ പിന്താങ്ങി. അതുകണ്ടു ദമയന്തി മുക്തകണ്ഠം നിലവിളിക്കുവാൻ തുടങ്ങി. ഈ പ്രലാപത്തിൽ സ്വജനങ്ങളുടെ നാമഗ്രഹണം ചെയ്തിരുന്നതിനാൽ, പൌരജനമദ്ധ്യത്തിൽനിന്നു സുദേവൻ എന്നൊരു ബ്രാഹ്മണൻ എഴുനീററു ദമയന്തിയുടെ തത്വം രാജസന്നിധി

യിൽ ഉണൎത്തിച്ചു. രാജാവു ദമയന്തിയെ ബഹുമാനിക്കുകയും ധനസേനാദികളെ ശിക്ഷിക്കുവാൻ കല്പന കൊടുക്കുകയും ചെയ്തു. എന്നാൽ, ദമയന്തിയുടെ അപേക്ഷപ്രകാരം, കുററക്കാൎക്കു മാപ്പുകൊടുത്തു. രാജമാതാവായ സുനന്ദ ആവശ്യപ്പെട്ടുകയാൽ, ദമയന്തി അവരുടെ അന്തഃപുരത്തിലേക്കു പോകുകയും ചെയ്തു.

(൯) ദമയന്തിയുടെ തത്വം വെളിപ്പെട്ടുകയും ദമയന്തിക്ക് ആശ്രയസ്ഥാനം ലഭിക്കുകയും ചെയ്തതോടുകൂടി നളന്റെ കഥ തുടങ്ങുന്നു.

നളാമാത്യനായ സത്യവ്രതൻ ഗംഗാതീരത്ത് ഒരു കാനനപ്രദേശത്തു ഭഗവൽസേവാരതനായും ആതിഥേയപരനായും താമസിക്കുന്നു. ജീവനോപായത്തിനു കൃഷിയെ അവലംബിക്കയും ചെയ്തിട്ടുണ്ട്. നളൻ ബാഹുകവേഷപ്രതിഛന്നനായി അയോദ്ധ്യാധിപതിയായ ഋതുപൎണ്ണന്റെ സാരഥിയായിരിക്കയാണ്. കുതിരകളെ ഓട്ടം ശീലിപ്പിക്കുവാനായി പുറപ്പെട്ടിരുന്ന ബാഹുകൻ സത്യവ്രതന്റെ സ്ഥലത്തുചെന്നു. ബാഹുകനും സത്യവ്രതനും കൃഷിയേയും കൎഷകന്മാരേയും പ്രശംസിച്ചുകൊണ്ടിരുന്നു.

> ആറിതാ, പാരിതാ, നീല-
> ക്കാറിതാ, കൈകൾ രണ്ടിതാ
> ആരിതാലോചിയാതൊന്നും
> ഭൂരിതാപാതുരൻ ജഡൻ.

അവർ സംസാരിച്ചുകൊണ്ടിരിക്കുന്ന സമയം, തീൎത്ഥവ്രതൻ ദമയന്തി പിതൃഗൃഹത്തിൽ ചെന്നുചേൎന്നതായി പറഞ്ഞു. നിഷധരാജ്യത്തിന്റെ തല്ക്കാലസ്ഥിതി കാണുവാൻപോലും അക്ഷമന്മാരായി അരണ്യവാസത്തിനായി പുറപ്പെട്ടുവന്നവരായ ചില പൌരന്മാരും ഗ്രാമീണന്മാരും പുഷ്കരന്റെ കീഴിൽ ലോകം കലികാലാകുലമായി തീൎന്നിരിക്കുന്നതായി നിവേദിച്ചു. തദനന്തരം, ഭീമരാജന്റെ ആസ്ഥാനപണ്ഡിതനായിരുന്ന പൎണ്ണാദൻ ദമയന്തിയുടെ ദ്വിതീയസ്വയംവരത്തെക്കുറിച്ചും പ്രസ്താവ

ച്ചു. അപ്പോൾ ബാഹുകനും പൎണ്ണാദനും തമ്മിൽ രണ്ടാം വിവാഹത്തെക്കുറിച്ച് അതിദീൎഘമായൊരു വാദപ്രതിവാദം നടന്നു. ഇതിനിടയിൽ ദധിപൎണ്ണൻ എന്നൊരു ശിപായി വന്നു് ഋതുപൎണ്ണ ന പിറ്റേദിവസം നടക്കുന്നതായറിയുന്ന ദമയന്തീസ്വയംവരത്തിനു പോകേണ്ട ആവശ്യത്തിനായി ബാഹുകനെ വിളിച്ചുകൊണ്ടുപോയി.

(൨൦) പിന്നെ സ്വയംവരത്തിനായി ഋതുപൎണ്ണനും ബാഹുകനുംകൂടി അയോദ്ധ്യയിൽനിന്നു വിദൎഭരാജ്യത്തേക്കു പുറപ്പെടുന്നു.

സാരഥിയുടെ സാമൎത്ഥ്യം നിമിത്തം രഥം വേഗം പോകുന്നു.

ഒച്ചപ്പെട്ട മഹീധരങ്ങളുകലെ-
ക്കാണുന്നു കാറെന്നപോൽ
പച്ചപ്പട്ടു വിരിച്ചവാറവനിയിൽ
ചേലാൎന്ന സാലങ്ങളും
സ്വച്ഛാംഭസ്സു കലൎന്ന ശ്രുനദികളും
ഖണ്ഡിച്ച കണ്ണാടിതൻ
മെച്ചംപൂണ്ടിയലുന്നൊരുമ്പിനസമം
കാണ്മൂ ജനം ദ്രുതരം.

ഒരു യാമംകൊണ്ടു നൂറു യോജന കടന്നു കുണ്ഡിനരാജധാനിയുടെ സമീപം വന്നുചേൎന്നിരിക്കുന്നു. മാൎഗ്ഗമദ്ധ്യത്തിൽ അശ്വഹൃദയത്തെയും അക്ഷഹൃദയത്തെയും അന്യോന്യം ഉപദേശിച്ചു. ബാഹുകൻ താന്നിമരത്തിനടുക്കൽ ചെന്നു കലിയെ നിഷ്കാസിച്ചു. അതിനുശേഷം, അവരിരുവരും കുണ്ഡിനത്തിൽ പ്രവേശിച്ചു. അവിടെ സ്വയംവരത്തിനുവേണ്ട ഒരുക്കങ്ങൾ കാണായ്കകാരണം, തന്റെ പ്രിയസുഹൃത്തിനെ സന്ദൎശിച്ചുപോകാമെന്നു കരുതി വന്നതാണെന്നു ഋതുപൎണ്ണൻ ഭീമരാജാവിനോടു പറഞ്ഞു. രണ്ടാം സ്വയംവരകഥ തന്നെ ലഭിക്കുവാൻ ദമയന്തി സൃഷ്ടിച്ചതാണെന്നു നളനും മനസ്സിലാക്കി.

ദമയന്തിയും ബൃഹത്സേനയും ബാഹുകനെക്കുറിച്ചു സംഭാഷണം ചെയ്കയും ചില പരീക്ഷകൾ നടത്തുകയും ചെയ്തു. അന്തഃപുരത്തിലെ ചിത്രശാലയ്ക്കു സമീപംവെച്ചു ദമയന്തിയും ബാഹുകനും തമ്മിൽ ചില പ്രശ്നോത്തരങ്ങൾ നടത്തി. അപ്പോഴയ്ക്കും, 'ശ്രീപാഹരണം' എന്ന നാടകം കാണുവാൻ, വൈദർഭന്റെ കല്പനപ്രകാരം, ഒരു കഞ്ചുകി ദമയന്തിയെ വിളിക്കയാൽ, ദമയന്തി രംഗസ്ഥാനത്തിലേക്കു പോയി. നാടകം കാണ്മാൻ ഋതുപർണ്ണൻ, പുഷ്കരൻ, മററു രാജാക്കന്മാർ, പൌരന്മാർ, എന്നിവരും ബാഹുകനും ഉണ്ടായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ.

നളോദന്തമറിവാൻ ദമയന്തി വാമദേവമഹർഷിയോടു പ്രാൎത്ഥിക്കയുണ്ടായല്ലൊ. അതിനനുസരമായി ഈ നാടകത്തെ അദ്ദേഹം ഉണ്ടാക്കിയതാണ്. നളന്റെ രൂപാന്തരപ്രാപ്തിയുടെ കാരണവും ഇതുകൊണ്ടു തെളിയുന്നു.

അന്തൎന്നാടകത്തിൽ, നിദ്രാണയായ പ്രിയയെ പരിത്യജിച്ചുപോയ നളൻ പരിദേവനംചെയ്ത് ഉന്മാദത്തോടെ പ്രവേശിക്കുന്നു. നളൻ, അഭയാൎത്ഥിയായ കാർക്കോടകനെ രക്ഷിക്കുവാൻ കാട്ടുതീയിൽ ചാടി. രക്ഷിച്ചതിൽപിന്നെ കാർക്കോടകൻ നളനെ ദംശിച്ചു. കടിച്ച മാത്രയിൽ നളനു വൈരൂപ്യം വന്നു. കാർക്കോടകൻ ദിവ്യവിഗ്രഹത്തോടുകൂടി ആവിർഭവിച്ച്, കലിയകലുവാനും അജ്ഞാതവാസത്തിനനുരൂപമായ വേഷം കൊടുക്കുവാനുമാണ് കടിച്ചതെന്നുപറഞ്ഞു നളനെ ആശ്വസിപ്പിക്കുകയും, പൂൎവ്വരൂപോപലബ്ധിക്കുവേണ്ട ദിവ്യവസ്ത്രങ്ങളെ കൊടുക്കുകയും ചെയ്തതോടുകൂടി അന്തൎന്നാടകം അവസാനിക്കുന്നു.

ഉടനെ ഭയാകുലനായ ഋതുപർണ്ണൻ ബാഹുകനോട്, ആളറിയാതെ തന്റെ സാരഥ്യം വഹിപ്പിച്ചതിന്, ക്ഷമായാചനം ചെയ്തു. ബാഹുകൻ ദിവ്യവസ്ത്രധാരണത്താൽ നളനായി

പരിണമിച്ചു; ദമയന്തിയെ പ്രതിഗ്രഹിക്കുകയും ചെയ്തു. പണ്ടത്തെ വാദത്തപ്രകാരം, നളൻ ദമയന്തിയെ പണയംവെച്ചു പുഷ്കരനുമായി ചൂതാടി. ഇതിൽ പുഷ്കരൻ തോററു ക്ഷമിക്കേണമെന്നു നളനോടപേക്ഷിച്ചു.

ഈ സന്ദർഭത്തിൽ വാമദേവമഹർഷി സന്നിഹിതനായി. അവിടെവെച്ചു നളമഹാരാജാവിൻെറ ദ്വിതീയപട്ടാഭിഷേകത്തെക്കുറിച്ച് ഉൽഘോഷിക്കുകയും ഭരതവാക്യത്തോടുകൂടി നാടകകഥ അവസാനിക്കയും ചെയ്യുന്നു.

## ൪. നളോപാഖ്യാനം: ഇതിവൃത്തം.

ഭൈമീപരിണയം കഥയുടെ മൂലം ഭാരതത്തിലെ വനപർവ്വത്തിലുള്ള നളോപാഖ്യാനമാകുന്നു. ചൂതിൽ തോററു കാട്ടിൽ വസിക്കുന്ന പാണ്ഡവന്മാരെ ആശ്വസിപ്പിക്കുവാൻ പലരും പലതും വന്നു പറയുന്ന കൂട്ടത്തിൽ ഈ കഥ ഒരു മുനി പറയുന്നതാകുന്നു. നമ്മുടെ കവി പുരാണകഥാമാർഗ്ഗത്തിൽക്കൂടെ തന്നെ മിക്കതും നടക്കുന്നു. സ്വല്പ ചില വ്യതിയാനങ്ങൾ ചെയ്തിട്ടുള്ളവ ദൃശ്യകാവ്യത്തിനു ചമല്ക്കാരം കൂട്ടുന്നതിനായിട്ടുമാത്രമാകുന്നു.

പുരാണത്തിൽ, ദമയന്തീനളന്മാൎക്ക് 'അന്യോന്യഗുണശ്രവണത്താൽ ചെറുപ്പത്തിൽ തന്നെ പരോക്ഷാനുരാഗം ഉളവാകുന്നു'. നാടകത്തിലാകട്ടെ, വരദാനദീതീരത്തുള്ള ഉദ്യാനത്തിൽ വെച്ചു കണ്ടതിനുമേൽ മാത്രമേ അതുണ്ടാകുന്നുള്ളു. അതിൽ അരയന്നം ദൂതും പറഞ്ഞയച്ചു വരുന്നതല്ല. ചിത്രപടത്തോടുകൂടി ദൂതും പുറപ്പെടുന്നില്ല. അപ്സരസ്ത്രീകളെ ദേവന്മാർ ദൌത്യത്തിന്നയയ്ക്കുന്നതുമില്ല. 'പന്ത്രണ്ടുകൊല്ലം കാത്തിരുന്നിട്ട്, നളൻ ഒരു ദിവസം പാദപ്രക്ഷാളനം ചെയ്യാതെ സന്ധ്യാവന്ദനം ചെയ്തവസരം നോക്കി, കലി നളനെ ആവേശിച്ചു'തായിട്ടാണ് ഭാരതത്തിൽ പ്രസ്താവിച്ചിരിക്കുന്നത്. ദമയ

ന്തി വനത്തിൽ അലഞ്ഞുനടക്കുമ്പോൾ ഒരാശ്രമത്തെക്കണ്ടു ചെല്ലുന്നു; മഹൎഷിമാർ അവളെ ആശ്വസിപ്പിച്ചശേഷം, അവർ പൎണ്ണശാലയോടുകൂടി അന്തൎദ്ധാനം ചെയ്യുന്നു. പിന്നെ ഒരു കച്ചവടസംഘത്തിലെ ധൎമ്മിഷ്ഠനായ പ്രമാണിയോടുമിച്ചു ദമയന്തി ചേദിരാജ്യത്തു ചെല്ലുന്നു. അവളെ അങ്ങാടിപ്പിള്ളർ അലട്ടുനാതു രാജമാതാവു കണ്ട്, വിളിച്ചുവരുത്തി, സൈരന്ധ്രിയുടെ നിലയിൽ കൊട്ടാരത്തിൽ താമസിപ്പിക്കുന്നു. അതല്ലാതെ, പുരാണത്തിൽ പുഷ്കരൻ വനത്തിൽ വരുന്നില്ല; കാമദാസനെന്നൊരുത്തന്റെ കാമപാരവശ്യവും അവിടെ പ്രദൎശിപ്പിക്കുന്നില്ല; വനദുൎഗ്ഗയാകേണ്ട ഘട്ടവും ദമയന്തിക്കു നേരിടുന്നില്ല. ഋതുപൎണ്ണനെ സേവിപ്പാൻ നാഗരാജാവാണ് നളനെ ഉപദേശിക്കുന്നത്. ഭീമരാജാവ് രാജ്യഭ്രംശത്തിന്റെ വൎത്തമാനം കേട്ടു നൈഷധീനളന്മാരെ അന്വേഷിപ്പാൻ ആളേ അയച്ചു വഴിയത്രേ നളദമയന്തിമാരെ കണ്ടെത്തുവാൻ കാരണമാകുന്നത്.

ഒരു ദൃശ്യകാവ്യത്തിന് ആവശ്യങ്ങളായ ഭേദഗതികളെ കവി ഇതിൽ വരുത്തീട്ടുണ്ട്. കവിയുടെ കല്പനാസാമൎത്ഥ്യത്താൽ കൂടുതൽ കുറവു വരുത്തീട്ടുണ്ടെന്നു ലേശംപോലും തോന്നുകയില്ല. നളനെ പിടികൂടുവാൻ തക്കവും തരവും നോക്കിക്കൊണ്ടു പന്ത്രണ്ടുകൊല്ലം കലിദ്രുമത്തിൽ കലിയെ തപസ്സു ചെയ്യിക്കുന്നതും, വലിയൊരു പ്രതിബന്ധവും കൂടാതെ ദമയന്തിക്കു ചേദിപന്റെ പുരത്തേക്കു പോകുവാൻ ധാൎമ്മികനായ ഒരു വണിക്സാൎത്ഥനെ കിട്ടുന്നതും നാടകത്തിന്റെ ലക്ഷണത്തിനും രസസ്ഫൂൎത്തിക്കും മതിയാകുന്നതല്ലല്ലൊ.

## ൫. രസവിചാരം.

രസവിചാരകാൎയ്യത്തിൽ, എന്റെ സ്നേഹിതനും മലയാളഭാഷാസാഹിത്യത്തിന്റെ അഭിവൃദ്ധിക്കായി സ്വസ്ഥരുതുല്യഫലവത്തുക്കളായ കൃതികളെ ഉണ്ടാക്കീട്ടുള്ള ആ പണ്ഡിതനും പ

ണ്യശ്ലോകനമായ രാജരാജവൎമ്മാവവർകളുടെ "കാന്താരതാരകം" എന്ന നളചരിതം കഥകളിയുടെ വ്യാഖ്യാനത്തിൽനിന്നു കുറച്ചുഭാഗത്തെ ആവശ്യമുള്ള ചില മാററങ്ങളോടുകൂടി ഇവിടെ ചേൎക്കുന്നു: 'ഈ നാടകത്തിൽ നായകൻ നളൻ, നായിക ദമയന്തി, പുഷ്കരൻ പ്രതിനായകൻ. അംഗിയായ രസം ശൃംഗാരം. ഭൈമീനളന്മാരാകുന്ന ആലംബനവിഭാവങ്ങളെ ആശ്രയിച്ചുനില്ക്കുന്ന രതി എന്ന സ്ഥായിഭാവം അന്യോന്യദൎശനത്താൽ ഉന്മിഷിതമായിട്ടു പരസ്പരഗുണശ്രവണത്താൽ സ്ഥിരീഭവിച്ച്, കുറച്ചുകാലം അഭിലാഷവിപ്രലംഭദശയിൽ ഇതന്നു വൎദ്ധിച്ചിട്ട്, നളന്റെ ദിക്പാലകന്മാൎക്കുള്ള ദൌത്യം മുതലായ പ്രബലവിഘ്നങ്ങളുടെ അവസാനത്തിൽ, പറിച്ചുനട്ടതുപോലെ പൂൎവ്വാധികപ്രൌഢിയോടുകൂടി വേരൂന്നിപ്പടൎന്ന്, സ്വയംവരമണ്ഡപത്തിൽ വെച്ചു ഫലിക്കുന്നു. പിന്നീട്, സ്വല്പകാലം സംഭോഗാവസ്ഥയിൽ, ജാജ്വല്യമാനമായി പ്രകാശിച്ചതിന്റെശേഷം, രാജ്യഭ്രംശാനന്തരം, നളനാണളായ അവസ്ഥാന്തരത്തിൽ, വിരോധിഭാവത്താൽ നിശ്ശേഷം കബളീകൃതമായെങ്കിലും, കാൎക്കോടകന്റെയും മഹൎഷിയുടെയും ആശിസ്സുകളാൽ പ്രത്യുജ്ജീവിതമായിരിക്കുന്ന ആശയെ അവലംബിച്ചു മദ്ധ്യേമദ്ധ്യേ കുറഞ്ഞൊന്നു മിന്നാമിനുങ്ങിനെപ്പോലെ മിന്നങ്ങിക്കൊണ്ടു പ്രവാസവിപ്രലംഭദശയിൽ മങ്ങിക്കിടന്നിട്ട്, വ്യാമോഹനിവൃത്തിയിൽ പൂൎവ്വാധികപുഷ്ടിയോടെ സമുല്ലസിച്ച്, പുനസ്സമാഗമത്തിൽ വീണ്ടും സംഭോഗാത്മനാ പ്രത്യക്ഷീഭവിക്കുന്നു. മററുള്ള രസങ്ങളും അംഗമായിട്ടുണ്ട്.'

## ൩. സ്ഥലകാലങ്ങൾ.

ഒന്നാമങ്കത്തിലെ കഥ നിഷധരാജ്യത്തു നളമഹാരാജാവിന്റെ പ്രമദവനത്തിൽ വെച്ചുനടക്കുന്നു. മദനപാരവശ്യംകൊണ്ട് അരമനയിലെന്നപോലെ ആരാമത്തിലും വിനോദം ഒരു

ദാരമായിത്തീൎന്നിരിക്കുന്ന നളനെ ആശ്വസിപ്പിച്ചുകൊണ്ടു വയസ്യനായ അശോകബ്രാഹ്മണൻ കൂടീട്ടുണ്ട്. അവർ ആസ്ഥാനമണ്ഡപത്തിൽനിന്ന് എപ്പോഴാം പുറപ്പെട്ടു എന്നു കാണുന്നില്ല. ഒന്നാമങ്കം നട്ടുച്ചയോടുകൂടി അവസാനിക്കുന്നു. എങ്കിലും നാലഞ്ചു നാഴികയിലധികം കാലം ഉദ്യാനത്തിൽ കഴിച്ചുകൂട്ടുന്നില്ലെന്ന് ഊഹിക്കാവുന്നതാകുന്നു.

ദമയന്തീസ്വയംവരത്തിനു ക്ഷത്രിയരാജാക്കന്മാരെ ക്ഷണിക്കുവാൻ വിദൎഭരാജ്യത്തുനിന്നു ദൂതന്മാർ പുറപ്പെട്ടിട്ടുള്ളതായ വൎത്തമാനത്തോടുകൂടിയാകുന്നു ഒന്നാമങ്കം അവസാനിക്കുന്നത്. അതു കഴിഞ്ഞു കാലവിളംബം കൂടാതെയായിരിക്കണം രണ്ടാമങ്കത്തിലെ കഥ തുടങ്ങുന്നത്. നളചക്രവൎത്തി പ്രഭാതത്തിൽ കുണ്ഡിനനഗരത്തിൽ എത്തുമെന്ന് അറികയാൽ, വൈദൎഭന്റെ അമാത്യൻ കാത്തുനില്ക്കുന്നതായി വിഷ്കംഭത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഉച്ചയായിട്ടും വന്നിട്ടില്ല. അതിനുശേഷം, നളൻ ഏകാകിയായി അന്നു വന്നു ദേവദൗത്യം രഹസ്സിൽ നിൎവ്വഹിച്ചിട്ടു പിറേറന്നാൾ രാവിലെ അവൾക്കു ദൃശ്യനാകും എന്നു നാരദൻ പറഞ്ഞ് അദ്ദേഹത്തെ ആശ്വസിപ്പിക്കുന്നു. നളൻ വൈകുന്നേരത്തോടുകൂടിയേ കുണ്ഡിനപുരത്തിൽ പ്രവേശിക്കുന്നുള്ളു. കന്യാന്തഃപുരത്തിൽ ചെന്ന് അപ്സരസ്ത്രീകളും നളനും ദമയന്തിയുടെ അടുക്കൽ ദൂതുപറയുന്നതു രാത്രിയാണെന്നും തോന്നുന്നു. പിറേറന്നാൾ നടന്ന തൃതീയാങ്കകഥയുടെ രംഗസ്ഥാനം കുണ്ഡിനരാജധാനിയിലെ സ്വയംവരമണ്ഡപംതന്നെ. സ്വയംവരം കഴിഞ്ഞ്, അന്നവിടെ താമസിച്ചു തന്റെ സല്ക്കാരത്തെ സ്വീകരിക്കേണമെന്നു രാജാക്കന്മാരോടു ക്ഷണിച്ച്, വിധിപ്രകാരം വിവാഹമംഗളം നിൎവ്വഹിക്കുവാൻ ദമയന്തീനളന്മാരുമായി വിദൎഭരാജാവ് അന്തഃപുരത്തിൽ പ്രവേശിക്കുന്നതോടുകൂടി ആ അങ്കം കഴിഞ്ഞു. രാവിലെ തുടങ്ങി ഉച്ചയ്ക്കുമുമ്പ് ഈ കഥാഭാഗം കഴിഞ്ഞിരിക്കണം. നാലാമങ്കത്തിൽ, വി

ധിപ്രകാരമുള്ള വിവാഹം, സദ്യ, പട്ടണപ്രവേശം, ഇതെല്ലാം കഴിഞ്ഞ്, നളൻ അന്നുതന്നെ ദമയന്തിയോടൊത്തു കുണ്ഡിനത്തിൽനിന്നു നിഷധരാജ്യത്തേക്കു പോയതായി വിവരിച്ചിരിക്കുന്നു.

ദമയന്തിയിൽ അഭിനിവേശത്തോടുകൂടി കലി അവളെ വേൾക്കുന്നതിനു കുണ്ഡിനത്തിലെത്തി. അന്നുതന്നെ അവൾ നളനെ വരിച്ചതായി കേട്ടതിൽ അയാൾ നിഷധപുരിയെ പ്രാപിച്ചു. അഞ്ചാമങ്കത്തിലെ കഥ നടക്കുന്ന കാലത്തു ദമയന്തിയുടെ മൂത്ത കുട്ടിക്ക് ഏഴുവയസ്സു പ്രായമായിരിക്കുന്നു. ഇതാണ് നാലും അഞ്ചും അങ്കങ്ങളുടെ ഇടയ്ക്കുള്ള കാലം. തലേന്നാൾ രാത്രി ഉണ്ടായ ദുസ്വപ്നദർശനത്തിനാൽ വ്യാകുലചിത്തനായ നളൻ ദ്യൂതകളി തുടങ്ങി, എല്ലാം കളഞ്ഞ്, അഹസ്സിന്റെ മൂന്നാമത്തെ യാമത്തിൽ, ഭക്ഷണവുംകൂടി കഴിക്കാതെ, ഭാര്യാസമേതനായി നാടുവിടുന്നു. അഞ്ചാമങ്കത്തിലെ ഈ കഥ നടക്കുന്നതു നളന്റെ കൊട്ടാരത്തിനോടനുബന്ധിച്ചുള്ള ചന്ദ്രശാലയിൽ വെച്ചാകുന്നു. ആറാമങ്കകഥ അഞ്ചാമങ്കത്തെതിനെ തുടർന്നതാകുന്നു. പകൽ സമീപിക്കാറായതോടുകൂടി അവർ വിന്ധ്യാടവിയിൽ പ്രവേശിച്ചു കഴിഞ്ഞിരിക്കുന്നു. അന്നുരാത്രി, ദമയന്തി കിടന്നുറങ്ങുന്നസമയം, നളൻ അവളെ കാട്ടിൽ വിട്ടു പോകുകയും ചെയ്യുന്നു.

ഏഴാമങ്കത്തിലെ സംഗതികൾ കാട്ടിൽ തന്നെവെച്ചു നടക്കുന്നു. പക്ഷെ, അപ്പോഴേയ്ക്കും, ഇന്ദ്രസേനനു പന്ത്രണ്ടുവയസ്സു പ്രായമായിരിക്കുന്നു. അതുകാരണം വനത്തിൽ നളൻ ദമയന്തിയെ വിട്ടു പിരിഞ്ഞിട്ട് ഏകദേശം അഞ്ചു സംവത്സരമായിരിക്കുന്നു എന്ന് ഊഹിക്കാം.

ചേദിരാജാവിന്റെ നീതിന്യായക്കോടതിയാകുന്നു എട്ടാമങ്കത്തിലെ അരങ്ങ്. നേരം ഉച്ചയാകുമ്പോഴേയ്ക്കു, അവിടെ രാജാവു ധർമ്മാസനസ്ഥിതനാകും. സാക്ഷിവിസ്താരവും പ്രസംഗവു

മെല്ലാം കഴിഞ്ഞു വിധി ഉച്ചരിച്ചു ദമയന്തി അന്തഃപുരത്തിൽ പ്രവേശിക്കുന്നതു സൂൎയ്യാസ്തമനത്തോടുകൂടിയായിരിക്കണം. ചണ്ഡവൎമ്മാവു വിളക്കുവെപ്പിച്ചു കച്ചേരി ചെയ്യിച്ച് എന്നുകൂടി പ്രസ്താവിക്കുന്നതിൽ ഒട്ടും വൈഷമ്യമില്ല.

ഒമ്പതാമങ്കം ആരംഭിക്കുന്നതു ഗംഗാതീരത്ത് ഒരു കാനനത്തിൽ വസിക്കുന്ന സത്യവ്രതന്റെ മദ്ധ്യാഹ്നകൎമ്മങ്ങൾക്കു ശേഷം അതിഥികളെ അന്വേഷിക്കുന്നതോടുകൂടിയാകുന്നു. ദുഷ്ടരൻ ബാഹുകനെ വിളിച്ചു കൊണ്ടുപോകുമ്പോൾ നേരം ഉച്ചയായിരിക്കുന്നു. എട്ടും ഒമ്പതും അങ്കങ്ങളിലെ സംഗതികൾ നടന്ന കാലങ്ങൾ തമ്മിൽ എന്തന്തരമുണ്ടെന്നു നിശ്ചയിച്ചുകൂട. ഒമ്പതും പത്തും അങ്കങ്ങളിലെ കഥ നടക്കുന്നത് ഒരു ദിവസമാണ്".



ദശമാങ്കത്തിൽ, സന്ധ്യാസമയം അടുത്തതോടുകൂടി ഋതുപൎണ്ണൻ ബാഹുകവേഷത്തിൽ നളനൊന്നിച്ചു കുണ്ഡിനത്തിൽ പ്രവേശിക്കുന്നു. 'രൂപാപഹരണ'ത്തിന്റെ അരങ്ങേറവും തദനന്തരം രണ്ടാം സ്വയംവരവും രാത്രി അധികം ആകുന്നതിനു മുമ്പു കഴിഞ്ഞിരിക്കണം.

## ൭. പാത്രനിരൂപണം.

നളദമയന്തിമാർ, ഭീമരാജാവ്, ദമദമനന്മാർ, ഇന്ദ്രാദികൾ, പുഷ്കരൻ, കലിദ്വാപരന്മാർ, ഋതുപൎണ്ണൻ, വാൎഷ്ണേയൻ, പൎണ്ണാദൻ, കേശിനി, ഹംസം, കാട്ടാളൻ, കാൎക്കോടകൻ, നാരദൻ ഇവരെല്ലാം നളോപാഖ്യാനത്തിലെ കഥാപുരുഷന്മാരാകുന്നു. പ്രാചീനമഹൎഷിയുടെ കരുവിൽ തീൎത്തിട്ടുള്ള ചില പാത്രങ്ങളെ നമ്മുടെ നവീനകവി ഒപ്പമിട്ടു മിനുക്കീട്ടുണ്ട്. ചൂതുകളിയുടെ ദോഷങ്ങളെ ദൃഷ്ടാന്തരൂപേണ കാണിക്കുക എന്നതാകുന്നു വേദവ്യാസരുടെ ഉദ്ദേശം; ഈ ദൃശ്യകാവ്യമാകട്ടെ, ഒരു രസകരമായ കഥയെ നടന്ന മാതിരി രംഗത്തിൽ പ്രയോഗിച്ചു പണ്ഡിതപാമരന്മാരെ വിനോദിപ്പിക്കുന്നു.

കാക്കോടകസ്യ നാഗസ്യ
ദമയന്ത്യാ നളസ്യ ച
ഋതുപർണ്ണസ്യ രാജർഷി
കീർത്തനം കലിനാശനം.

അഹല്യാ ദ്രൌപദീ സീതാ
താരാമണ്ഡോദരീ തഥാ
പഞ്ചകന്യാഃ സ്മരേ നിത്യം
മഹാപാപവിനാശനം.

ഇതുകളും, ദ്യൂതത്തെ നിഷേധിക്കണം, സത്യത്തെയും പാതിവ്രത്യത്തെയും ഘോഷിക്കണം എന്നിവയും മററും രണ്ടുപേരുടെയും ഉള്ളിൽ ഉണ്ടായിരുന്നിരിക്കണം. മഹാകവികൾ അവരുടെ ഉദ്ദേശങ്ങളെ അവരുടെ കൃതികളിൽ തുറന്നുപറയുകയില്ലല്ലൊ. കൃത്യാകൃത്യോപദേശത്തിനായൊ വിനോദിപ്പാനായൊ നിർമ്മിച്ചവയാണെന്നു പ്രത്യക്ഷമായി പ്രദർശിപ്പിക്കാതെതന്നെ, യഥാർത്ഥകാവ്യങ്ങൾ ആ വക ഫലങ്ങൾ കൊടുക്കുന്നു. അവയെ വായിച്ചൊ നടിച്ചൊ കണ്ടും കേട്ടും ആസ്വദിക്കുന്നവർ, അവർ അറിയാതെ, പരമരസത്തെ അനുഭവിക്കയും ഉൽകൃഷ്ടജീവികളായി തീരുകയും ചെയ്യുന്നു. മണലാരണ്യങ്ങൾ തന്നെയാവട്ടെ, സൽക്കാവ്യങ്ങളുടെ കാററേററാൽ, അവ ഫലപുഷ്പങ്ങളാൽ അലങ്കരിക്കപ്പെട്ടും.

മഹാകവികളുടെ മനോഗതികളെ അനുസരിച്ചു കവിതാമാർഗ്ഗങ്ങൾക്കും, കാവ്യാത്മാവിനെ അവലംബിച്ചു പാത്രങ്ങൾക്കും വ്യത്യാസങ്ങൾ കാണും.

ദമയന്തീനളന്മാരെക്കുറിച്ച് അധികമൊന്നും വിവരിക്കുന്നില്ല. നളനാകട്ടെ,

കാരുണ്യക്കടൽ, സൽപ്രതാപനിലയം,
കന്ദർപ്പകോല്ലുജ്ജ്വലൻ,

നേരിന്നാശ്രയ,മീശരായമഖില-
ജ്ജഗത്തിനന്നപ്രദൻ—

ആകുന്നു. വിദ്വാനായ അദ്ദേഹം

തനയരെന്നതുപോലെ ജനങ്ങളെ
സനയമിങ്ങു ഭരിച്ചു നൃപാലന

മാകുന്നു. അതിദുസ്സഹമായ കാലക്കേടിൽ അകപ്പെട്ടാലും, അദ്ദേഹം സത്യത്തിൽനിന്ന് അല്പംപോലും ചലിക്കയില്ല. ദമയന്തി

അനലനിവളെയസ്സനേകരെന്നാ
ലനലനിലേകതന്നെയാകുമല്ലോ

എന്ന ദൃഢവ്രതത്തോടുകൂടിയിരിക്കുന്നതു നളന്റെ ഗുണങ്ങൾക്കും പ്രശംസാവഹമായിട്ടുള്ള സംഗതിയാണ്.

ഇനി, ദമയന്തി എങ്ങനെയുള്ളവളാണ്?

അതീവമോഹനവപുർല്ലാവണ്യ നന്മന്ദിരം,
ജ്ഞാനം, സാധുവിവേകവും, വിനയവും
പ്രാഗത്ഭ്യവും, ഭൂരിസൗ
ജന്യം, സാധ്വിതയെന്നിവയ്ക്കിവൾ വിശേ
ഷാവാസഭൂവോർക്കിൽ.

ഈ പേരിന്നുതന്നെ കാരണം

ത്രിഭുവനമതിലെങ്ങും തരുണിമാർ തൻ വപുശ്രീ
പ്രഭവമദമശേഷം സ്വാംഗസൗന്ദര്യവായ്പാൽ
വിരവൊടു ദമനം

ചെയ്കയാലാകുന്നു. ഇന്ദ്രാദികൾക്കുവേണ്ടി ദൂതുപറവാൻ വന്ന അപ്സരസ്ത്രീകളെ ഈ വിദുഷി നിഷ്പ്രയാസം ഉത്തരം മുട്ടിച്ചയച്ചു. മനസ്സുകൊണ്ടു വരിച്ചിരിക്കുന്ന വരനെയല്ലാതെ അന്യനെ അവൾ സ്വപ്നത്തിൽക്കൂടി സ്മരിക്കയില്ല. യാഗാംഗമായ അവിട്ട

തസ്ഥാനത്തിന്നുപകരം പതിവ്രതകളുടെ സാന്നിദ്ധ്യം വിശേഷമെന്നു വസിഷ്ഠാദികൾ പറകയാൽ, വാമദേവമഹർഷി ദമയന്തിയെ കാട്ടിൽ വന്നു കണ്ടുപോകുന്നു. എന്തിനധികം വിസ്തരിക്കുന്നു?

ഇക്കല്യാണി കനിഞ്ഞുനോക്കുകിലവൻ
സൌഭാഗ്യവാനാകുമി-
മ്മൈക്കണ്ണാൾമണിവാണിടുന്ന ഭവനേ
സംസാരവും സാരമാം.

അശോകൻ ഒരു ശുഷ്കബ്രാഹ്മണനോ തീററപ്പണ്ടമോ അല്ല. ആളൊരു സരസനും സൂത്രക്കാരനും വിദഗ്ദ്ധനുമാണ്. 'മിത്രം നീ പണ്ഡിതൻ നീ താൻ' എന്നു നളമഹാരാജാവു തന്റെ വയസ്യനെക്കുറിച്ചു പ്രശംസിച്ചിട്ടുള്ളതു് അശോകൻ ശരിയാണെന്നു കാണിച്ചിട്ടുണ്ട്. രാജ്യകാര്യങ്ങൾ നിമിത്തമല്ലാതെ നളന് അസ്വാസ്ഥ്യം നേരിട്ടിട്ടുണ്ടെന്നു സൂചിപ്പിച്ചതിനു മധുമുഖന്റെ നേരെ കയർത്തുവെങ്കിലും, അയാളെ പറഞ്ഞയച്ചു ഉടനെ അശോകന്റെ ചോദ്യം ഈ വിധമാണ്.

പുരുമൊഴിയിടറുന്നു, കാന്തിചിന്നുന്നൊരോമൽ
തിരുവുടലുചടച്ചീടുന്നു, മങ്ങുന്നു നേത്രം,
തിരുമുഖമതുശൂന്യം, ശ്വാസവും ചുട്ടിടുന്നു,
പെരിയഗദമിതെന്തോ ദേവ! നിൻ ഭാവബന്ധം?

രാജാവു ശതക്രതുപത്തനത്തിന്റെ പാർശ്വസ്ഥലത്തുള്ള ഒരു ഉദ്യാനത്തിൽ കണ്ട നാരീരത്നം ഭീമരാജപുത്രിയാണെന്നും അവൾ നളനിൽ അനുരക്തയാണെന്നും അദ്ദേഹം യുക്തിയുക്തമായി സാധിക്കുന്നു. അരയന്നത്തെ ആരോ പഠിപ്പിച്ചുവിട്ടതാണെന്നും അദ്ദേഹത്തിനു കണ്ടുപിടിപ്പാൻ വളരെ താമസം വേണ്ടിവന്നില്ല. പ്രകൃതിയുടെ രമണീയങ്ങളായ ഓരോ വിലാസങ്ങളെ കാണ്മാനും രസിക്കാനും അദ്ദേഹത്തിനു നല്ല വശമുണ്ട്.

വൈദർഭന്റെ മന്ത്രി അദ്ദേഹത്തിന്ന യോജിച്ചാൾ തന്നെ. കാലനിയമങ്ങളെ അനുസരിച്ചു പ്രവൎത്തിക്കയാണ് എല്ലാവൎക്കും യോജിക്കുന്ന പന്ഥാവ് എന്നാണ് അദ്ദേഹത്തിന്റെ പരസ്യമായ മതം. കാൎയ്യം പിഴച്ചാൽ അമാത്യൻ ഉത്തരവാദി; ഗുണമായാൽ രാജാവിന്റെ മിടുക്ക് എന്നുള്ള ലോകഗതിയെകുറിച്ച് അയാൾക്ക കണ്ടറിവുണ്ടെന്ന തോന്നുന്നു. അടിക്കടി രാജാവ് ആളെ അയച്ചാൽ ചാടുവാക്യങ്ങളെക്കൊണ്ടു തടഞ്ഞുനില്ക്കാൻ മിടുക്കനാണ്. നളന്റെ അമാത്യൻ അദ്ദേഹത്തിന്ന വേണ്ടാളാണ്. ദ്യൂതകളി മനോവിനോദത്തിനെ ആകാവൂ എന്നും അതു പന്തയം വെച്ചു പാടില്ലെന്നും താഴ്മയോടെ, തുറന്നുപറയുവാൻ അദ്ദേഹം ശങ്കിക്കുന്നില്ല. 'വിപദിധൈൎയ്യം' എന്നും യജമാനന്ന വിനയാന്വിതനായി ഉപദേശിക്കുന്നു. നളനെയൊഴിച്ചു മറെറാരു രാജാവിനെ സേവിക്കയില്ലെന്നു നിശ്ചയിച്ച്, നളൻ പോയതോടുകൂടി വനവാസത്തിനായി ഒതുങ്ങി പോകയും ചെയ്യുന്നു.

രാജാമാത്യന്മാരുടെ കഴിഞ്ഞിട്ടു രാജപുത്രിയുടെ സഖിമാരെക്കുറിച്ചല്പം ചിന്തിക്കാം. ഇവരിൽ ശാരദയും കേശിനിയും ആകുന്നു ദമയന്തിക്കധികം അടുത്തുള്ളവർ. ശാരദ മന്ത്രിപുത്രിയാണ്. അവളൊരു വിദുഷിയും പല കലകളിലും നിപുണയുമാണ്. മന്ത്രതന്ത്രങ്ങളിലും പൂജാവിധികളിലും കൂടി അവൾ നല്ല കട്ടിയാണ്. നളന്റെ വരവിനുള്ള താമസമറിവാൻ അവൾക്കാണ് സാമൎത്ഥ്യം. ആത്മഹത്യ ചെയ്യുമ്പോളത്തെ പാപത്തെ കുറിച്ചു പ്രസംഗിക്കുന്നതും സ്വയംവരസഭയിലെ രാജാക്കന്മാരെ ദമയന്തിക്ക കാണിച്ചുകൊടുക്കുന്നതും ശാരദയാണ്. 'ശാരദെ, ഭവതി ശാരദ തന്നെയാണ്' എന്ന രാജാവിന്റെ പ്രശംസാവാക്യം ഇവൾക്ക യോജിച്ചതുതന്നെ. എന്നാൽ ദമയന്തിക്ക കേശിനിയിലും കേശിനിക്ക ദമയന്തിയിലും അധികം സ്നേഹവിശ്വാസങ്ങൾ ഉണ്ട്. കേശിനിയെയാണ് ദമയന്തി

കൂടെ കൊണ്ടുപോകുന്നത്; ശാരദയോട് അമ്മയെ രക്ഷിക്കുവാൻ അപേക്ഷിക്കയാണല്ലൊ ചെയ്യുന്നത്. ഹംസത്തെ പഠിപ്പിച്ചു നളസമീപം വിടുന്നതും, സിദ്ധമതിയായി ചിത്രപടത്തോടുകൂടി ആ രാജസന്നിധിയിൽ ചെല്ലുന്നതും കേശിനിയാണ്. നളദമയന്തിമാരുടെ കൂടിക്കാഴ്ചയിൽ ദമയന്തിയുടെ ഭാഗം പിടിച്ചു പറയുന്നതും കേശിനിതന്നെ. ബാഹുകൻ ആരെന്നറിവാൻ ഉത്സാഹിക്കുന്നതും മററാരുമല്ല. അവൾക്കു ഭർത്തൃദാരികയിലുള്ള പ്രതിപത്തി ഇത്രയെന്നതിന് ഒരു കയ്യും കണക്കുമില്ല.

## ൬.

ഇന്ദ്രാദികളെ തൃണമെന്നപോലെ ത്യജിച്ച്, തന്റെ പ്രാണനിലും വലിയത് ഈശനും പ്രിയനും ആയ നളനെന്നുറച്ചു ബന്ധുക്കളെയും കൈവിട്ട്, കുട്ടികളെയും അയച്ച്, അദ്ദേഹത്തെ വിട്ടുപിരിയാതെ കൂടിയിരുന്ന ദമയന്തിയെ നളൻ കാട്ടിൽ ഇട്ടു പോയതിനു നാടകത്തിൽ തക്ക സമാധാനം കാണുന്നില്ല. ഉണ്ണായി വാര്യർ

'ആവിഷ്ടഃ കലിനാ ഖലേന ഹൃദയേ പശ്ചാത്സുധീർനൈഷധഃ' എന്നും 'ഖലൻ കലിയകന്നനാൾ കരളിലോർത്തു തൻ കാമിനീം' എന്നും പറഞ്ഞ് അപരാധമൊക്കെ കലിയുടെ തലയിൽ വലിച്ചിട്ടു. ശാസ്ത്രീകർ മൂലത്തെ അനുസരിച്ചതിനാൽ കുറച്ചു ക്ലേശിക്കേണ്ടിവന്നു; അതിനു തക്ക ഫലവും കാണുന്നില്ല.

കൂടെ നടന്നാൽ വലയും; വിട്ടുപോയാൽ രക്ഷപ്പെടുവാൻ വഴിയുണ്ട്; ധർമ്മരക്ഷിതയാകയാൽ അപായം നേരിടുകയുമില്ല എന്നുറച്ചു ദമയന്തിയെ കാത്തുരക്ഷിപ്പാൻ ദേവന്മാരോടു പ്രാർത്ഥിച്ചു വസ്ത്രവും മുറിച്ചു നളൻ പോകുന്നതായിട്ടാണ് പുരാണകഥ. നാടകത്തിലും ഈ രീതി പിടിച്ചുതുടങ്ങി: 'ഇവൾ കാനനസഞ്ചാരഖേദങ്ങളെ സഹിക്കയില്ല... പ്രേയ

സിക്ക പിതൃഗൃഹത്തിൽ പോകാനും പുത്രദർശനത്തിനും ഔത്സുക്യമുണ്ട്. ഞാൻ വഴി കാണിച്ചിട്ടുണ്ട്.' 'പതിവ്രതയാകയാൽ പ്രമാദത്തിനു വഴിയില്ല'. പക്ഷേ, കാര്യത്തിനടുത്തസമയം, നിലകിട്ടാതെയായെന്നു തോന്നുന്നു.

ഓമൽ പ്രേയസി! സർവ്വസൌഖ്യമരുളും
ത്വൽ സന്നിധാനത്തെയി-
ന്നീമർത്ത്യൻ വെടിയുന്നതിന്നിഹ കഴി-
ഞ്ഞീടുന്നവാറെങ്ങനേ?

പിന്നെ വേദാന്തത്തിലേക്കു കടക്കേണ്ടതായി വന്നു.

സ്വേദതുല്യമമൃതമാദികളിണങ്ങീ-
ടുന്നാരീജനം
മോദിക്കുന്നതനർത്ഥമിന്നിതിലഹോ
മോഹിക്കയെന്നുള്ളതും.

സൃഷ്ട്യാദ്യങ്ങൾ നടത്തുവാനവയെ-
ച്ചേഷ്ടിക്കുവാനും ജഗൽ
സ്രഷ്ടാവാം തിരുമേനിമുന്നിലനിശം
ഭ്രൂലോന്വിതം നിൽക്കവേ
'വിട്ടാലോ വിപിനത്തിലെൻ പ്രിയയെ'യെ-
ന്നുള്ളോരുമോഹത്തെയും
വിട്ടാത്മാവിലുറച്ചകാര്യമതുസാ-
ധിക്കാൻ ശ്രമിക്കുന്നു ഞാൻ.

പുനരുദ്വാഹസംഗതിയെക്കുറിച്ചു പശ്ചാദ്ദർശനം ബാധകമായുണ്ടായ വാഗ്വാദത്തിൽ, മുമ്പറഞ്ഞ വഴി പിഴച്ചിട്ടില്ല

സ്വന്തം കാമിനിയെത്തള്ളു
മൂഢർ പണ്ഡിതമാനികൾ

അന്ധതാമിസ്രനരക-
മേറ്റും സന്ദേഹമില്ലിതിൽ

എന്ന സ്മൃതിവാക്യത്തിനു ബോദ്ധ്യകരമായ മറുപടി ഇല്ലാതെ 'മുഖം താഴ്ത്തി ഇരിക്കേ'ണ്ടിവന്നത്. ഒടുവിൽ, അന്തർന്നാടകത്തിൽ, നളൻ 'പ്രിയയെ പരിത്യജിച്ച് ഉന്മാദത്തോടേ വരുന്ന'തായി കാണിക്കേണ്ടിവന്നു.

ഹംസസന്ദേശസംഗതിയിലും വാരിയരുടെ വഴിയാണ് സ്വീകാര്യമായി തോന്നുന്നത്. ഇവിടെ ശാസ്ത്രികൾ പുരാണ കഥയെ അനുഗമിച്ചാൽ വിരോധം ഉണ്ടായിരുന്നില്ല. സ്വഭാ മതിക്കപ്പുറമെ, ഹംസത്തിന്റെ രംഗപ്രവേശനംകൊണ്ടു കഥയ്ക്കു പ്രയോജനവും കാണുന്നില്ല. രംഭാദികളോടുള്ള ദമയന്തിയുടെ സംഭാവനത്താൽ അവളുടെ ഉള്ളു നളനു കിട്ടുന്നതിനാൽ, ഹംസത്തെ നളന്റെ ദൌത്യം വഹിപ്പിക്കേണ്ട എന്നു വിചാരിച്ചുവെങ്കിൽ, ഹംസത്തെ അരങ്ങത്തുതന്നെ വരുത്തേണ്ട ആവശ്യമില്ലായിരുന്നു. അതുകാരണം കഥാഘടനയുടെ സ്വാരസ്യത്തിന് ഒരു കുറവും തട്ടുന്നതല്ല.

കാട്ടിൽവെച്ചു കുട്ടിയെ കണ്ട സമയം, ദമയന്തിക്കു വനദുർഗ്ഗയുടെ വേഷം കെട്ടേണ്ടിവന്നു എങ്കിലും, അവർ യാതൊരു മാതൃചാപല്യവും കാണിക്കാതിരുന്നതിൽ അത്ഭുതം ഉണ്ട്.

കോടതിയിലുള്ള അരങ്ങും കൊഴുത്തതു പോര. ചില പ്രസംഗങ്ങൾ കുറച്ച്, പ്രമേയങ്ങൾ കൂട്ടി അതൊന്ന് ഒടച്ചുവാർത്താൽ ഇതിലും ഫലിതസമൃദ്ധവും ഉപയോഗപ്രദവും ആകുന്നതാണ്. ഈ വക ന്യൂനതകൾ എടുത്തുപറവാൻ ഞാൻ അധികാരിയല്ല. ഇവയിൽ അഭിപ്രായവ്യത്യാസത്തിനും വഴി കാണുമായിരിക്കും. ഞാൻ കാണിക്കുന്നത് ആക്ഷേപിക്കുന്ന നിലയിലല്ല. ചന്ദ്രനിലുള്ള കളങ്കം അതിന്റെ കാന്തിയെ, എടുത്തുപിടിപ്പിക്കുന്നതല്ലേയുള്ളു. ഈ നാടകം ചില ഘട്ടങ്ങളിൽ

ശാകുന്തളത്തെയും ഉത്തരരാമചരിതത്തെയും അനുകരിക്കുന്നുണ്ട്. അവയുടെ ഒരു അനന്തരവസ്ഥാനത്തിന് ഇതിനവകാശമുണ്ടെന്നാണ് എന്റെ താഴ്മയായ അഭിപ്രായം. അതിലും വലിയൊരു പദവി ഏതു പ്രാചീന നവീന നാടകങ്ങളാണ് അർഹിക്കുന്നത്? കിട്ടുവാൻ കൊതിക്കുന്നത്?

സുകവികളുടെ കീർത്തിമുദ്രശൃംഗാ-
ടകമഖിലാഗമചാരുഗീതകാംക്ഷം
അകലുഷതരനീതിശാസ്ത്രവും നാ-
ടകമിതു സർവ്വജനീനമായ് ലസിപ്പൂ.

കുമാരാലയം; എറണാകുളം
൯൪ കർക്കിടകം ൩൦-ാംനു — ടി. കെ. കൃഷ്ണമേനോൻ.

# വിജ്ഞാപനം.

സ്വാദം തീക്കുന്നതിനായ് ചഷകമിടതുകൈ-
ത്താരിലും, ഭൂരിയാകും
മോദം ചേക്കുന്ന സന്മോദകമരിയ വലം-
കയ്യിലും കയ്യൊടേന്തി,
കാദംബപ്പൂവനത്തിൽ ഭുവനസമുദയ-
പ്രാണമോഢ്യാണമാളും
വേദം വാഴ്ത്തുന്ന മൂലപ്രകൃതിയുടെ ചലൽ-
ചില്ലിയെന്നല്ലൽ തീക്കും.

ഭാഷാഭൈമീപരിണയമാണ് എൻെറ ഇദംപ്രഥമമായ ഭാഷാന്തരകൃതി. പരിചയക്കുറവും, അനവധാനതയും നിമിത്തം ഇതിൽ സംഭവിക്കാവുന്ന സ്ഖലിതങ്ങൾ സദയം ക്ഷമിക്കുവാൻ വായനക്കാരോട് അപേക്ഷിക്കുന്നു. വിദ്വജ്ജനങ്ങൾ ഗുണദോഷവിവേചനംകൊണ്ട് എൻെറ അറിവിനെ വൎദ്ധിപ്പിക്കുമെന്നാണ് എൻെറ വിശ്വാസം.

ഇനി കൃതജ്ഞതാപ്രകാശനമല്ലാതെ മറെറാന്നും എഴുതുവാൻ തൽക്കാലം ഞാൻ വിചാരിക്കുന്നില്ല.

സൂക്ഷ്മം ആലോചിച്ചാൽ, പ്രസാധകനോടേ എനിക്കു കൃതജ്ഞതാപ്രകടനം ചെയ്യേണ്ടതുള്ളു. അതുകൊണ്ടുതന്നെ ഈ വിഷയത്തിൽ എനിക്കുള്ള ആധമൎണ്യത ഒഴിയുന്നതാണ്. മൂലഗ്രന്ഥകാരനോട് അനുവാദം വാങ്ങിച്ചതും, മ. രാ. രാ. വടക്കുങ്കൂർ രാജരാജവൎമ്മരാജാ അവർകളെക്കൊണ്ടു വേണ്ടതു

ക്ക ഭേദഗതികൾ ചെയ്യിച്ചതും, മ. രാ. രാ. മാളിയമ്മാവു കു
ഞ്ഞുവറിയതുമാപ്പിള അവർകളെക്കൊണ്ടു മുദ്രാപണത്തിൽ
ദാവശ്യം ആവശ്യങ്ങളായ പരിഷ്കാരങ്ങൾ വരുത്തിച്ചതും മ
റ്റും അവിടുന്നാണ്.

**“സാഹിത്യകുശലനാ”**യ അദ്ദേഹത്തിന്റെ സ
ഹായങ്ങൾ ഈ പ്രസിദ്ധീകരണത്തിൽ എന്നപോലെ മറ്റൊ
രോ വിഷയത്തിലും എനിക്കു സിദ്ധിച്ചുകൊണ്ടിരിക്കുന്നതാണ്.
എനിക്കെന്നല്ല, വിദ്യാഭ്യാസം മുതലായ വിഷയങ്ങളിൽ ഉന്നമ
നം സിദ്ധിക്കാതെ കിടന്നിരുന്ന മററനേകം ആളുകൾക്കും, സ
മുദായങ്ങൾക്കുതന്നെയും അവിടുത്തെ അശ്രാന്തപരിശ്രമങ്ങൾ
വലിയ സഹകരണങ്ങളായി പരിണമിക്കുന്നുണ്ടെന്നുള്ള വാസ്ത
വം സന്തോഷപൂർവ്വം ഞാൻ ഇവിടെ ഉൽഘോഷിച്ചുകൊ
ള്ളുന്നു.

അദ്ധ്യാപനം മുതലായ ജോലികളാൽ ബന്ധിതനായ എ
ന്നെ അവിടുത്തെ തീക്ഷ്ണങ്ങളായ ശാസനങ്ങളും ദാക്ഷിണ്യരഹി
തമായ സ്വഭാവവും അനുദിനം പിന്തുടർന്നുകൊണ്ടിരുന്നില്ലെ
ങ്കിൽ, ഇത്രയും വേഗത്തിൽ ഈ ഭാഷാന്തരം എന്നാൽ സാധി
തപ്രായമാകുമായിരുന്നില്ല. എന്റെ ആലസ്യാസുരനും നി
സ്സാരനായ ഒരുത്തനല്ല. അവിടുത്തെ അനല്പംഹിതമായ ആ
ജ്ഞാചക്രത്തിന് ഒന്നുരണ്ടുതവണ ആ അസുരന്റെ അടുക്കൽ
നിന്നു പ്രതിഹതഗതിയാകേണ്ടിവന്നു. ആ വിഷ്ണുചക്രം അതു
കൊണ്ടും അടങ്ങിയില്ല. അതു പിന്നെയും ജ്വാലാകലാപങ്ങ
ളോടുകൂടെ അവനെ നിഗ്രഹിക്കുവാൻ അണഞ്ഞുതുടങ്ങി. അ
തുകണ്ടു കുറേക്കാലത്തേക്കെങ്കിലും ആ ബാധ എന്നിൽനിന്ന്
ഒഴിഞ്ഞു. പിന്നെ അധികം വിളംബം കൂടാതെ ഭാഷാന്തരവും
കഴിഞ്ഞു. ഇതിനിടയിൽ ഒരിക്കൽ മൂലഗ്രന്ഥം മടക്കിവാങ്ങി
ക്കയും ശകാരിക്കയും ചെയ്തപ്പോൾ അവിടുത്തോടു നീരസം ഭാ
വിച്ച എന്റെ മനസ്സാക്ഷിക്ക്, ഇതനിന്ദാജന്യമായ പാപപ

രംഹാരത്തിന് ഉമിത്തിയ്യിൽ നീറിയെന്നുപറയുന്ന സനൽകുമാരകവിയുടെ അവസ്ഥയാണ് ഇപ്പോൾ ഉള്ളത്. എന്റെ അപേക്ഷയെ അംഗീകരിച്ചു വിപുലവും ലളിതവും ആയ ഒരു മുഖവുരകൊണ്ട് ഈ പുസ്തകത്തെ അലങ്കരിച്ചതിന്നും ഞാൻ അവിടയ്ക്കു പ്രത്യേകം കടപ്പെട്ടിരിക്കുന്നു. അല്ലെങ്കിൽ എന്തിന്? ദീനജനാവനം അവിടത്തെ വ്രതമാണല്ലോ.

> "കിം ചന്ദ്രമാഃ പ്രത്യുപകാരലിപ്സയാ
> കരോതിഗോഭിഃ കുമുദാവബോധനം
> സ്വഭാവ ഏവോന്നത ചേതസാം സതാം
> പരോപകാരവ്യസനം ഹി ജീവിതം."

തൃശ്ശിവപേരൂർ
൧—൪—൯൮. } കെ. പി. കറുപ്പൻ.

# കഥാപാത്രങ്ങൾ

## പുരുഷന്മാർ.

| | | |
|---|---|---|
| ൧. | നളൻ— | നായകൻ. |
| ൨. | ബാഹുകൻ— | രൂപഭേദംവന്ന നളൻ. |
| ൩. | അശോകൻ— | നളന്റെ തോഴൻ. |
| ൪. | മതിസേനൻ | നളമന്ത്രിമാർ. |
| ൫. | സത്യവ്രതൻ | |
| ൬. | മധുമുഖൻ— | നളന്റെ ഉദ്യാനപാലകൻ. |
| ൭. | ജയന്ധരൻ— | ,, തവണക്കാരൻ. |
| ൮. | ഇന്ദ്രസേനൻ— | നളകുമാരൻ. |
| ൯. | വൈദർഭൻ— | ദമയന്തിയുടെ അച്ഛൻ. |
| ൧൦. | ജയസേനൻ— | വിദർഭസേനാപതി. |
| ൧൧. | പ്രജ്ഞാസാഗരൻ— | വിദർഭമന്ത്രി. |
| ൧൨. | അജിതവർമ്മൻ— | വിദർഭരാഷ്ട്രിയൻ. |
| ൧൩. | വൈതാളികൻ— | വിദർഭസ്തുതിപാഠകൻ. |
| ൧൪. | ദമൻ | ദമയന്തിയുടെ സഹോദരന്മാർ. |
| ൧൫. | ദമനൻ | |
| ൧൬. | കാംബോജൻ | സ്വയംവരത്തിന്നു വന്ന രാജാക്കന്മാർ. |
| ൧൭. | നേമിശബരൻ | |
| ൧൮. | ശ്രീസിംഹൻ | |
| ൧൯. | തന്നൂരാൻ | |
| ൨൦. | പഞ്ചനളന്മാർ— | ഒരു യഥാർത്ഥനളനും നാലു കൃത്രിമനളന്മാരും. |
| ൨൧. | പഞ്ചവൈദർഭന്മാർ— | ഒരു യഥാർത്ഥവൈദർഭനും നാലു കൃത്രിമവൈദർഭന്മാരും. |

| | | |
|---|---|---|
| ൨൨. | ഇന്ദ്രൻ | നാലു ദേവന്മാർ. |
| ൨൩. | അഗ്നി | |
| ൨൪. | യമൻ | |
| ൨൫. | വരുണൻ | |
| ൨൬. | പുഷ്കരൻ— | പ്രതിനായകൻ. |
| ൨൭. | പ്രജ്ഞാസേനൻ— | പുഷ്കരാമാത്യൻ. |
| ൨൮. | കലി | പുഷ്കരന്റെ കൂട്ടുകാർ. |
| ൨൯. | ദ്വാപരൻ | |
| ൩൦. | ദുർമ്മതി— | കലിയുടെ ഭൃത്യൻ. |
| ൩൧. | ഉഗ്രസേനൻ | കാട്ടാളന്മാർ. |
| ൩൨. | സ്ഥൂലകുക്ഷി | |
| ൩൩. | വജ്രജംഘൻ | |
| ൩൪. | ഘോരോദരൻ | |
| ൩൫. | കാർക്കോടകൻ— | നാഗരാജാവ്. |
| ൩൬. | സൌനന്ദേയൻ— | ചേദിരാജാവ്. |
| ൩൭. | ലേഖായനൻ— | ചേദിരാജാവിന്റെ രായസക്കാരൻ. |
| ൩൮. | ധനസേനൻ— | അന്ന്യായക്കാരൻ. |
| ൩൯. | ഭാണ്ഡായനൻ— | സാക്ഷി. |
| ൪൦. | ചണ്ഡവർമ്മൻ— | വാദിവക്കീൽ. |
| ൪൧. | നാരദൻ— | മഹർഷി. |
| ൪൨. | സുദേവൻ— | വിദർഭരാജപുരോപാദ്ധ്യായൻ, |
| ൪൩. | സുശർമ്മൻ | ബ്രാഹ്മണരും പുരോഹിതന്മാരും |
| ൪൪. | തീർത്ഥവ്രതൻ | |
| ൪൫. | ജാഗരായണൻ | |
| ൪൬. | സത്യായനൻ | |
| ൪൭. | പർണ്ണാദൻ | |
| ൪൮. | ഋതുപർണ്ണൻ— | സാകേതരാജാവ്. |
| ൪൯. | ഖേരൻ— | ഋതുപർണ്ണമന്ത്രി. |
| ൫൦. | വാമദേവൻ— | ഒരു മഹർഷി. |

## സ്ത്രീകൾ.

൧. ദമയന്തി— നായിക.

൨. വിമല
൩. കേശിനി
൪. ബൃഹത്സേന
} ദമയന്തിയുടെ തോഴിമാർ.

൫. സിദ്ധിമതി— ഒരു യോഗിനി.

൬. ശാരദ— മന്ത്രിപുത്രിയായ തോഴി.

൭. പ്രതിഹാരി— ഒരു തവണക്കാരി.

൮. രംഭ
൯. ഉർവ്വശി
൧൦. മേനക
൧൧. തിലോത്തമ
} അപ്സരസ്ത്രീകൾ.

൧൨. മിത്രാദിനി— ചേദിയിലെ ഒരു സ്ത്രീ.

൧൩. ഇന്ദ്രസേന— നളകുമാരി.

# DEDICATION

WITH GRACIOUS PERMISSION

TO



H. H. SIR, SREE RAMA VARMA, G.C.I.E.,
MAHA RAJA OF COCHIN.

Mangalodayam Co., Ltd., Trichur.

മഹാമഹിമശ്രീ

സർ. രാമവർമ്മമഹാരാജാ ജി. സി. ഐ. ഇ.

കൊച്ചിവലിയതമ്പുരാൻ തിരുമനസ്സിലെ

## തൃക്കൈവിളയാട്ടം.

മിസ്റ്റർ കെ. പി. കറുപ്പന്.

ഭാഷാഭൈമീപരിണയത്തെ നാം സസന്തോഷത്തോടുകൂടി സ്വീകരിക്കുകയും വായിച്ചുനോക്കുകയും ചെയ്തു. ഇതു കറുപ്പന്റെ ആദ്യത്തെ ഭാഷാനാടകകൃതിയാണെങ്കിലും, ഇതിൽ കവിതാഗുണങ്ങൾക്കു വളരെ കുറവു കാണുന്നില്ല. ഈ സ്ഥിതിക്കു കറുപ്പന്റെ അനന്തരകൃതികൾ ഇതിലും ശ്രേഷ്ഠങ്ങളായിത്തീരുവാൻ വഴിയുണ്ട്.

ഈ പരിഭാഷയുടെ പൂർവ്വഭാഗങ്ങളെ ഉത്തരഭാഗങ്ങൾ "ഒഴുക്കം പഴക്കവും" കൊണ്ട് അതിശയിക്കുന്നുണ്ട്. ആകപ്പാടെ ഈ കൃതി ഗുണാഢ്യമായിട്ടുള്ളതാണെന്നാകുന്നു നമ്മുടെ അഭിപ്രായം.

സാഹിത്യവിഷയങ്ങളിൽകൂടാതെ നമ്മുടെ രാജ്യത്തിലുള്ള വാലസമുദായത്തെ ഉയർത്തിക്കൊണ്ടുവരുന്നതിനുള്ള പരിശ്രമങ്ങളാൽ കറുപ്പൻ മറെറാരുപ്രകാരം നമ്മുടെ പ്രീതിക്കു പാത്രീഭവിച്ചിട്ടുണ്ട്.

കറുപ്പൻ ഇനിയും ഇതുപോലെ അനേകസൽഗ്രന്ഥങ്ങളെ ഉണ്ടാക്കി ഭാഷാഭിമാനികളുടെ ബഹുമാനത്തോടുകൂടി വാലസമുദായത്തിന്ന് ഒരു ഭൂഷണമായി ശോഭിക്കട്ടെ എന്ന് ആശംസിച്ചുകൊണ്ട് ഈ പ്രമേയത്തെ ഇവിടെ അവസാനിപ്പിക്കുന്നു.

| തൃപ്പൂണിത്തുറ<br>൧൦൮൭ കന്നി ൪-ാംനു- | (sd) Rama Varama. |
|---|---|

ശ്രീ ലളിതാംബികായൈ നമഃ.

# ഭാഷാഭൈമീപരിണയം.

## നാടകം.

---

### ഒന്നാമങ്കം.

---

#### നാന്ദി.

ലോകത്തിൻനാഥനാകും നിജപതിയെ നിരീ-
 ക്ഷിച്ചു സമ്മോദമോടും,
കോകൌഘം കൈരവം കാററിവയുടെ സ്വാളേ-
 ക്ഷണങ്ങളിൽ ചിത്രമാന്നം,
ഏകാന്തത്തിൽജടാഗ്രീശപരതളിതയാ-
 യാള്യസംഗത്തിൽ നാണം
പൂകും ശ്രീഗൌരിയെപ്പുണൎന്ന ശശിധരനീ
 നമ്മളെക്കാത്തിടട്ടേ. (൧)

അത്രതന്നെയല്ല,

സല്ലീലം മൂന്നകാൽച്ചോട്ടയരവെയുഡുപ-
 ശ്രേണി ശീൎഷത്തിലോമ-
ന്മല്ലീസ്രക്കായ്, കഴുത്തിൽ സ്ഫുടരുചിതടവും
 ഹാരമായ്,മദ്ധ്യഭാഗേ
ചൊല്ലേറും കാഞ്ചിയായ്,കാൽത്തളിരിനു തളയായ്,
 കാൽനഖശ്രീയുമായി-
ട്ടുല്ലാസം പൂണ്ടിരിക്കും മുരരിപു ഭാഗ്യം
 നമ്മളിൽ ചേൎന്നിടട്ടേ. (൨)

(നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിച്ചു വിനയപുരസ്സരം അഞ്ജലിബന്ധം ചെയ്തുകൊണ്ട്)

പരഗുണശകലത്തെക്കൌതുകത്താൽപ്പുകഴ്ത്തി-
പ്പുറയുമവര,നല്ലാത്മാക്കൾ,തൻസൽഗുണത്താൽ
പരമിഹ ഖലവൃന്ദത്തിന്നു ദുഷ്പ്രാപരേവം
ധരയിൽ വിലസുവോരാം വിജ്ഞരെ കൂപ്പിടുന്നേൻ. (൩)

(എന്നു പുഷ്പാഞ്ജലിചെയ്തു് അണിയറേക്കുനേരെ നോക്കീട്ട്) ആര്യേ! ഇവിടെ വന്നാലും.

നടി— (പ്രവേശിച്ചിട്ട്) ഞാൻ ഇതാ വന്നുകഴിഞ്ഞു. ഏതെങ്കിലും കൃത്യത്തിലേക്കു നിയോഗിച്ച് ആര്യൻ എന്നെ അനുഗ്രഹിച്ചാലും.

സൂത്ര— ആര്യേ!

പ്രജാഹിതമറിഞ്ഞു നീതിമുറ ചെറുമേ തെററിടാ-
തജാതരിപുവായ് സ്വനാടകമടച്ചു പാലിച്ചിതാ
സുജാതശുഭകീർത്തിധർമ്മസുതനെന്നപോൽ വിഷ്ണുരാ-
ഡ്വപുജാംഘ്രിയുഗതൽപരൻ വിലസിടുന്നു ഗോശ്രീശ്വരൻ.(൪

നടി— ശരിതന്നെ, നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സുകൊണ്ടു സർവ്വോൽകർഷേണ വർത്തിക്കുന്നു. ഇപ്പോൾ തിരുമനസ്സിലെ ഷഷ്ടിപൂർത്തിമഹോത്സവവുമാണല്ലൊ.

സൂത്ര— പ്രേയസി! ഈ മഹോത്സവാവസരത്തിൽ ശ്രീമന്മാടമഹാരാജകുലപ്രദീപങ്ങളായ രാജരത്നങ്ങളും, നാനാദിഗന്തരങ്ങളിൽനിന്നു സമുപാഗതന്മാരായ അനേകം മഹാജനങ്ങളും ഇന്ന് ഈ പട്ടണത്തെ അവരുടെ അധിവാസംകൊണ്ട് അലംകൃതമാക്കിയിരിക്കുന്നു. "ഈ രാത്രിയിൽ എന്താകിലും രാജകീയ കലാശാലയിൽവെച്ച് അത്ഭുതപൂർവ്വമായ ഒരു നാടകാഭിനയം വേണ"മെന്നു രാജകുമാരന്മാരാലും പൌരപ്രമാണികളാലും ഞാൻ ആജ്ഞാപ്തനായിരിക്കുന്നു. ചിലപ്പോൾ പ്രജാവത്സലനായ വലിയതമ്പുരാൻ തിരുമന

സ്സുകൊണ്ടുതന്നെ പ്രേയസീസ്നാഥനായിട്ടു നാടകസഭയെ അലങ്കരിക്കുവാൻ ഇടയുണ്ടെന്നുംകൂടി ചില പൌരമുഖ്യന്മാർ പറയുന്നുണ്ട്.

നടി— അങ്ങനെയാണെങ്കിൽ നമ്മുടെ നാട്യകലയുടെ സാഫല്യം ആസന്നമായി. തിരുമനസ്സിലെപ്പോലെതന്നെ അവിടത്തെ പ്രേയസിയും കലാനിപുണയാണല്ലോ. ആ മഹതി രത്നമാകട്ടെ,

നിത്യാനിത്യാനുസന്ധാനത,നിഗമവിചാ-
രജ്ഞത, നാരീജനത്തിൻ
കൃത്യാകൃത്യപ്രബോധം,പതിപരിചരണം,
പൂജ്യപൂജാവിധാനം,
ഭൃത്യാമാത്യാദിലോകങ്ങളിലലിവൊടനൌ-
ദ്ധത്യമിത്യാദിയാലീ-
യെന്നെന്തായാലുമദ്ദിക്കിലെയൊരു തരുണി വിള-
ങ്ങുന്നതിയമ്മതന്നെ. (൭)

എന്നിങ്ങനെ അനന്യൂനന്മാരായ എല്ലാ വിബുധന്മാരാലും ശ്ലാഘിതയായിരിക്കുന്നു.

(അനന്തരം ഒരു നടൻ പ്രവേശിച്ചു സൂത്രധാരന്റെ കയ്യിൽ ഒരെഴുത്തുകൊടുത്തു പോകുന്നു.)

സൂത്ര— (എഴുത്തു പൊട്ടിച്ചു മനസ്സിലാക്കീട്ടു നടിയോട്) പ്രേയസി!

വിശാലമതി, ഭാഷയിൽ പ്രഥിതപണ്ഡിതൻ, സൽക്കലാ
വിശാരദനശേഷസാധുജനപാലകൻ, പാദജൻ,
വിശാംപതിവിഭാവിതൻ, വിബുധരാജിയാൽപൂജിതൻ,
വിശാഖഭവനോത്സുകൻ വിലസിടുന്ന കൃഷ്ണാഭിധൻ. (൯)

മഹാനുഭാവനായ ആ കുമാരാലയശർമ്മാ പൌരസഭയ്ക്കുവേണ്ടി ഇതാ ഈ എഴുത്ത് എനിക്കയച്ചിരിക്കുന്നു.

നടി— എഴുത്തിൽ എന്താണ് അവിടുന്ന് ആവശ്യപ്പെടുന്നത്?

സൂത്ര— (വായിക്കുന്നു.)

"പാരം സത്യമുദിക്കണം ജനതതി-
ക്കൊമൽസതീധൎമ്മമു-
ത്താരിനിണ്ണൊരു ഭൂഷപോൽ കരുതണം
ചൊൽക്കൊണ്ട മൈക്കണ്ണിമാർ,
ചേരേണം സദസദ്വിവേകജനിതം
സാമൎത്ഥ്യമേവം ഗുണം
ചേരും നല്ലൊരു നാടകം നവരസ-
പ്രൌഢം നടിച്ചീടണം". (൧)

നടി— ഇതൊരു സാമാന്യനിയോഗമേ ആയിട്ടുള്ളു. ഇതുകൊണ്ട് അപ്രകാരമുള്ള ഒരു നാടകം ഏതാണെന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു.

സൂത്ര— (ആലോചനയെ നടിച്ചിട്ട്) അങ്ങനെ ഒരു നാടകം അപൂൎവ്വമാണല്ലൊ. (വിചാരിച്ചിട്ട് നിശ്ചയസന്തോഷങ്ങളോടുകൂടെ.) ഓ! ഓൎമ്മവന്നു.

ഭൈമീപരിണയമെന്നിഹ
നാമമെഴും പുതിയനാടകത്തെ മുദാ
നാമഭിനയിച്ചിടേണം
സാമഗ്രികളും സരസമൊക്കയുമിണക്കി. (൨)

നടി— (ശ്ലാഘിച്ചുംകൊണ്ട്) ഈ കഥാപ്രസംഗം ഹേതുവായിട്ടു നമ്മളും കൃതാൎത്ഥന്മാരാകുമല്ലൊ.

ദമയന്തീനളന്മാരേ
ഋതുപൎണ്ണനരേന്ദ്രനേ
കാൎക്കോടകനെയും വാൎത്തി-
ച്ചൊല്ലിയാൽ കലി തീൎന്നുപോം. (൩)

എന്നല്ലേ വിചാരിക്കപ്പെടുന്നത്. എന്നാൽ, പുതിയ നാടകം എന്നു കേട്ടതിൽ അല്പം സംശയത്തിനു് അവകാശം ഉണ്ട്.

സൂത്ര— അല്ലയോ മുഗ്ദ്ധേ! കേൾക്കൂ:—

> പുതുകൃതികളിലേറെപ്പണ്ഡിതന്മാർക്കു ചേതഃ
> കുതുകമതുളവാമോയില്ലയോയെന്നതെല്ലാം
> മതിയിലയി വിശങ്കിക്കേണ്ട;നൽസൌരഭശ്രീ
> വിതറുമലരിലെത്തും ഷൾപദശ്രേണിതാനേ. (൩൦)

നടി— വാസ്തവം തന്നെ; വണ്ടുകളും സജ്ജനങ്ങളും സാരഗ്രാഹികളാണല്ലോ.

സൂത്ര— പ്രിയേ! ഇതുംകൂടി കേട്ടാലും:—

> പ്രൌഢശ്രീകാവ്യമാർഗ്ഗം നവമതിയൊടു,നോ-
> ക്കാതെ നിസ്സാരരേററം
> മൂഢത്വംകൊണ്ടുപേക്ഷിച്ചിടുകിലുമതിൽ വെ-
> ച്ചെത്തു ചേതം വരുന്നു
> ബാഢം തങ്കണ്ണു കാണാത്തവരു പുതുനിലാ-
> വിന്നെ നിന്ദിക്കിലെന്താ-
> ഗൂഢപ്രേമം സ്വദിക്കാന്നവരതമവി-
> ക്കുന്നു ദിക്കിങ്കലെല്ലാം. (൩൧)

നടി— ഇരിക്കട്ടെ, എന്നാൽ അപ്രകാരമുള്ള കാവ്യത്തിന്റെ പ്രണേതാവാരാണ്?

സൂത്ര— കേട്ടാലും: സകലമഹീമണ്ഡലമണ്ഡനായമാനമായും മൈസൂർ മഹാരാജാവിനാൽ പരിപാലിതമായും ഇരിക്കുന്ന കർണ്ണാടകരാജ്യത്തു ദൃഢതരമായ പാണ്ഡിത്യത്തോടുകൂടിയ വിദ്വൽപ്രവരന്മാരാൽ അലംകൃതമായി "മണ്ടിക്കല്ല്" എന്നൊരു നഗരമുണ്ട്. അവിടെ പണ്ഡിതശിരോമണിയും ശ്രോത്രിയാഗ്രണിയും ആയ ബ്രഹ്മശ്രീ രാമശാസ്ത്രികൾ സർവ്വോൽക്കർഷേണ വർത്തിക്കുന്നു. അദ്ദേഹമാകുന്നു ഭൈമീപരിണയത്തിന്റെ പ്രണേതാവ്.

നടി— ഓഹോ! രാമശാസ്ത്രികളോ? ഇദ്ദേഹത്തെക്കുറിച്ചു നമ്മളും കേട്ടിട്ടുള്ളതാണല്ലോ. മൈസൂർ മഹാരാജാവിന്റെ

ആസ്ഥാനപണ്ഡിതന്മാരിൽ ഏകനും ആൎയ്യധൎമ്മപ്രകാശികാദിഗ്രന്ഥങ്ങളുടെ കൎത്താവും ഇദ്ദേഹമല്ലേ?

സൂത്ര— അതേ. അഭിജ്ഞനായി ഉദാരശീലനായിരിക്കുന്ന കൃഷ്ണമഹാരാജാവു തിരുമനസ്സുകൊണ്ട് ഇദ്ദേഹത്തിന്റെ പാണ്ഡിത്യം കണ്ടു സന്തുഷ്ടനായിട്ടു വിശാലമായ ഒരു വളപ്പിൽ കമനീയമായ ഒരു ഗൃഹം ഉണ്ടാക്കി സംഭാവനചെയ്യുകയും, മഹാവിദ്വാൻ എന്നു ബിരുദാൎപ്പണംചെയ്ത് ഇദ്ദേഹത്തെ മൈസൂർ ആംഗലകലാശാലയിൽ സംസ്കൃതപ്രഥമോപാധ്യായനായി നിയമിക്കുകയും ചെയ്തിരിക്കുന്നു.

നടി— ശരി. ശരി. ഇതും മുമ്പുതന്നെ നാം കേട്ടിട്ടുള്ളതാണ്. ആകട്ടെ, ഈ നാടകം കേരളഭാഷയിൽ തൎജ്ജമചെയ്തത് ആരാണ്?

സൂത്ര— ആധാരാബ്ജസ്ഥയാം ശ്രീലളിതയുടെ കട-
കണ്ണിനാൽ പുണ്യമോലും
ബോധാനന്ദം ലഭിച്ചും സരസകവിതയിൽ
പാടവം സംഭവിച്ചും
മേധാ സൽബാലകൃഷ്ണാഭിധയൊടു മരുവു-
ന്നോരു സാഹിത്യവിദ്വാൻ
ബാധാപേതം വിചാരിച്ചിതു സപദി മുദാ
കൈരളീഭാഷയാക്കി. (൧൨)

നടി— ഇങ്ങനെയാണെങ്കിൽ, എല്ലാ സന്നിവേശവും നമുക്ക് അനുകൂലമായിത്തന്നെ പരിണമിച്ചു.

സൂത്ര— ഭവതിയുടെ അഭിപ്രായം ശരിയായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ,

സൎവ്വജ്ഞന്മാർ സഭാവാസികൾ, നടനകലാ-
വിജ്ഞരാം നാം നടന്മാർ,
കാവ്യം സംശ്ലാഘ്യമാണേററവു, മരിയകഥാ-
നായകൻ നൈഷധേശൻ,

ദിവ്യൻ സാഹിത്യതത്വം സകലവുമറിവോ-
നോക്കിലിഗ്രന്ഥകാരൻ
സർവ്വം നമ്മൾക്കു മെന്മേൽ ഗുണമിയലുവതാ-
സ്സുന്ന ദൈവാനുകൂല്യാൽ. (൧൩)

അതിനാൽ ഇനിമേൽ ചെയ്യേണ്ടത് എന്താണെന്ന് ആര്യൻ ആജ്ഞാപിച്ചാലും.

സൂത്ര— അല്ലയോ മധുരാലാപിനി! ഇനി എന്താണ് ആജ്ഞാപിക്കുവാനുള്ളത്? ഇതാ ശരൽക്കാലം തുടങ്ങിയിരിക്കുന്നു. ഈ ഋതുവിനെ അധികരിച്ചുള്ള ഗാനാമൃതത്താൽ ഞങ്ങളുടെ കർണ്ണകലശങ്ങളെ പൂരിതങ്ങളാക്കിച്ചെയ്യാലും.

നടി— (സന്തോഷത്തോടെ തലകുലുക്കിക്കൊണ്ട്) അങ്ങനെ തന്നെ. (എന്നു പാടുന്നു) ഇപ്പോളാകട്ടെ,

പ്രമദവനമുപേക്ഷിച്ചാശു ഭൃംഗങ്ങൾ പുത്തൻ
കമലവനിയിലെത്തിച്ചേരുവാൻ മണ്ടിടുന്നു
ജലദനികരമെങ്ങും ദൂരിതപ്രായമായി-
ന്നലഘു സുഷമയോടേ പൂനിലാവുല്ലസിപ്പൂ. (൧൪)

സൂത്ര— (സന്തോഷിച്ചു തലകുലുക്കിക്കൊണ്ട്) ആര്യേ! ഭവതിയുടെ ഗാനത്താൽ അപഹൃതചിത്തവൃത്തികളായ സഭ്യർ ചിത്രങ്ങളിൽ എഴുതപ്പെട്ടവരെപ്പോലെ ആയിത്തീർന്നിരിക്കുന്നു. പ്രിയേ! ശരൽക്കാലോദയത്തിന്റെ വൈഭവവും സ്പൃഹണീയമായിരിക്കുന്നു.

മുന്നം സാനന്ദമംഭോജിനിയൊടു വിഹരി-
ച്ചീടവേ വൃഷ്ടി പേടി-
ച്ചുത്തന്നാം വിട്ടുപോയാനതിനെയൊഴിവിലാ-
ശ്ശിന്നെയെങ്ങോ വസിച്ചാൻ
ഇന്നന്യൂനം ജലത്തിൻതെളിവതുളിരുമാ-
ക്കാലമാന്നപ്പോളുമ്പോ-

ടാ ഹംസം വന്നു ഭുവിൽ കമലിനിയതിലാ-
ണിഷ്ഠരാസ്സൃഷ്ടിയേൽപ്പൂ. (൧൭)

നടി— ആശ്ചൎയ്യം തന്നെ. സകല ജനങ്ങളുടേയും മനോരഥത്തെ ഫലിപ്പിക്കുന്ന ഒരു സമയമാകുന്നു ഇപ്പോൾ ഇവിടെ പ്രാപ്തമായിട്ടുള്ളതു്.

(അണിയറയിൽ)

മഹാരാജാധിരാജ! രാജപരമേശ്വര! ഇതിലെ ഇതിലേ.

നടി— (പേടിച്ചു വിറയ്ക്കുന്നു)

സൂത്ര— പ്രേയസി! പ്രമോദാവഹമായ ഈ കാലത്തിൽ ഭവതി പേടിക്കുന്നതെന്താണ്?

നടി— ഇവിടെ ഏതോ ഒരു രാക്ഷസന്റെ അലൎച്ച കേട്ടു. അതുകൊണ്ടാണ്.

സൂത്ര— അയ്- അതു രാക്ഷസന്റെ അലൎച്ചയല്ല. ഇതാ നളമഹാരാജാവു് ഭൈമിയെ സ്വപ്നത്തിൽ കണ്ടതുനിമിത്തം ആവലിൽ ഉൽക്കണ്ഠമുഴുത്ത് ആസ്ഥാനമണ്ഡപത്തിൽ ഇരിക്കുവാൻ അശക്തനായിട്ടു വയസ്യനോടും വനപാലകനോടുംകൂടി ഉദ്യാനത്തിലേക്ക് എഴുന്നെള്ളുന്നു. ഹരിക്കാരന്റെ ശബ്ദമാണ് ആ കേട്ടതു്. അന്യഥാ ശങ്കിച്ചുപോകേണ്ട.

നടി— അങ്ങനെയാണെങ്കിൽ, കാമപരവശനായ അദ്ദേഹത്തിന്റെ മുമ്പിൽ നാം നിൽക്കുന്നത് ഉചിതമല്ല. അതിനാൽ നമുക്കു പോകാം.

(എന്നു രണ്ടാളും പോയി.)

പ്രസ്താവന കഴിഞ്ഞു.

## ഒന്നാമങ്കം.

(അനന്തരം ഉൽക്കണ്ഠയോടുകൂടിയ രാജാവും പരിവാരവും കഞ്ചുകിയും പ്രവേശിക്കുന്നു.)

കഞ്ചുകി— മഹാരാജാവു തിരുമനസ്സുകൊണ്ടു് ഇതിലെ എഴു
ന്നെള്ളാം.

രാജാ—(വിചാരത്തോടുകൂടി, പത്തുകൈച്ചുററിനടന്നു, സ്വഗതം)

നേത്രത്തിന്നമൃതം ചൊരിഞ്ഞു വിലസും
മിന്നൽപ്രകാശം കണ-
ക്കത്യന്തം പ്രചലാഭയായ മറിമാൻ
കണ്ണാളെയോൎക്കും വിധൌ
മെത്തും പ്രേമവിഷാദകൌതുകങ്ങളാൽ
ചാപല്യമേൽക്കുന്നൊരെൻ
ഹൃത്തിൽ സാത്ത്വതവൃത്തിയാമൊരു ദശാ-
പാകം പരക്കുന്നു തേ. (൧൮)

(ആവേഗത്തോടുകൂടെ മനസ്സിനെ ഉദ്ദേശിച്ചിട്ടു്)

ഹൃത്തേ! ധൈൎയ്യംവഹിച്ചീടുക, വിവിധവിചാ-
രോത്ഥസംഭ്രാന്തിയെന്തി-
ന്നോൎത്താൽ ദാഹം ശമിപ്പിപ്പതിനിഹ മൃഗതൃ-
ഷ്ണോദകം ശക്തമാമോ?
പെട്ടും നന്നായ് ഗ്രഹിക്കാൻ വിഷയനിരപുരോ-
ഭുവിൽ വൎത്തിച്ചിടുന്നു;
മുത്തേൽക്കും ജ്ഞാനവാൻ നീ സകലകരണവും
നിന്നധീനത്തിലല്ലോ. (൧൯)

(പ്രകാശം) സഖേ! അശോക! അരമനയിൽ എന്നപോലെ
ആരാമത്തിലും വിനോദം എനിക്കു വഹിക്കുവാൻ പാടില്ലാ
ത്ത ഭാരമായി തീൎന്നിരിക്കുന്നു.

അശോകൻ— തോഴർ മനസ്സിരുത്തി നോക്കൂ.

വനപാലകൻ— (തടുത്തിട്ടു്) അല്ലയോ അശോകബ്രാഹ്മണ!
മഹാരാജാവു് ഏതോ ഒരു കാരണത്താൽ അസ്വസ്ഥൻ
എന്നപോലെ കാണപ്പെടുന്നു.

അശോ— (തടുത്തു കോപത്തോടുകൂടി) ഭദ്ര! മധുമുഖ! രാജ്യ

സംബന്ധമായ ഏതെങ്കിലും കാൎയ്യത്താൽ രാജാവിന്ന് ഈ അസ്വാസ്ഥ്യം ഉണ്ടായതാണെന്നു ഞാൻ വിചാരിക്കുന്നു.

വന— (സാശങ്കം, ആത്മഗതം) ഇരിക്കട്ടെ; ഈ സ്ഥിതിയെ മാററാം. പരമാൎത്ഥം അറിയുകയും ചെയ്യാം. തിരുമേനി! ഇതാ ഇവിടെ തൃക്കൺപാൎത്താലും:

കോടീരത്തിലണച്ചു കയ്യൊടു മേൽ-
പ്രേമത്തെയൎത്ഥിച്ചിടും
വാടേശൻ തവ കാഴ്ചവെച്ചതിതുതാ-
നല്ലോ മരാളദ്വയം

രാജാ— (കേൾക്കാതെ എന്തോ മനോരാജ്യത്തോടുകൂടി നില്ക്കുന്നു.)

കൂടും തോഷമൊടാൎയ്യചാരുമതിയി-
ങ്ങയ്പ്പിച്ചതായാന കേ-
ട്ടോടും ഗൎജ്ജനമുള്ള കേസരികളും
രണ്ടുണ്ടു ഭീമാകാരരായ്. (൩൮)

രാജാ— ഇവയെ അമ്മാവനായ ആൎയ്യചാരുമതി അയച്ചതാണോ?

വന— ഏറാൻ.

രാജാ— നമുക്കു സന്തോഷമായി.

വന— തിരുമേനി! കേട്ടാലും:

നേരിട്ടിഷ്ടമുണൎത്തുവാൻ ത്രപയെഴും
ഭൂപാലരധ്യാപനം
പൂരിപ്പിച്ചവിടന്നയച്ചവകളാ-
ണിശ്ശാരികാസഞ്ചയം;
നേരായ് നന്മധുരോക്തിയോടു വിവിധം
വൎണ്ണിച്ചു യുഷ്മൽഗുണം
പാരം തൽക്ഷിതിപാളിഭാഷിതമിവ ചൊ-
ല്ലുന്നുണ്ടു വേണ്ടും വിധം. (൩൯

രാജാ— നാഗരകന്മാരുടെ ഈ പ്രയോഗം സ്പൃഹണീയമായിരിക്കുന്നു. ആകട്ടെ, അതിനെക്കുറിച്ചു നാം ഗൌനിക്കുന്നതാണ്.

വന— തിരുമേനി! ഇതാ ഇവിടെയും തൃക്കൺപാർത്താലും. ഇവിടെയാകട്ടെ,

കൊണ്ടൽക്കാറിൻമുഴക്കംപടി പടുതയൊടും
        നിർഗ്ഗമിക്കുന്ന യുഷ്മൽ-
കണ്ഠധ്വാനത്തിനാലേ വിവിധമിത മയിൽ-
        പ്പേട താനാടിടുന്നു
വണ്ടിപ്പോൾ പൂത്ത തേന്മാവിതിലതിചതുരം
        പാടിടുന്നുണ്ടു, ജാതോ-
ല്ലാസം സാലങ്ങൾതോറും ചിറകടിയൊടു കൂ-
        ട്ടുന്നു താളം ഖഗൌഘം. (൨൦)

രാജാ— (സ്വഗതം) ഇതു കാണുവാൻ പ്രയാസമാണ്. (പ്രകാശം) ഇരിക്കട്ടെ, മുമ്പോട്ടുനടക്കാം.

വന— തിരുമേനി! തൃക്കൺപാർത്താലും:

നന്നായ്‌പക്വമായാമ്രമോദ്യൽഫലമധുനികരം
        നൽകിയഭ്യാഗതന്മാ-
ർക്കിന്നീ നിൻ മഞ്ജരീസൽപ്രിയതമകൾ വനേ
        പൂജ നൽകുന്നു മോദാൽ;
കന്നും കൈവിട്ടു ചാടിജ്ഝളജ്ഝളനിനദ-
        ത്തോടു പാഞ്ഞിടുമാററി-
ന്നന്നിലും ധാംകൃതത്തെപ്പനമുകളിലിരി-
        ക്കുന്ന തേനീച്ചയേൽപ്പൂ. (൨൧)

രാജാ— സ്വാർജ്ജിതധനങ്ങളെ അനുഭവിക്കാതെ അവയെ അന്യന്മാരുടെ സുഖത്തിനുവേണ്ടി പരിപാലിക്കുന്ന ഇവ ലുബ്ധന്മാരെപ്പോലെ ഉപേക്ഷണീയന്മാരായി ഭവിക്കുന്നു. (എന്നു മറെറാരിടത്തേക്കു നോക്കുന്നു.)

വന — ഇവിടെയാകട്ടെ,

കണ്ണിൻകൌതുകമേകിടുന്ന വികസി-
ച്ചീടുന്നതായ് കേരളീ-
ഗണ്ഡത്തിൽ തവ പാണ്ഡുരദ്യുതിപെടും
കൈതപ്രസൂനോൽക്കരം
തിണ്ണം ചോളികൾ ശത്രുബാധിതകളായ്
കോപിച്ചു രോദിച്ചിടും-
വണ്ണം മാമരമാന്ന പക്ഷികൾ മുഴ-
ക്കീടുന്ന കോലാഹലം. (൫൫)

രാജാ — ചിരിച്ചുംകൊണ്ടു മറെറാരു ദിക്കിലേക്കു ചുററിനടക്കുന്നു.

വന — ഇവിടെയാകട്ടെ,

ഞെട്ടററൂഴിയിൽ വീണു പൊട്ടുകലരും
വാഴപ്പഴം മാമ്പഴം
തൊട്ടേററം വലുതായിടും കനികളു-
ണ്ടിങ്ങൂഴി മൂടും വിധം
മട്ടൊക്കും പല പൂക്കളേന്തിയഴകാ-
ർന്നീടുന്ന വല്ലിക്കുടിൽ-
ക്കെട്ടിൽ പൂമ്പൊടി തൻ മണം കലരുമാ-
ക്കാററേററെ വീശുന്നിതാ. (൫൬)

രാജാ — (ഉദ്വേഗത്തോടുകൂടെ, സ്വഗതം) എനിക്കാകട്ടെ.

പടുമദകളകണ്ഠകണ്ഠനാദം
കടുതരമായ് ചെവികൾക്കു തോന്നിടുന്നു
മടുമലർനിരചേർന്ന മഞ്ജുകുഞ്ജ-
ത്തൊടുനയനങ്ങൾ വിരക്തി പൂണ്ടിടുന്നു. (൫൭)

(പ്രകാശം) ഹേ മധുമുഖ! ദൃശ്യവസ്തുക്കളുടെ പ്രശ്നം മതിയാക്കുക. നമുക്കു മറെറാരേടത്തേക്കു പോകാം.

മധു — എന്നാൽ പ്രിയവയസ്യൻ സമീപത്തു വിടർന്നിൽ

ക്കുന്ന പൂങ്കുലകളാൽ മനോഹരമായും പതുക്കെ പതുക്കെ വീശുന്ന ഇളംകാററിനാൽ സുഭഗമായും ഇരിക്കുന്ന ഈ നാലുകാൽ മണ്ഡപത്തിൽ കയറി മനസ്സിനെ വിനോദിപ്പിക്കുക.

രാജാ— (സ്മരണയെ നടിച്ചിട്ട്) സഖേ! മഹായോഗിനിയായ തത്രഭവതി സിദ്ധിമതി ഇവിടെ ഉണ്ടോ? ആ പുണ്യവതി ഇന്നലെ രാവിലെ വിദേശത്തിൽനിന്ന് ഇവിടെ വരികയും പരിചര്യാനവാരംകൊണ്ടു നമ്മുടെ കുലത്തെ അനുഗ്രഹിക്കുകയും ചെയ്തിട്ട്, എന്റെ അപേക്ഷപ്രകാരം നാലുകാൽമണ്ഡപത്തിൽ ഇരിപ്പുണ്ടായിരുന്നല്ലൊ.

അശോ— തത്രഭവതി ഇവിടെ ഉണ്ടോ എന്നു കഞ്ചുകിയെ അയച്ച് അന്വേഷിപ്പിക്കാം.

രാജാ— (വിചാരിച്ചിട്ട്) ഭദ്ര മധുമുഖ! അങ്ങ് ഈ കഞ്ചുകിയോടുകൂടി ചെന്നു ഭഗവതിയെ ഉപചരിച്ചിട്ടു കാണ്മാൻ സൌകര്യം എപ്പോഴാണെന്നറിഞ്ഞ് ഈ ജയന്ധരനെ ഇങ്ങോട്ടു പറഞ്ഞയയ്ക്കൂ.

വന— തിരുമേനി! കല്പനപോലെ. (എന്നു കഞ്ചുകിയോടുകൂടി പോയി.)

അശോ— (സ്വഗതം) ഇപ്പോൾ ഇദ്ദേഹത്തിന്റെ ഹൃദയതത്വം മനസ്സിലാക്കാം. (പ്രകാശം) തോഴരേ! സ്വൈരസല്ലാപത്തിന്നുണ്ടായിരുന്ന തടസ്ഥം അങ്ങു പരിഹരിച്ചു. ഇപ്പോൾ തോഴരോട് എനിക്ക് ഒന്നു ചോദിക്കുവാനുണ്ട്. അതുകൊണ്ടു ഭവാൻ ഈ കാണുന്ന മാധവീമണ്ഡപത്തിൽ പ്രവേശിച്ചാലും.

രാജാ— (പ്രവേശിച്ചിട്ട്) പ്രിയ വയസ്യ! ഇനി വേണ്ടതെന്തെന്നാൽ പറയുകതന്നെ.

അശോ— എന്നാൽ കേട്ടാലും:

പുതുമൊഴിയിടറുന്നു, കാന്തി ചിന്നുന്നൊരോമൽ-
തിരുവുടലു ചടച്ചീടുന്നു, മങ്ങുന്നു നേത്രം,

തിരുമുഖമതിശൂന്യം, ശ്വാസവും ചുട്ടിടുന്നു
പെരിയഗമമിതെ,ന്തോ ദേവ! നിൻ ഭാവബന്ധം? (൨൨)

രാജാ— (നെടുവീർപ്പിട്ടുംകൊണ്ട്) തോഴ! അങ്ങയെ മറച്ചുവെച്ചിട്ട് എനിക്കെന്തൊരു കാര്യമാണുള്ളത്? കേൾക്ക. ഇന്നലെ രാത്രി മൂന്നാമത്തെ യാമം കഴിഞ്ഞു; ജോലികഴിഞ്ഞു വിശ്രമിക്കുന്ന പരിവാരങ്ങളെപ്പോലെ ബാഹ്യേന്ദ്രിയങ്ങളും, അകത്തടങ്ങിവരുന്ന അംഗരക്ഷകന്മാരുടെ ആരവാരങ്ങളെപ്പോലെ നാനാവിധങ്ങളായ രാജ്യകാര്യവിചാരങ്ങളും ശമിച്ചു ഞാൻ പണിപ്പെട്ട് ഉറങ്ങിത്തുടങ്ങുമ്പോൾ,

അളകങ്ങൾ ചുരുണ്ടിരുണ്ടു തണ്ടാർ-
ദളകല്പം മിഴി നീണ്ടു കാന്തിപൂണ്ടു
ലളിതാംഗിയൊരുത്തി വന്നു ചേർന്നാ-
ളളവറ്റുള്ളഴകോടുമെന്റെ മുമ്പിൽ. (൨൩)

ഇവളെയാകട്ടെ,

നിശിനീശനെയലിച്ചു മിന്നലാൽ
സൃഷ്ടിചെയ്തു സരസീരുഹായുധൻ
മട്ടുപോംപടി തിളച്ചു ലാഞ്ഛന-
ക്കട്ടതന്നെ കചപാശമോർക്കിൽ. (൨൪)

അശോ— പിന്നെ, പിന്നെ.

രാജാ— പിന്നെയാകട്ടെ,

കാണാൻ കൌതുകമാർന്നതിൽ പതിയുമെൻ-
നേത്രത്തെയങ്ങന്യയാ-
മേണാക്ഷീമണിയെന്ന ശങ്കയതിനാൽ
ചിത്തം തടുത്തീടിനാൻ
ചേണാർന്നീടിന ഹേമന്ത്രപൂരമൊട്ടും
തൽക്കന്യയെക്കാൺകയാൽ
ഞാനാശാശതബാധനായി,മമ ഹൃ-
ത്താതനപിയാൽ ക്ലിഷ്ടമായ്. (൨൫)

അശോ— ഈ ഉചിതപ്രവൃത്തി യുക്തംതന്നെ. പിന്നെ, പിന്നെ.

രാജാ— പിന്നെ, അവൾ,

വലിതമുഖമൊരല്പം കണ്ഠനാളം തിരിച്ചും,
മിഴികൾ മികവിലോട്ടിപ്പിന്തിരിഞ്ഞീക്ഷചെയ്തും,
ഉടുപുടവ ചലിക്കുംമട്ടു കാൽചോടുവെച്ചും
മധുരഹസിതമാർന്നും മന്ദമന്ദം നടന്നാൾ. (൨൯)

അശോ— ആശ്ചര്യം, ഇവളുടെ വ്യാപാരം അതിമനോഹരമായിരിക്കുന്നു. തദനന്തരം?

രാജാ— അതിന്നുശേഷം,

സുതനു ഭവതിയാരാണെന്തു പോകുന്നു നീ നിൻ-
പതിയെവനയി ചൊല്ലെന്നോതിയത്തന്വിയെ ഞാൻ
ഹിതമൊടനുഗമിക്കുന്നേരമാവാദ്യഗീതാ-
മൃതമുടയവരെന്നോ മാഗധന്മാരണഞ്ഞി. (൩൦)

അശോ— ആ വൈതാളികഘാതകന്മാർ അവിടേക്കു വിഘ്നകാരികളായി തീർന്നല്ലോ. അതിൽപിന്നെ?

രാജാ— അതിന്റെ ശേഷം, ഭാഗ്യശൂന്യനായ ഞാൻ എന്താണ് അറിയിക്കേണ്ടത്?

നേത്രത്തിനാമൃതം ചൊരിഞ്ഞു വിലസും
    മിന്നൽപ്രകാശം കണ-
ക്കത്യന്തം പ്രചലാഭയായ മറിമാൻ-
    കണ്ണാളെയോർക്കും വിധൗ
മെത്തും പ്രേമവിഷാദകൌതുകമരാൽ
    ചാപല്യമേൽക്കുന്നൊരെൻ-
ഹൃത്തിൽ സാതുളതവൃത്തിയാമൊരു ശോ-
    പാകം പരക്കുന്നു,തേ. (൩൧)

അശോ— ഇങ്ങനെയാണെങ്കിൽ, ഇപ്പോൾ, കണ്ടുകിട്ടിയ നിധി പോയ്പ്പോയ ജനത്തിന്റെ അവസ്ഥയാണ് അവിടേക്കു

സംഭവിച്ചത്. എന്നാലും ഇവിടെ കുറഞ്ഞൊന്നു ചിന്തിക്കുവാനുണ്ട്.

രാജാ— അതെന്താണ്?

സുശോ— പരിചിതവസ്തുവിനെക്കുറിച്ചല്ലാതെ സ്മരണയോ സ്വപ്നമോ സംഭവിക്കയില്ലെന്നാണ് അഭിജ്ഞന്മാർ പറയുന്നത്. അതുകൊണ്ട്, ഇതിനുമുമ്പു കാണപ്പെട്ടിട്ടില്ലാത്ത അവൾ സ്വപ്നവിഷയമായിത്തീർന്നതെങ്ങനെയാണ്?

രാജാ— അങ്ങു പറയുന്നതു ശരിയാണ്. (സ്മരണയെ നടിച്ചിട്ട്) തോഴരേ! കേൾക്കൂ. ഇപ്പോൾ ഞാൻ അവളെ കണ്ട വിധം ഓർക്കുന്നുണ്ട്.

സുശോ— ഞാൻ മനസ്സിരുത്തുന്നു.

രാജാ— പണ്ട്, യവനരാജാവായ ഉഗ്രസേനൻ അനുചരന്മാരായ രാജാക്കന്മാരോടുകൂടി നമ്മെ അന്വേഷിച്ചുവരുംവഴി, അകലത്തിൽ സേനാവ്യൂഹം ഉറപ്പിച്ചുനിന്നിരുന്ന ആര്യചാരുമതിയെ പിടിച്ച് അവന്റെ നഗരത്തിൽ കൊണ്ടുപോയി. ദൂതാധികാരി വഴിയായി ഈ വിശേഷം അറിഞ്ഞു ശത്രുവിനെ ആക്രമിക്കുവാൻ ചന്ദ്രസേനൻ തുടങ്ങിയ സേനാപതികൾ എന്നോടു പറഞ്ഞു. അതിനുശേഷം,

ഘോരാരണ്യതലം കടപ്പുമധികം
ഘോരം കുഠാരത്തിനാ-
ലാരാൽ കെട്ടുജസേതുവാൽഗ്ഗിരിപൊടി-
ച്ചുത്തുംഗഗർത്തങ്ങളും,
നേരായിട്ടു കടന്നു കാററിലിളകി-
ക്കൂലം തകർക്കുന്നവൻ
വാരാശിക്കുസമം ചമൂനിരയുടൻ
തന്നാട്ടിലെത്തീടിനാൻ. (ശാ.വി.)

അപ്പോൾ തന്നെ ആ രാജാക്കന്മാർ,

ധാടികെക്കാത്ത തുരംഗ സംഹതി ഗമി-
ക്കുന്നേരമലഖുരങ്ങൾതൻ
മോടിക്കൂൾപ്പമുയൎന്നിടും പൊടികളാൽ
ദിക്കങ്ങിരുണ്ടീടവേ
നാടഞ്ചും പ്രളയാന്തരാത്രിയിലെഴും
രുദ്രാട്ടഹാസം പടി-
ക്കീടിൽ ഭാംകൃതിതങ്ങളൂതടെ ഭടാ-
രാവാൽ ഭയന്നോടിനാർ. (൩൩)

അനസൂ— അ സാധുക്കൾ ഉറങ്ങിക്കിടന്നിരുന്ന സിംഹത്തെ ഉണൎത്തിയ കുറുനരികളെപ്പോലെ നാമാവശേഷന്മാരായി തീൎന്നു. പിന്നെ, പിന്നെ.

രാജാ— തദനന്തരം, ആ രാജ്യത്തിൽ അസ്സു ചാരുമതിയെ തന്നെ രാജാവാക്കി അഭിഷേകംചെയ്തു മടങ്ങിവരുമ്പോൾ, മാൎഗ്ഗമദ്ധ്യത്തിൽ, ശതശൃംഗപൎവ്വതത്തിന്റെ താഴ്വരയിൽ, വരദാനദിയുടെ തീരത്തിലുള്ള വനഭൂമിയിൽ, സേനകളെ നിറുത്തി വനവിഹാരകൌതൂഹലത്തോടുകൂടി അവിടെയവിടെ സായംകാലത്തിൽ ഉള്ള ഇളംകുളിർതെന്നലും ഏററുകൊണ്ടു കാൽനടയായി പോകുമ്പോൾ, അതിരമണീയമായ ഏതോ ഒരു ഉദ്യാനം കണ്ടു്, അതിന്റെ സൌഭാഗ്യത്തെ അവലോകനം ചെയ്യുവാൻ അടുത്തുചെന്നു. അപ്പോളാകട്ടെ,

ശ്രീ വിഭ്രമം വിഭവം കലൎന്ന സഖിമാർ
സംസേവനംചെയ്തു പൂ-
ങ്കാവിൽ താരസമാജമദ്ധ്യഗതയായ്
പാരം പ്രകാശത്തോടും
ഭൂവിൽ കാൽനടയായ് ലസൽകുവലയാ-
ലോലാക്ഷി നൽച്ചന്ദ്രിക

പ്പൂവഞ്ചും മൃദുഗാത്രിയാ മൊരുവളെൻ
നേത്രങ്ങൾക്കു തൻ പാത്രമായ്. (൩൪)

ഇവൾക്കാകട്ടെ,

ഹാരം കണ്ഠസ്ഥലത്തിൽ, കളിർ മുലയിണയിൽ
ചാരു കസ്തൂരികാങ്കം,
പാരം മദ്ധ്യത്തിലുള്ളിൽ ഝണഝണനിനദം
ഭംഗിയിൽ ചേൎന്ന കാഞ്ചി
താഴമ്പൂമ്പട്ടുപൊന്നിൻ കലികയൊടപരാം-
ഗത്തിലും യൌവനത്തിൻ-
പ്രാരംഭത്തിൽ പ്രകാശിച്ചിട്ടുമഴകഖിലാം-
ഗത്തിലും കണ്ടിരുന്നു. (൩൫)

നാരദ— അമ്മഹാ! ഇവളുടെ സൌഭാഗ്യം രൂപത്തിന് അനുരൂപമായിരിക്കുന്നു. അതിന്നുശേഷം?

രാജാ— അതിൽപിന്നെ,

എന്നെക്കണ്ടു മുഖം കുനിച്ചു ധരണീ-
ഭാഗത്തെ വീക്ഷിച്ചു കൈ-
ത്താരാൽ മന്ദമിണക്കി കൈകളിലെഴും
സവ്യാനമവ്യാഹതം
കന്നാൽക്കണ്ണുകളെന്നിലങ്ങിടയിടെ-
ച്ചേൎത്തല്പമെന്മാനസം
പിന്നെയ്യുക്തിയൊടേ ഹരിച്ചൊരവളെൻ
ദുഃഖിന്നു നൽകീമഹം. (൩൬)

നാരദ— ഇപ്പോൾ അവിടുത്തെ രൂപസൌന്ദൎയ്യത്തിന്നു സാഫല്യം വന്നു. പിന്നെയോ?

രാജാ— പിന്നെ,

ഉൽക്കണ്ഠമൂത്ത ഹൃദയത്തിനു കീഴടങ്ങി-
യൈക്കണ്ഠ്യയാളുടെ സമീപമണഞ്ഞു ഞാനും

വാക്കൊന്നുരയ്ക്കുവതിനായവൾ ചുണ്ടനക്കി
നോക്കുമ്പൊളുള്ള പരിവാരവുമാഗമിച്ചു. (൩൧)

അശോ— കഷ്ടം! കഷ്ടം! വലിയ ഒരു വിഘ്നം നേരിട്ടു. ദൈവത്തിന്റെ അസഹിഷ്ണുത്വം ആശ്ചര്യകരം തന്നെ.

രാജാ— ഇനിയും എന്റെ ഭാഗ്യശൂന്യതയെക്കുറിച്ചു കേൾക്കുക. ആ മനോരഥപ്രിയതമ തോഴികളെ കാണുകയാൽ, അവനതമുഖിയായിട്ടു, വീണ്ടും പൂവു പറിക്കുവാൻതന്നെ തുടങ്ങി. തോഴികൾ വന്നിട്ട് "ഭർത്തൃദാരികേ! പൂപറിച്ചതു മതി, നേരം അസ്തമിക്കാറായി. ദേവി നിന്നെ കാത്തിരിക്കുന്നു. നമുക്കു പോകുക", എന്നു പറഞ്ഞു. തോളിൽ കൈവച്ചു, പതുക്കെ പതുക്കെ നടന്നുതുടങ്ങി. അവളാകട്ടെ, വീണ്ടും വീണ്ടും തിരിഞ്ഞുനോക്കി, നിശ്ശ്വസിക്കുകയും ചെയ്തു. ഞാനോ, ആ സുചരിത മറഞ്ഞപ്പോൾ, സ്വർഗ്ഗത്തിൽനിന്നു ഭ്രഷ്ടനായ കർമ്മിയെപ്പോലെ, പര്യാകുലമായ മനസ്സോടുകൂടി, താവളത്തിൽ വന്ന് അനുചരന്മാരോടുകൂടി സ്വപുരത്തിൽ പ്രവേശിക്കുകയും ചെയ്തു. ഇങ്ങനെയാണ് ആ സുന്ദരിയെ കണ്ടത്.

അശോ— ഈവിധമൊക്കെയാണെങ്കിൽ, തോഴരുടെ ഹൃദയതടത്തിൽ ആത്മമറിയാതെ ഏതോ ഒരഭിലാഷാങ്കുരം ഉത്ഭവിച്ചിരിക്കണം. തദ്ഭാവനയുടെ ബലംകൊണ്ടാണ് സ്വപ്നദർശനമുണ്ടായതെന്നുള്ളതു യുക്തമായിരിക്കുന്നു.

രാജാ—തോഴരേ! ഭവാൻ നിപുണനാകുന്നു. ഇതുകൂടി കേൾക്കുക:

എങ്ങനെയാദ്യം പ്രിയയുടെ
മംഗലരൂപം കടാക്ഷമുള്ള കണ്ടേൻ
അങ്ങനെ മാനസഭിത്തിയിൽ
മങ്ങാതെ വരച്ചപോലെയുണ്ടിന്നും. (൩൨)

ഇതുംകൂടി എന്റെ മനസ്സിൽ എപ്പോഴും തോന്നുന്നുണ്ട്.

റ്റൂരാൽ പ്രശസ്തയൌവനം കലൎന്ന മെയ്യൊടൊത്തുഷ-
സ്സരോരുഹാക്ഷിയാകുമാനതാംഗിതൻ വരാനനം
കരത്തിനാൽ പിടിച്ചുയൎത്തി മാധുരീഭരം ലസി-
ച്ചൊരോഷ്ഠമേതുപുണ്യവാൻ നുകൎന്നിടുന്നു പാൎക്കിൽ.(൨൯)

അശോ— (സ്വഗതം) ഇദ്ദേഹത്തിന്റെ മനോരഥാങ്കുരം തളിൎത്തു. ആട്ടെ ഇങ്ങനെ പറയാം. (പ്രകാശം) തോഴരേ! അങ്ങുതന്നെ ആ പ്രിയയെ പ്രാപിക്കും.

രാജാ— (ചിരിച്ചിട്ട്) തോഴർ എന്നെ വരദാനംകൊണ്ടു സന്തോഷിപ്പിക്കുകയാണോ?

അശോ— അല്ലല്ല. പ്രതിഭാസാമൎത്ഥ്യംകൊണ്ട്.

രാജാ— ഇതെങ്ങനെയാണ്?

അശോ— കേൾക്കു. ഒന്നാമത് ആ സുന്ദരി പ്രശസ്തങ്ങളായിരിക്കുന്ന ഓരോ ചേഷ്ടകളെക്കൊണ്ട് അവൾക്കു തോഴരിൽ ഉള്ള അഭിലാഷം കാണിച്ചു. രണ്ടാമതു തോഴരുടെ ദൃക്കും മനസ്സും അവളിൽ പതിഞ്ഞു. മൂന്നാമതു നിങ്ങളുടെ രണ്ടുപേരുടേയും സൌന്ദൎയ്യവും താരുണ്യവും അനുരൂപങ്ങളായിരിക്കുന്നു.

രാജാ— കുടുംബവും സ്വഭാവവും പേരും നിശ്ചയമില്ലാത്തവളെക്കുറിച്ച് തോഴർ ഇങ്ങനെ പ്രതിപാദിക്കുന്നതെന്താണ്?

അശോ— എന്നാൽ കേൾക്കേണ്ടതു കേൾക്കു.

രാജാ— ഞാൻ സശ്രദ്ധനായിരിക്കുന്നു.

അശോ— സഖികൾ "ഭൎത്തൃദാരികേ!" എന്നു വിളിച്ചതിനാലും, "ദേവി" കാത്തിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതിനാലും, അവൾ രാജപുത്രിയാണെന്ന് അറിയാറാകുന്നു. അതുതന്നെയുമല്ല, ശതക്രതുപൌത്രത്വവും വരദാനമഹിമയും വിദൎഭരാജ്യത്തിൽ പെട്ടവകളാകയാൽ, ഇവൾ വിദൎഭരാജാവിന്റെ പുത്രിയാണെന്നുംകൂടി മനസ്സിലാകുന്നു. സ്വപ്നത്തിൽ കന്യകാരൂപമായി കാണപ്പെട്ടതിനാൽ, ഇവൾ വിവാഹം കഴി

യാതനാഫലമാണെന്നും ഊഹിക്കുന്നു. ഇപ്രകാരം എല്ലാംകൊണ്ടും അറിയപ്പെടുന്ന അവൾ തോഴക്കു ദുഷ്പ്രാപയായി ഭവിക്കയില്ല.

രാജാ— (വിഹസിച്ചിട്ട്)

മിത്രം നീ പണ്ഡിതൻ നീ താൻ
സത്യം നീ യോതിടുന്നതും
എന്നാലുമാവിധം വസ്തു
ലഭിപ്പാനെളുതാവതോ. (൪൦)

ആശോ— ഭാഗ്യമുള്ളപ്പോൾ ദുർല്ലഭമായിട്ടുള്ളതും സുലഭമായി തീരും.

ചേർക്കുന്നു ചേരാത്തവ ഘടത്തി-
ലാക്കുന്നു നൽച്ചേർച്ച പെടുന്നതെല്ലാം
പാർക്കിൽ ഘടിപ്പിപ്പു നരൻ മനസ്സി-
ലോർക്കാത്തതുംകൂടി വിരിഞ്ചനെങ്ങും. (൪൧)

എന്നു പ്രാചീനവിദ്വാന്മാർ പറയുന്നു.

(അണിയറയിൽ കളകളം)

രാജാ— (കേട്ടിട്ട്) ഈ കളകളം എന്താണ്?

ആശോ— (നല്ലപോലെ വിചാരിച്ചിട്ട്) പ്രമദവനത്തിലുള്ള വാപീതീരത്തിൽ നിത്യമായി ക്രീഡചെയ്യുന്ന ഹംസം, കാരണ്ഡവം മുതലായ പക്ഷികളുടെ കളകളമാണിത്.

രാജാ— (ചുററിനടന്നു നോക്കീട്ട്) ആശ്ചര്യം ഈ സരസ്സിൻെറ തീരം അത്യന്തം മനോഹരമായിരിക്കുന്നു. ഇവിടെയാകട്ടെ,

മത്തഹംസികളിരമ്പിയച്ചിറ കടിച്ചി-
ട്ടനൊപാളുളവായിവ-
ണ്ടൊത്തുവന്നിവിടെ വീശിടുന്ന ശിശിരത്തു-
സംഭവസമീരണൻ
മർത്ത്യലോകമതിനൊക്കയും സുഖദനെങ്കി-
ലും മമ ഹൃദന്തരേ

ചേർത്തിടുന്ന സുകുമാരവും കടുവുമായ
ഭാവയുഗളത്തെയും. (൪൨)

സഖേ! നോക്കു. ഇതാ ഈ പൊയ്കയിൽ തിര്യക്കുകൾ പോലും എത്ര ഭംഗിയിൽ സഞ്ചരിക്കുന്നു.

ദൂരം നീററിനകത്തെഴും ഝഷകുലം
താൻ മോളിലാണെന്നുറ-
ച്ചാരാൽ പക്ഷികൾ കൊത്തിടുന്നു സലില-
ത്തെത്തന്നെ ചഞ്ചുക്കളാൽ
നീരത്തിന്നടിയാന്ന പത്മമുകുളം
പററീടുവാൻ താണിട്ടു-
ന്നേരം നീരിൽ നനഞ്ഞ വണ്ടിനുയരാൻ
മേലാതെയായ്യററവും. (൪൩)

നാശോ— തോഴരേ! ഇവിടെയും നോക്കുക.

കാമം വളച്ച് ബിസകോമളമായ കണ്ഠം
ശുഭ്രമത്തെയാം ചിറകുകൊണ്ടു ശിരസ്സുമൂടി
ചേലൊത്ത രൂപമൊടു വിദ്രുമമൊക്കുമൊററ-
ക്കാൽകൊണ്ടു നിന്നൊരു മരാളമുറങ്ങിടുന്നു. (൪൪)

രാജാ— (സംഭ്രമത്തോടുകൂടെ) തോഴരേ! ഭവാൻ ഇവിടത്തന്നെ നിൽക്കുക. ഞാൻ പതുക്കെച്ചെന്നു മനോവിനോദത്തിന്നുവേണ്ടി ലീലാസാധനമായ ഇതിനെ പിടിച്ചേക്കാം.

(എന്നു പതുക്കെ നടന്നുപോയി.)

നാശോ— (ചുററും നോക്കീട്ട്) ആശ്ചര്യം! മഹാരാജമധുവനത്തിന്റെ ഭംഗി!

മൂളണിടുന്ന വണ്ടിനം, മലക്കുകത്തെഴുന്ന തേൻ
തിരണ്ടതീവമഞ്ജുവായിട്ടും നികുഞ്ജപുഞ്ജവും;
പരം ശ്രമം കളഞ്ഞിടുന്ന മന്ദവായുവൊത്ത ശ്രു
വരന്റെ പൂവ്വനം വിളങ്ങിടുന്നു ലോകമോഹനം. (൪൫)

(എന്നു ചുററിനടക്കുന്നു). (പ്രവേശിച്ചിട്ട്)

രാജാ— തോഴരേ! തിൎയ്യഗ്ജീവികൾക്കും മനുഷ്യവാക്കുണ്ടെന്നുള്ളത് അത്യത്ഭുതമായിരിക്കുന്നു.

ആശോ— ഇതെങ്ങനെ?

രാജാ— മുറപോലെ കേൾക്കുക.

ആശോ— ഞാൻ ശ്രദ്ധിക്കുന്നു.

രാജാ— തോഴരുടെ അടുക്കൽനിന്നു ഞാൻ പുറപ്പെട്ട് അനങ്ങാതെ ചെന്ന് ഉറങ്ങിയിരുന്ന ആ അരയന്നത്തെ പിടിച്ചപ്പോൾ, അതു പിടിവിട്ടുകിട്ടുവാൻ വളരെ പ്രയത്നിച്ചെങ്കിലും നിരാശനായ ആ അന്നപ്പക്ഷി ബന്ധുജനങ്ങളെ ഓൎത്തുകൊണ്ട് എന്റെ മനസ്സു ദയാതരംഗങ്ങളിൽ അലിയുമാറു പലേവിധത്തിലും നിലവിളിച്ചു.

ഇവൻ സുതനൊരാൾപെട്ടം ജനനിയേററവുംവൃദ്ധയായ്
നവപ്രസവയാണു മൽക്കമനിയാം സതീരത്നവും
അവൎക്കൊരവലംബമാമിവനിലീവിധം സങ്കടം
പ്രവൃദ്ധമരുളാൻ വിധേ! കരുണ ചെറുമില്ലേ തവ? (൪൩)

ആശോകൻ— പിന്നെ, പിന്നെ.

രാജാ— അതിന്നശേഷമാകട്ടെ, ഇപ്രകാരം വിലപിക്കുന്ന ആ പക്ഷിയെ ഇഷ്ടംപോലെ പൊയ്ക്കൊള്ളുവാൻ പറഞ്ഞു ഞാൻ വിട്ടപ്പോൾ, അതു നന്ദിയോടുകൂടെ എന്റെ അടുക്കൽ വന്ന് "അല്ലയോ രാജാവേ! എന്നെ അങ്ങു മരണത്തിൽനിന്നു രക്ഷിച്ചതിനാൽ, എന്നാൽ കഴിയുന്ന ഒരു സഹായം ചെയ്യുവാൻ ഞാൻ ആഗ്രഹിക്കുന്നു. തിരുമേനി കേട്ടാലും:— വിദൎഭരാജ്യത്തിൽ കുണ്ഡിനം എന്നു പേരായ ഒരു നഗരം ഉണ്ടല്ലോ.

ഭീമരാജസുതയായ് ദമയന്തീ-
നാമയായ് സ്മരനു ദിവ്യമൊരമ്പായ്
ഈമഹിക്കു മണിഭൂഷണമായി-
ശ്രീമതിച്ചവിടെയുണ്ടൊരു കന്യ. (൪൪)

ത്രിഭുവനമതിലെന്തും തന്വിമാർതൻ വപുശ്രീ-
പ്രഭവമദമശേഷം സ്വാംഗസൌന്ദൎയ്യ വായ്പാൽ
വിരവൊടു ദമനം ചെയ്യുല്ലസിക്കും വരാംഗീ-
പരിവൃഢ ദമയന്തീനാമമുൾക്കൊണ്ടിടുന്നു. (൪൬)

തത്താദൃശഗുണവതിയായ അവൾക്ക് എന്റെ ബുദ്ധിനൈപുണ്യംകൊണ്ടു ഭവാനിൽ ബഹുമാനമുണ്ടാക്കി ഭവാനെക്കൊണ്ട് അവളെ വേളികഴിപ്പിക്കും." എന്നു പറഞ്ഞുംകൊണ്ട് ആകാശമാൎഗ്ഗത്തൂടെ പറന്നുപോകയും ചെയ്തു.

അശോ— (തലകുലുക്കിക്കൊണ്ട്) ഈ അരയന്നം സമൎത്ഥനാണ്. അവൻ തന്റെ കാൎയ്യം കാണുവാൻ വേണ്ടി പഞ്ചസാരവാക്കുകളെക്കൊണ്ട് അഭിലാഷമോദകങ്ങളെ കാണിച്ചിട്ട് എവിടേക്കൊ പറന്നുപൊയ്ക്കളഞ്ഞു.

രാജാ— (ആക്ഷേപഭാവത്തിൽ) ഇങ്ങനെ പറയരുത്. ആ സാധുവിനു നമ്മെ ചതിച്ചിട്ട് എന്തൊരു സ്വകാൎയ്യമാണ് കാണുവാൻ ഉള്ളത്.

അശോ— എന്നാൽ ആ അരയന്നത്തെ വല്ലവരും പഠിപ്പിച്ചിട്ടു തോഴരുടെ അടുക്കലേക്ക് അയച്ചതാണെന്നു ഞാൻ വിചാരിക്കുന്നു.

രാജാ— ഇങ്ങനെയല്ല. ഈ ഹംസം ദിവ്യനും സത്യവാദിയുമാകുന്നു. ഞാൻ ചെയ്ത ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാൻ ആഗ്രഹിച്ചതാണെന്നാകുന്നു എന്റെ അഭിപ്രായം.

അശോ— (സ്വഗതം) ആശ്ചൎയ്യം! ഇദ്ദേഹത്തിന്നു പരമഹംസനിലുള്ള വിശ്വാസം ഉറപ്പായിരിക്കുന്നു. ഇരിക്കട്ടെ ഇങ്ങനെ പറയാം. (പ്രകാശം) തോഴരേ! പണ്ട് ശത്രുനിഗ്രഹത്തിന്നായി പുറപ്പെട്ടപ്പോൾ അവിടുന്നു കണ്ടവളും വിദൎഭരാജപുത്രി എന്നു നമ്മളാൽ നിൎണ്ണയിക്കപ്പെട്ടവളും ആകുന്നു ഈ ദമയന്തി. ഹംസവും അവളെത്തന്നെ തോഴരോടു

സംഘടിപ്പിക്കുവാൻ വിചാരിക്കുന്നതിനാൽ, അങ്ങു മഹാഭാഗ്യവാനായിത്തീർന്നിരിക്കുന്നു.

രാജാ— ഇവരം തന്നെ ആകുന്നു ദമയന്തിയെങ്കിൽ, സ്ത്രീരത്നമായ ഇവളുടെ സാന്നിദ്ധ്യംകൊണ്ട് ആ വിദർഭരാജ്യം ഭൂലോകങ്ങളിലുള്ള മറ്റെല്ലാ രാജ്യങ്ങളിലും മേലെയാണെന്നു ഞാൻ വിചാരിക്കുന്നു. ഇതു കേൾക്കു,

ഇക്കല്യാണി കനിഞ്ഞു നോക്കുകിലവൻ
സൌഭാഗ്യവാനാകുമി-
മൈക്കണ്ണാൾമണി വാണിടുന്ന ഭവനേ
സംസാരവും സാരമാം
ഉൾക്കളിങ്ങായവളൊന്നു ഹൃൽപ്രണയമോ
ടപ്പിക്കുകിൽ ശാസ്ത്രസ-
ഭാഗ്യംകൊണ്ടറിയേണ്ടതായ സുരലോ-
കാദ്യങ്ങളാൽ കിം ഫലം? (൪൮)

(പ്രവേശിച്ചിട്ട്)

ജയന്ധരൻ— തിരുമേനി! ഇതാ ഇതു കിട്ടിയിരിക്കുന്നു.

രാജാ— (കേൾക്കുന്നതായി നടിച്ചിട്ട്, സന്തോഷത്തോടുകൂടെ) എന്തു കിട്ടിയിരിക്കുന്നു?

ജയ— ഇതാ ഈ ചിത്രപ്പലക.

രാജാ— എവിടെനിന്ന്?

ജയ— തിരുമേനി! ഈ ചിത്രപ്പലകയെ മറന്നു ഭഗവതി സിദ്ധിമതി രാവിലെത്തന്നെ പരദേശത്തേക്കു പോയി എന്നു ദ്വാരപാലകൻ പറഞ്ഞുകേട്ടു. മധുമുഖൻ ഇതിനെ അടിയൻവഴി തിരുമേനിയുടെ അടുക്കൽ സമർപ്പിച്ചതാകുന്നു. തിരുമേനി തൃക്കൺപാർത്തരുളിയാലും.

രാജാ— (ആദരവോടുകൂടെ ചിത്രപ്പലകയെടുത്ത്) തത്ര ഭവതി എവിടെയാണെന്ന് എല്ലാ ദിക്കിലും തിരയു.

ജയ— തിരുമേനി കല്പനപോലെ (എന്നുപോയി.)

രാജാ— (അശോകന്റെ നേരെ നോക്കീട്ട്) തോഴരേ! ഭഗവതി എന്നോടുംകൂടെ കല്പിക്കാതെകണ്ട് എങ്ങോട്ടാണ് പോയത്?

അശോ— സിദ്ധന്മാരായ ജനങ്ങൾ നിസ്പൃഹന്മാരും സ്വതന്ത്രന്മാരുമാണല്ലോ. മററുള്ളവരുടെ ഭാവം നോക്കീട്ടവർക്കെന്തുവേണം? അവർക്കു തോന്നുമ്പോളൊക്കെ ഓരോ തീർത്ഥങ്ങളെ പ്രാപിക്കുന്നു. വിഷയവൈരാഗ്യം വന്ന ഒരുത്തൻ ലോകത്തെ തൃണവൽഗണിക്കുന്നു എന്നാണല്ലോ പറയുന്നത്.

രാജാ— ശരിയാണ്. (ചിത്രത്തിൽ നോക്കീട്ട്) തോഴരേ! നോക്കു. ഈ എഴുതിക്കാണുന്നവൾ ആരാണ്? ഇവൾ ദേവിയോ, മാനുഷിയോ?

അശോ— എനിക്കും ഇവിടെ സംശയമാണുള്ളത്.

രാജാ— (നല്ലവണ്ണം സൂക്ഷിച്ചിട്ട്) തോഴരേ! ഇവിടെ അകാരണമായി പെയ്യുന്ന ഈ മഴ ഏതാണ്? ഇവിടെ നോക്കു.

ഇക്കുന്നാശ്ശുതകൂടമാണു ലിഖിതം
　　സമ്പൂർണ്ണമായ് ചന്ദനം
നിൽക്കുന്നുണ്ടിതു തന്നെയാവരമയോ-
　　റംഭോജിനി മോഹനം
പൂക്കും വണ്ടുലവല്ലരീഗൃഹമെഴും
　　കാടാണിതിങ്ങുള്ളൊരി-
പ്പൈക്കണ്ണാൾമണിതന്നെ മന്മഥി ഹരി-
　　ച്ചീടാൻ പഠിപ്പുള്ളവൾ. (൭൦)

അശോ— തോഴരേ! അവിടേക്കു മേൽക്കുമേൽ ഭാഗ്യം വർദ്ധിച്ചുതന്നെ വരുന്നു. ഇവളുടെ രൂപസൌന്ദര്യം സ്പൃഹണീയമായിരിക്കുന്നു.

രാജാ— (ബഹുമാനത്തോടുകൂടെ) സഖേ! നോക്കു, നോക്കു. ചിത്രലേഖനത്തിന്റെ ഒരു വിശേഷത!

തെളിഞ്ഞു നിമ്നോന്നത ഭാഗമെല്ലാം
വിളങ്ങിനില്പ്പു വടിവൊത്ത ദേഹം
ഗളിച്ചിട്ടും സ്വേദമിയന്ന ഗണ്ഡം
വിളിച്ചുഭാവം പറയുന്ന കണ്ണും. (൬൭)

ആശോ— (നല്ലവണ്ണം നോക്കീട്ട്)

അല്ലയോ മഹാരാജാവേ! അങ്ങു ഭാഗ്യത്താൽ വർദ്ധിക്കുന്നു. തത്രഭവതി ഭവാങ്കൽ അനുരക്ത എന്നപോലെ കാണപ്പെടുന്നു.

രാജാ— (സംഭ്രമത്തോടുകൂടെ) ഇതെങ്ങനെ?

ആശോ— അല്ലെങ്കിൽ തിരുനാമം കൊത്തീട്ടുള്ള തിരുവാഴി ഇവൾ അംഗുലത്തിൽ ധരിക്കുവാൻ വഴിയില്ലല്ലോ.

രാജാ— (തന്റെ അംഗുലിയെ അവലോകനംചെയ്തു സ്മരണിയെ നടിച്ചിട്ട്) തോഴരേ! ആ പ്രിയതമയെ ഞാൻ ഒന്നാമതായി കണ്ട് എനിക്കു സാത്വികഭാവം ഉണ്ടായപ്പോൾ, എന്റെ കയ്യിൽനിന്ന് ഊരിപ്പോയതായിരിക്കണം അവൾ ധരിച്ചിരിക്കുന്നത്. (മോതിരത്തെ നോക്കീട്ട്)

ഭാമൽ പ്രേയസിതൻ കരാംഗുലിയണ-
ഞ്ഞാനന്ദമാപിക്കയാൽ
ശ്രീമൻ മോതിരമേ! ഭവാനൊരുവനേ,
പാത്തട്ടിതിൽ ഭാഗ്യവാൻ
സാമർത്ഥ്യം പരസൽകൃതിക്കയി നിന-
ക്കുണ്ടെങ്കിൽ നീ വീണ്ടുമെൻ
നാമത്തിൻ ലിപികാട്ടിയെന്നമിവളെ-
ക്കൊണ്ടെന്നെയോൎപ്പിക്കണേ! (൬൮)

ആശോ— തോഴരേ! നിങ്ങളുടെ രണ്ടുപേരുടേയും ആകൃതി തമ്മിൽ അനുരൂപമായിരിക്കുന്നതിനാൽ തോഴക്ക് ഇവളിൽ അഭിലാഷം തോന്നിയത് ഉചിതമായി.

രാജാ— ഈ ചിത്രപ്പലകയിൽ തൂങ്ങിക്കിടക്കുന്ന തൂലികകൊ

ണ്ട് ഇവളുടെ അടുക്കൽ ഞാൻ. എൻെറ രൂപത്തെ എഴു
തിവെക്കുന്നുണ്ട്. ചായം മുഴുവൻ ഇടുന്നതു പിന്നെയാവാം.
(എന്ന് എഴുതുന്നതായി നടിക്കുന്നു)

അശോ— (കണ്ടിട്ട്) ഇപ്പോൾ അതിരമണീയാകൃതികളായി
രിക്കുന്ന നിങ്ങൾ കാമദേവനേയും രതിയേയും പോലെ ശോ
ഭിക്കുന്നു.

രാജാ— എന്നാൽ അങ്ങിനെയാണ് വസന്തം.

(തിരനീക്കി പ്രവേശിച്ചിട്ട്)

സിദ്ധിമതി— ചിത്രപടം, ചിത്രപടം?

രാജാ— (സംഭ്രമത്തോടുകൂടെ എഴുന്നേററിട്ട്) ഭഗവതി ഈ
പീഠത്തെ അലങ്കരിച്ചാലും. ഇതാ ആ ചിത്രപ്പലക.

സിദ്ധി— (ചിത്രപ്പലകയെ എടുത്തു ചുരൽകസാലമേൽ ഇരു
ന്നിട്ട്.) അല്ലയോ രാജാവേ! നമ്മുടെ കരയിൽ ഉള്ള
പ്രണവേശചരനെ സന്ദർശിക്കുവാൻ വേണ്ടി കൌതൂഹല
ത്തോടുകൂടി ബദ്ധപ്പെട്ടു പോയ എന്നാൽ വിസ്മൃതമായിരു
ന്ന ഈ ചിത്രപ്പലകയാണ് എന്നെ ഇവിടെ വരുത്തിയത്.
ഇതു കാണുമ്പോൾ എൻെറ പ്രാണങ്ങൾ മടങ്ങിവന്നതു
പോലെ എനിക്കു തോന്നുന്നു.

രാജാ— ഈ സേവകജനം കണ്ണുകൊണ്ടും കൈകൊണ്ടും ചെ
യ്തിട്ടുള്ള കുററം ഭഗവതി ക്ഷമിക്കണേ!

സിദ്ധി— ഇവിടെയെന്താണ് കുററം? ഇപ്പോൾ പുതിയതാ
യി എഴുതിയിട്ടുള്ളതും നന്നായിത്തന്നെ ഇരിക്കുന്നു.

രാജാ— ഭഗവതിക്ക് ഈ ചിത്രപ്പലകയിൽ ഇത്ര ബഹുമാനം
എന്താണ്? ഇതിനെ ഭഗവതി വളരെ ബുദ്ധിമുട്ടി അന്വേ
ഷിക്കുന്നുവല്ലൊ.

സിദ്ധി— ആയുഷ്മൻ! കേട്ടാലും: ഈ പടത്തിൽ കാണുന്ന
സ്ത്രീ മാനുഷിയാണെങ്കിലും, ദേവസ്ത്രീകളെക്കാൾ ഐശ്വര്യം
പാതിവ്രത്യമഹിമയാൽ ആദ്ദ്രതയും ആകുന്നു. രാവിലെ ഇ

വളുടെ ചിത്രം കാണുന്നതായാൽ പാപങ്ങളൊക്കെ നശിക്കുകയും ചെയ്യും. ഇതാണ് ഞാൻ ഈ പടത്തെ പ്രത്യേകം സൃഷ്ടിക്കുന്നതിന്റെ കാരണം.

രാജാ— (അശോകനോട് അപവാര്യ) സഖേ! ചിത്രഗതയായ ഇവൾ ഒരു ഭഗവതിയോ മഹാപ്രഭാവയായ ഒരു ബ്രാഹ്മണിയോ ആണെന്ന് എനിക്കു തോന്നുന്നു. അതിനാൽ നാം ചാപല്യം കാണിക്കരുത്.

അശോ— (അപവാര്യ) അങ്ങനെയാവില്ല. എന്നാൽ ഭഗവതിയുടെ ഈ ആരംഭം ചിത്രഗതയായ അവളുടെ പാവനത്വാതിശയത്തെ വർണ്ണിക്കുന്നതിനാണെന്നാകുന്നു മനസ്സിലാക്കേണ്ടത്.

രാജാ— (സന്തോഷത്തോടും വിനയത്തോടുംകൂടെ.)

രാജാ— ഭഗവതി! ഇവരുടെ ചരിത്രം ഞങ്ങളെപ്പോലെ ഉള്ളവർ കേൾക്കാൻ വിരോധമില്ലെങ്കിൽ പറഞ്ഞ് അനുഗ്രഹിച്ചാലും. ഈയുള്ളവർക്ക് അതു കേൾക്കാൻ ആഗ്രഹമുണ്ട്.

സിദ്ധി— രാജാവേ! എന്നെ അങ്ങു ലോകകാര്യങ്ങളിൽ ഏർപ്പെടുത്തുകയാണോ?

രാജാ— (സഭയം) ഭഗവതി! ഇങ്ങനെയല്ല. എന്നെപ്പോലെയുള്ളവരുടെ നന്മക്കുവേണ്ടി സന്തോഷപുരസ്സരം അല്പസമയം സമാധിഭംഗം വരുന്നതു ഭഗവതിക്കുസഹ്യമാണെന്നു വെച്ച് അറിയിക്കുന്നതാണ്.

സിദ്ധി— എന്നാൽ കേട്ടാലും,

രാജാ— ഞാൻ സശ്രദ്ധനായിരിക്കുന്നു.

സിദ്ധി— മന്നന്മാരണിയുന്ന മൌലിമണിയാം

ഭീമൻ—

രാജാ— ഇദ്ദേഹം വിദർഭരാജ്യാന്തർഗ്ഗതമായ കുണ്ഡിനത്തിൽ സർവ്വോൽക്കർഷേണ വർത്തിക്കുന്നു.

സിദ്ധി— അതേ;

രാജാ— പിന്നെയോ?

തനിക്കല്ലൊരാകന്യാസേയം—

(രാജാവും അശോകനും അഭിപ്രായത്തോടുകൂടി തമ്മിൽ നോക്കുന്നു)

സിദ്ധി— അതീവമോഹനവപുസ്സൗഭാഗ്യം നന്മതിരം
ജ്ഞാനം, സാധുവിവേകവും, വിനയവും,
പ്രാഗത്ഭ്യവും, ഭൂരിസൌ-
ജന്യം, സാധ്വിതയെന്നിവസ്സുവർ വിശേ-
ഷാവാസഭൂവോക്കിൽ. (൩൩)

രാജാ— അത്ഭുതം! എന്നാൽ അവൾ സകല സുന്ദരികൾക്കും അലങ്കാരം തന്നെ.

സിദ്ധി— ഇതുംകൂടി കേൾക്കൂ.

ഉല്ലാസാൽ പ്രമദവനേ
നല്ലലരിൽ കാലണച്ചിട്ടും പൊഴുതും
കല്ലിൻ കഷണമതെന്നോ-
ർത്തല്ലൽ സഹിക്കുന്നു,നടമുടങ്ങിയവൾ. (൩൪)

രാജാ— ഈ ശരീരസൂക്ഷ്മതതന്നെ ഇവളുടെ സൌകുമാര്യത്തിന്നു തെളിവായിരിക്കുന്നു. ഈ സുന്ദരി ഭഗവതിയുടെ ദിവ്യദൃഷ്ടിക്കോ ലൌകികദൃഷ്ടിക്കോ വിഷയീഭവിച്ചത്?

സിദ്ധിമതി— ഞങ്ങൾക്കു രണ്ടും ശരിയാണ്. എന്നാലും കേൾക്കു. അവൾ ലക്ഷ്മീദേവിയുടെ പ്രഥമാവതാരമാണെന്നു ഗുരുജനങ്ങളിൽനിന്ന് അറിയുകയാൽ ഞാൻ അവളെ കാണുവാൻ ചെന്നു. അപ്പോൾ രാജാവു പൂജിച്ചിട്ട് എന്നെ ആ കന്യകയുടെ അന്തഃപുരത്തിൽ ഇരുത്തി.

രാജാ— രസനേന്ദ്രിയത്തെ അധികം പരിശ്രമിപ്പിക്കേണ്ട. ശേഷം വിശേഷമൊക്കെ ഞങ്ങൾക്ക് അറിവുള്ളതാണ്.

സിദ്ധി— ഇതുകൂടി കേൾക്കു.

രാജാ— സശ്രദ്ധനായിരിക്കുന്നു.

സിദ്ധി— ഒരിക്കൽ ഭീമരാജാവു മകളോടുകൂടി ഭഗവാനായിരി
ക്കുന്ന ദമനമഹർഷിയുടെ പാദകമലങ്ങളെ വന്ദനം ചെയ്തു
പ്പോൾ മഹർഷി ഇങ്ങനെ പറഞ്ഞു:—

വാൎദ്ധിക്കിന്ദിരപോലെ നിൻകുലമതി-
ന്നിപ്പെണ്ണുമുണ്ടായ് സദാ
ചേൎത്തീടും കലയുഗളത്തിനു പരം
സംശുദ്ധിയിത്തന്വിയാൾ
മൎത്ത്യാധീശ്വര! മൂന്നു ലോകമതിലും
വാഴ്ത്തും ഗുണം ചേരുമി-
ത്താതൎത്തൻവാണിസുശീലതാദിയിലരു-
ന്ധത്യാദിയെത്താഴ്ത്തിടും. (൧൨)

രാജാ— ആശ്ചൎയ്യം! പരിശുദ്ധതയുടെ അതിശയം മഹത്തര
മായിരിക്കുന്നു. ഇദ്ദേഹത്തിനെ ദമനമഹർഷിപോലും ഇപ്ര
കാരം ശ്ലാഘിക്കുന്നുണ്ടല്ലോ.

സിദ്ധി— മറെറാന്നുകൂടി കേൾക്കേണ്ടതായിട്ടുണ്ട്. ഇവൾ
ഭവാന്റെ കഥകളെ കേൾക്കുകയാൽ, ഭവാനിൽ അനുര
ക്തയായി തീൎന്നിരിക്കുന്നു എന്ന് എനിക്കു തോന്നുന്നു.

രാജാ— (സംഭ്രമത്തോടുകൂടി) ഭഗവതി! ഇതെങ്ങനെ?

സിദ്ധി— സാമോദം മുനിസേവനത്തിനുവിളി-
ച്ചുള്ളന്റെ ചാരത്തുവ-
ന്നോമൽ കാൎത്തളിരിൻനഖങ്ങളെമുദാ-
വീക്ഷിച്ചു നിന്നീടവേ
ശ്രീമത്തൽ സ്തുതിവേളയിങ്കൽ നളനെ-
ന്നാകൎണ്ണനം ചെയ്കയാൽ
പ്രേമാനന്ദമയാത്തുളതനുപകളാൽ
പാരം പരുങ്ങീടിനാൾ. (൧൩)

രാജാ— (മൌനത്തെ അവലംബിച്ച് അധോമുഖനായി നില്ക്കുന്നു.)

സിദ്ധി— രാജാവേ! ഇതുംകൂടി കേൾക്കുക.

രാജാ— ഞാൻ സശ്രദ്ധനായിരിക്കുന്നു.

സിദ്ധി— ഉത്തമസ്ത്രീലക്ഷണസമ്പന്നയായ അവളെ വരിക്കുന്നവൻ എല്ലാ ദേവന്മാരെയും ജയിക്കുന്ന സാൎവ്വഭൌമനായിരിക്കും എന്നു ശ്രുതിപ്പെട്ടുകയാൽ, മനുഷ്യരും ദേവഗന്ധൎവ്വാദികളും അവളെ ആഗ്രഹിക്കുന്നതായി കേൾക്കുന്നു.

രാജാ— (വൈവൎണ്ണ്യത്തോടുകൂടെ ആത്മഗതം) ശിവ ശിവ! ഇപ്പോൾ ഈ ഏററതു വലിയോരിടിവാളാണ്. എന്റെ ഹൃദയം നൂറായി പിളൎന്നതുപോലെ തോന്നുന്നു. (അശോകനോട് അപവാൎയ്യ) തോഴരേ! ലഭിക്കില്ലെന്നായല്ലോ. ഇപ്പോൾ എന്താണ് നിവൃത്തി?

പുത്തൻ യൌവനവും ത്രിലോകമതിലും
ശ്ലാഘിച്ചിടും ശീലവും
പാരത്തിൽ പുകഴും മഹൽക്കുലമതിൽ
സംഭൂതയാണെന്നതും
അത്യന്തം സുകുമാരമായ തനുവും
പാൎത്തിട്ടു മുത്താൎന്നു ഞാൻ
പ്രാൎത്ഥിക്കുന്നതു നൽകുവാൻ കൃപ ശിവൻ
കാണിക്കുമോ ഇല്ലയോ. (൩൧)

അശോ— വയസ്യ! അകാലത്തിൽ ഇങ്ങനെ ഹൃദയകുസുമത്തെ വാട്ടുന്നതെന്തിന്? ഇത്രയും ഉപകാരം ചെയ്ത ഭഗവാൻതന്നെ വയസ്യനെ കടാക്ഷിക്കും. ഇനി എന്തുപറയുമെന്നു കേൾക്കട്ടെ.

സിദ്ധി— രാജാവേ! ഇതുംകൂടി കേൾക്കുക.

ഉന്നതഗുണഗണസിന്ധോ!
കുസുമശരോപമ!ഭവാനിലനുരക്താ
കന്യ, ഇണ്ണോഭൂതരെങ്കിലു-
മന്യനൃപന്മാരെയാദരിക്കില്ല. (൩൨)

അശോ— (അപവാര്യ) കേൾക്കേണ്ടതു കേട്ടുവോ?

രാജാ— ബദ്ധപ്പെടരുത്. അവളുടെ അനുരാഗം ഏതുവിധമെന്നുംകൂടി നമുക്ക് അറിയേണം.

സിദ്ധി— രാജാവേ! ഇതുംകൂടി കേൾക്കണം.

പൃത്ഥ്വീപാലകവർത്തികാഭിഗമനം
ദൂരാൽ തടുക്കുന്നു, ത-
ദ്വൃത്താന്തം പറയുന്ന തോഴികളെയും
നോക്കുന്നു രോഷാകുലം,
നിത്യം നിൻകഥ ചൊല്ലണം പരിജനം,
ചോദ്യങ്ങളും വേണ്ടതാ-
വർത്തിക്കും, തവ ചിത്രദർശനവിധൌ
തോഷിച്ചു കൈ കൂപ്പിടും. (൪൯)

രാജാ— (അപവാര്യ) സ്വഗുണങ്ങളെക്കൊണ്ടു വിലെക്കു വാങ്ങിയിരിക്കുന്ന എന്നെ അവൾ എത്രമാത്രം ഉയർത്തിവെക്കുന്നു.

സിദ്ധി— തിരുമേനി! മറെറാരു സംഗതികൂടി കേൾക്കുക.

സ്നാനം ഭൂഷണമക്ഷകേളി കുസുമാ-
ലങ്കാരവും വല്ലകീ-
ഗാനം കൂട്ടിലമർന്നിടുന്ന ശുകിയോ-
ടുള്ളോരു സല്ലാപവും
ഊനം വിട്ടു, മിഴിച്ചു നാലുവശവും
നോക്കീട്ടുറങ്ങാതെ നിൻ
ധ്യാനം പൂണ്ടഥ നിശ്വസിച്ചു വിഷമി-
ച്ചീടുന്നു തത്തന്വിയാൾ. (൫൦)

രാജാ— അയ്യയ്യോ, എനിക്കുവേണ്ടി ആ കല്യാണി എത്രമാത്രം സങ്കടങ്ങൾ സഹിക്കുന്നു.

സിദ്ധി— രാജാവേ! ഒന്നുകൂടിപ്പറയുവാനുണ്ട്.

താഞ്ചേലൊത്തൊത്ത ഹംസതൂലശയനം
കൈവിട്ടു ഭ്രസംസ്ഥയായ്
പൂഞ്ചേലത്തലയാൽ നിലാവിനെ മറ-
ച്ചും ജാലമാൎഗ്ഗാഗതം
തഞ്ചാതതാപമെഴും മുഖം കരതലേ
ചേൎത്താട്ടു കണ്ണീരുമായ്
താപാഞ്ചേതസ്സിൽ നിനച്ചു തന്നെയിരവ-
ന്മൈകണ്ണി പോക്കും ബലാൽ. (൩൧)

രാജാ— (അശോകൻെറ നേരെ നോക്കീട്ട്) തോഴ!
എന്മൂലം കാമബാണപ്പൊരികനലിലെരി-
ഞ്ഞെന്നിലുൾക്കണ്ടമുക്കും
പൊന്മാൻ നേർകണ്ണിയാമാ പ്രിയയുടെ ചരിതം
കേൾക്കയാലെൻെറ ചിത്തം
മുന്നം സ്നേഹത്തിൽ മുങ്ങി, തദനുകദനമാ-
ന്നമ്പുമാശ്ചൎയ്യവും പൂ-
ണ്ടെന്നല്ലഞ്ചമ്പമാലേററുടനതിനെ വിഴ-
ങ്ങീടിനാൻ പേടിതാനും. (൩൨)

അശോ— അപ്രകാരമുള്ള സ്നേഹത്തിന്ന് ഇതു വേണ്ടതുതന്നെ.

സിദ്ധി— രാജാവെ! എൻെറ തപോനുഷ്ഠാനം മുടങ്ങിപ്പോകുന്നു. അതുകൊണ്ടു ഞാൻ മററു വല്ലിടത്തും പോകട്ടെ.

രാജാ— (കൈ കൂപ്പിക്കൊണ്ട്) ഭഗവതിയാൽ അനുഗ്രഹിക്കപ്പെട്ട ജനത്തിൻെറ ചരിത്രം കേട്ടതിനാൽ എൻെറ മനസ്സിന്നു വല്ലാതെ ഒരലിവുണ്ടായിരിക്കുന്നു. അതുകൊണ്ടു പറയുന്നതിനുകൂടി ഞാൻ ശക്തനല്ല. ഇതിൽ അവിട്ടത്തെ ഹൃദയം എങ്ങിനെയാണ്?

സിദ്ധി— രാജാവേ! അവിടെക്കു മംഗലം ഭവിക്കട്ടെ. അവിട്ടത്തെ ഇഷ്ടം സാധിക്കട്ടെ (എന്നു പോയി)

രാജാ— (അല്പം വിചാരിച്ചു ദീൎഘം നിശ്വസിച്ചിട്ട്) സഖേ! ഭ

ഗവതി പോയെല്ലോ. ഈ ഭഗവതിയുടെ കാരുണ്യംകൊണ്ടാണ് പ്രിയതമയുടെ വിവരമൊക്കെ നമുക്കറിവാൻ സംഗതിയായത്.

ആശോ— എന്നാൽ തത്രഭവതിയെ വേഗം വിവാഹം ചെയ്യുവാൻ ഉത്സാഹിക്കുക.

രാജാ— (വിചാരം നടിച്ചിട്ട്) തോഴരേ! ഏതുപായംകൊണ്ടാണ് ആ പ്രിയതമയെ കൈക്കലാക്കേണ്ടത്?

കേട്ടാലോ ഭീമനോടപ്പുശശിമുഖിയെ നൃപ-
　　ക്കോത്തതല്ലർത്ഥനം, മ-
ല്ലിട്ടാപിച്ചെങ്കിലോ വേണ്ടവൾ നിജജനസം-
　　പീഡനത്താൽ വെറുക്കും
വെട്ടാലോ ഞാൻ ബലത്താലവളെ, വിധിയതോ-
　　രാക്ഷസക്കോത്തതീമ-
ട്ടൊട്ടാലോചിച്ചു വേണ്ടും മുറകളെയറിയാ-
　　തുൾത്തടം ചുററിടുന്നു. (൩൩)

ആശോ— തോഴ! അവിടുത്തെ അഭീഷ്ടം മേൽക്കുമേൽ സാധിച്ചുവരുമ്പോൾ ഇങ്ങനെ പാരവശ്യം നടിക്കുന്നതെന്തിന്?

രാജാ— (കേൾക്കാതെകണ്ട്.)

മാരനല്ലു കടുശസ്ത്രജാതമാം
ക്രൂരിതട്ടിലലയുന്നൊരിജ്ജനം
പാരിന്നൊററ ഭവ്യകം വളർത്തുമ-
ച്ചാരുദീപികയെയെന്നു കണ്ടിടും? (൩൪)

ആശോ— തോഴർ പ്രസാദിച്ചുകേൾക്കുക. അവിടയും നമുക്കു ദൈവം വാതിൽ തുറന്നിരിക്കുന്നു.

രാജാ— അതെങ്ങനെ?

ആശോ— ദമയന്തീസ്വയംവരത്തിനുവേണ്ടി ക്ഷത്രിയരാജാക്കന്മാരെ വിളിക്കുവാൻ അയയ്ക്കപ്പെട്ട ദൂതന്മാർ വിദർഭരാജ്യ

ത്തിൽനിന്നു പുറപ്പെട്ടിരിക്കുന്നു എന്നുള്ള വൎത്തമാനം ചാര
ന്മാർ പറഞ്ഞു കേൾക്കുന്നുണ്ട്.

രാജാ— (ശ്ലാഘിച്ചുംകൊണ്ട്) എന്നാൽ നല്ലവണ്ണം ആലോ
ചിച്ചു ചെയ്യേണ്ടതായ കാൎയ്യത്തിന്റെ കാലം അടുത്തുപോ
യല്ലൊ. അതുകൊണ്ടിപ്പോൾ,

ചിന്തിച്ചു മത്സേവകവൃന്ദരോടൊ–
ത്തൊരന്തോതുമെന്നാലതു ചെയ്തിടാം ഞാൻ
മന്ത്രിശേഖരന്മാരുടെ ബുദ്ധി, യുവീ-
കാന്തൎക്കു കാൎയ്യത്തിനു ദിവ്യമസ്ത്രം. (൩൨)

(അണിയറയിൽ വൈതാളികൻ) സൂൎയ്യൻ ആകാശത്തി
ന്റെ ഒത്ത നടുക്കെത്തിയിരിക്കുന്നതിനാൽ ഇപ്പോൾ നട്ടുച്ച
നേരമായി. ചൂടു വൎദ്ധിച്ചിരിക്കുന്നു. എങ്ങിനെ എന്നാൽ:—

ചോടേ മാലോകർ തിങ്ങിപ്പറവകൾ നടുവിൽ
ചേൎന്നു പൊത്തിന്നകത്തും
കൂടേറി, ക്കൊമ്പനങ്ങാതിലകൾ വിളറിയും
മാമരം നിന്നിടുന്നു,
വാടീടും മൊട്ടൊടൊന്നിച്ചുലർന്നിര കൊഴിയു–
ന്നുണ്ടു വള്ളിക്കു, വള്ളി-
ക്കുടാരംതോറുമൊട്ടും മൃഗതതിയെ വഹി-
ക്കുന്നു ഭൂമീധരങ്ങൾ. (൩൩)

അത്രയുമല്ല,

സൂരൻ തൻ തീവ്രഭാസ്സാൽ ദിശി ദിശി തുഹിനം
പാഞ്ഞുപോകുന്നു സൎവ്വം
പാരിൽ, ഘോരാംസ്രൂൎവ്വികൾജ്ജഡതപെടുകയാൽ
ഭീതി കൈക്കൊണ്ടപോലെ
ക്രൂരതാപം ചേൎന്നു വൈലാലവശതയൊടു മ–
ന്ദിച്ചു ചുററുന്നു വാതം

പാരം നട്ടുച്ചയെന്നുള്ളൊരു കടുത ജയി-
ക്കുന്നു ദിക്കിങ്കലെല്ലാം. (൩൧)

രാജാ— (കേട്ടിട്ട്) എന്നാൽ നമുക്കു മധ്യാഹ്നകൎമ്മങ്ങളും കഴി
ച്ചു വേണ്ടതിനെ അനുഷ്ഠിക്കാം.

(എന്നു രണ്ടാളും പോയി)

(ഒന്നാമങ്കം കഴിഞ്ഞു.)

# രണ്ടാമങ്കം.

(അനന്തരം അമാത്യൻ പ്രവേശിക്കുന്നു.)



അമാത്യൻ— (സന്തോഷത്തോടുകൂടെ)

എന്നോടൂഴിപനോതി ഭൂപതികളെ-
സ്സംഭാവനം ചെയ്യുവാൻ
വന്നോർ സുന്ദരിതൻ വിവാഹരസിക-
ന്മാരായ ഭൂപാലരും,
ചെന്നർച്ചിച്ചെതിരേറ്റിരുത്തി മുറപോൽ
സ്ഥാനങ്ങളാർന്നുള്ളൊരാ-
മന്നോന്മാർ നളചക്രവൎത്തി വരുവാൻ
കാക്കുന്നിതെല്ലാവരും. (൧)

അതിനാൽ എല്ലാ മഹാരാജാക്കന്മാരാലും വന്ദിക്കപ്പെട്ടു
ന്ന ചരണകമലങ്ങളോടുകൂടിയ ശ്രീമാൻ വൈരസേനി ചക്രവ
ൎത്തി പ്രഭാതത്തിൽ കുണ്ഡിനനഗരത്തിൽ എഴുന്നെള്ളുമെന്ന്
അദ്ദേഹത്തിന്റെ മന്ത്രി അയച്ചിട്ടുള്ള പത്രിക കണ്ട്, നമ്മുടെ
മഹാരാജാവായ വൈദൎഭൻ അദ്ദേഹത്തിനെ ബഹുമാനിക്കു
വാൻ വേണ്ടി ഈ പട്ടണത്തിൽനിന്ന് ഒരു ക്രോശം അകലെ
ച്ചെന്നു പട്ടാളങ്ങളോടുകൂടി കാത്തുനിൽക്കുന്നു. ഞാനും അവി
ടുത്തെ കല്പനപ്രകാരം ഈ ഗവ്യൂത്യന്തരത്തിങ്കൽ (നാലുനാഴി

കൈകളിൽ) എതിരേല്ക്കുവാനുള്ള ഉപകരണങ്ങളോടുകൂടി അദ്ദേഹത്തിന്റെ ആഗമനത്തെ പ്രതീക്ഷിക്കയാകുന്നു.

(കിഴക്കോട്ടു നോക്കീട്ട്) കഷ്ടം! ആഃ പ്രഭാതവും കഴിഞ്ഞു പോയി. ഇതാ ഇപ്പോൾ,

ഉദയഗിരിവരൻ തന്നോററവും മോളിലായി-
ട്ടുദയമൊടു കിഴക്കൻ ദിക്കിലെത്തീട്ടിനേശൻ
കരമുലകിതിലൎപ്പിക്കുന്നു വണ്ടുഗ്ഗമൊട്ടാം
തടവു സപദി കൈവിട്ടുല്ലസിക്കുന്നിതെങ്ങും. (൨.)

പ്രാലേയതപിട്ടിലഗ്രാവലികളെ നിയമി-
ച്ചിട്ടു പോററുന്ന സസ്യം,
ഭൂലോകാംഭസ്സു കൈക്കൊണ്ടുടനലകിലിയ-
ററുന്ന ദിവ്യാമൃതത്തെ
മാലിന്യം തീൎന്നു വസ്തുക്കളെയുരു ബലവ-
ത്താക്കിടുന്നു, പദാൎത്ഥം
ചാലേ കാട്ടുന്നു നേത്രങ്ങളിലയി ദിവസാ-
ധീശ! നിന്നെത്തൊഴുന്നേൻ. (൩.)

സേനാപതി— (തിരനീക്കി പ്രവേശിച്ചിട്ട്) ആൎയ്യ! മഹാരാജാവു കല്പിക്കുന്നു "പറഞ്ഞിരുന്ന സമയം കഴിഞ്ഞുപോയി. എന്താണിനിയും ചക്രവൎത്തിയെ കാണാത്തത്. ഇതിന്റെ മറുവടി പറഞ്ഞയക്കു" എന്ന്.

അമാത്യൻ— സഖേ! ജയസേന! ഞാനും അതുതന്നെ വിചാരിച്ചു നില്ക്കുകയാണ്. വളരെ ദൂരത്തിൽനിന്നു വരുന്നവരുടെ കാലാതിക്രമണം ക്ഷമിക്കേണ്ടതാണല്ലൊ.

ജയസേനൻ— ഇതു ശരിതന്നെ, എന്നാലും സൂൎയ്യാദിഗ്രഹങ്ങൾ എന്നപോലെ രാജാക്കന്മാരും കാലനിയമങ്ങളെ അനുസരിച്ചുതന്നെ പ്രവൎത്തിക്കുന്നവരല്ലോ.

അമാ— അങ്ങു പറഞ്ഞതു ശരിയാണ്. ഇതുതന്നെയാണ് എല്ലാവൎക്കും യോജിക്കുന്ന പന്ഥാവ്.

എന്തെന്നാൽ:—

ക്രിയകളുതളുകാലം തെററു പററാതെ ചെയ്താൽ
നയവുമതുനിമിത്തം ശ്രീയുമുൽഭൂതമാകും
നിയമവിധിവെടിഞ്ഞാൽ തന്ത്രവും നഷ്ടമാകും
സ്വയമതുനിജഹാനിക്കൊക്കയും പാത്രമല്ലോ. (൪)

എന്നാലും സത്യസാഗരനായ ആ മഹാരാജാവ് ഏതോ വലിയ വിഘ്നം നേരിട്ടതിനാൽ താമസിക്കുന്നതായിരിക്കണം.

ജയ— "അഥവാ എന്തിന് ഈ പ്രയാസം സഹിക്കുന്നു" എന്നുവെച്ച് അദ്ദേഹം ഉദാസീനനായോ?

ആമാ— എന്നാൽ ആ വിവരത്തിന് എഴുതി അയച്ചില്ലല്ലോ.

ജയ— ശരി. അപ്പോൾ അദ്ദേഹത്തിൻെറ ആഗമനത്തെ പ്രതീക്ഷിക്കേണ്ടതു തന്നെ.

രാഷ്ട്രിയൻ— (തിര നീക്കി പ്രവേശിച്ചിട്ട്) ആര്യ! അമാത്യപ്രജ്ഞാസാഗര! "സൂര്യൻ ആകാശത്തിൻെറ മദ്ധ്യത്തിലെത്തി. ഇനിയും ചക്രവർത്തി എഴുന്നെള്ളാത്തതെന്ത്? മറുവടി പറഞ്ഞയക്കു" എന്നിങ്ങനെ മഹാരാജാവു തിരുമനസ്സുകൊണ്ടു ഭവാനോടു കല്പിക്കുന്നു.

ആമാ— (സവിഷാദം ആത്മഗതം) അയ്യോ വലിയ കഷ്ടം വന്നിരിക്കുന്നു. എന്താണ് മറുവടി പറഞ്ഞയക്കേണ്ടത്? വരും എന്നു പറഞ്ഞാൽ ഇതുവരെ വരാതിരുന്നതിൻെറ ഉത്തരമാവില്ല. വരികയില്ലെന്നു പറഞ്ഞാൽ വരുന്നപക്ഷം അസത്യമായും ഭവിക്കും. കാരണമറിയില്ലെന്നു പറയുന്നതു സാമർത്ഥ്യഹാനിയുടേയും സൂചനമാകും. കഷ്ടം! കഷ്ടം! എത്ര വിധവും ബുദ്ധിക്ഷോഭത്തിന്നായിട്ടുള്ളതാകുന്നു ഈ മന്ത്രിപദം. അതുമാത്രമോ,

ഇഷ്ടം നോക്കിയുരെക്കണം നരവരൻ
തന്മുമ്പിലെന്തെങ്കിലും.

ശിഷ്ടൻ ഭൂപതിയെങ്കിലേതുവഴിയും
മംഗല്യമുണ്ടായിടും;
ദിഷ്ടക്കേടിനു ദുഷ്ടഭൂപവിഷയേ
കാൎയ്യം പിഴച്ചീടുകിൽ
തട്ടും ദോഷമമാത്യനിൽ ഗുണമതെ-
ന്നാലോ നരാധീശനിൽ. (൯)

അത്രതന്നെയുമല്ല,

തന്നീശന്റെ ഹിതം നടക്കുകിലിതം
ലോകൎക്കധിക്കാ, ജനം
തന്നെക്കാക്കുകിലീശകാൎയ്യമതിലും
വല്ലായ്മ തെല്ലേററിടും,
തന്നിഷ്ടപ്പടി പോകിലോ ഹൃദയവും
തോഷിക്കയില്ലീവിധം
മൂന്നല്ലോ വിഷമങ്ങൾ; കഷ്ടമധികാ-
രത്തിന്റെ പോക്കോൎക്കുകിൽ. (൧൦)

രാജ്ഞി— ആൎയ്യ! അങ്ങ് ഉത്തരം പറയാതെ ഇങ്ങനെ ചിന്താകുലൻ എന്നപോലെ കാണപ്പെടുന്നതെന്താണ്? രാജാവു ബദ്ധപ്പെടുകയും ചെയ്യുന്നു. അതുകൊണ്ടു മറുവടി തരു.

അമാ— (സ്വഗതം) ഇതു തലയ്ക്കു മറെറാരു ശൂലമായിരിക്കുന്നു. എന്താണുത്തരം പറയേണ്ടത്. ഇരിക്കട്ടെ ഇങ്ങനെ പറയാം. (പ്രകാശം) ഭദ്ര! അജിതവൎമ്മ! "സാൎവ്വഭൌമൻ ഏതോ കാരണവശാൽ വൈകുകയാണ്. ഞാൻ തന്നെ ചെന്ന് ആ കാരണം മനസ്സിലാക്കാം. അതുവരെയുണ്ടാകുന്ന കാലതാമസം ക്ഷമിക്കണം" എന്നു മഹാരാജാവിനോടുണൎത്തിക്കു.

അജിതവൎമ്മൻ— ആൎയ്യന്റെ കല്പനപോലെ. (എന്നു പോയി.)

ജയ— ആൎയ്യ! സാൎവ്വഭൌമൻ ഇന്നു സമാഗമിച്ചില്ലെങ്കിൽ ന

ക്കുടെ എല്ലാവരുടേയും ഉത്സാഹം ഭംഗമായി പരിണമിക്കു മല്ലോ.

അമാ— അതുമാത്രമല്ല. അനൎത്ഥവും കൂടി ഉണ്ടാകും.

ജയ— (സസംഭ്രമം) അനൎത്ഥമുണ്ടാകുന്നതെങ്ങനെ?

അമാ— ക്ഷണിക്കപ്പെട്ടവരും യുവാക്കന്മാരുമായ ക്ഷത്രിയരാജാക്കന്മാർ ഇവിടെ സൈന്യസമേതം വന്നുചേൎന്നിരിക്കുന്നു. ഏകഫലത്തെ ഉദ്ദേശിച്ചിരിക്കുന്ന അവരെല്ലാവരും ഭിക്ഷച്ചോറിന് അഗ്രഹാരികന്മാർ എന്നപോലെ ഭൎത്തൃദാരികയെക്കുറിച്ചു തമ്മിൽ തമ്മിൽ കലഹിച്ച്, ലോകം മുഴുവൻ വിറപ്പിച്ചുകളയും. അപ്പോൾ ഭൎത്തൃദാരികയെ രക്ഷിക്കുന്നതു നമുക്കു പ്രയാസമായി വരും. അദ്ദേഹം വന്നിട്ടാണെങ്കിൽ ഈ രാജാക്കന്മാർ സൂൎയ്യന്റെ മുമ്പിൽ മിന്നാംമിനുങ്ങുകൾ എന്നപോലെ മടങ്ങിപ്പോകയും ചെയ്യും.

ജയ— ശരി. ശരി. എന്റെ കഴുത്തിന്നുനേരെ നോക്കു. എന്താണ് അനവസരത്തിൽ എന്റെ കണ്ണു മിന്നൽപ്രകാശംകൊണ്ട് എന്നപോലെ സങ്കോചിച്ചുപോകുന്നത്?

അമാ— (നോക്കീട്ട്) ഏതോ ദിവ്യമായ ഒരു തേജഃപുഞ്ജം ഇറങ്ങിവരുന്നതുപോലെ തോന്നുന്നു.

രണ്ടുപേരും— (സമുത്സുകന്മാരായി നോക്കുന്നു. ആകാശത്തിൽ പാടുന്നു.)

> ശരണ,മഖിലവേദസ്ത്രീശിരസ്സിന്നു നല്ലാ-
> ഭരണ,മവനതന്മാൎക്കാക്കെയാധാരഭൂതം
> ഹരണമഖില പാപത്തിന്റെയും മാധവൻ തൻ
> ചരണമതു ഭജിച്ചീടുന്നു ഞാൻ സംസൃതിഘ്നം. (൯)

ജയ— ഈ ഭാഷാവിലാസം പ്രശാന്തവും ഗംഭീരവും ആയിരിക്കുന്നു.

അമാ— (നല്ലവണ്ണം സൂക്ഷിച്ചിട്ട്.) സഖേ! ജയസേന!

സരസ്വതീകരധൃത വീണയെന്നപോൽ
കരാംബുജേ വിനിഹിത വീണയാൽ സ്വരൻ
വരുന്നിതാ മുനിവരനായ നാരദൻ
ശരത്തിലെച്ചശിയൊടു തുല്യ കാന്തിമാൻ. (൫)

(രണ്ടുപേരും കൈകൂപ്പിക്കൊണ്ട് എഴുന്നേൽക്കുന്നു, അനന്തരം യഥോക്തവേഷനായി നാരദൻ പ്രവേശിക്കുന്നു).

നാരദൻ— അഹോ! പരമേശ്വരന് എന്നിൽ ഉള്ള പ്രസാദത്തിന് ഒരതിരില്ല. അവിടത്തെ കാൽത്താമരകളിൽ വണ്ടെന്നപോലെയിരിക്കുന്ന എന്റെ അന്തരാത്മാവു വിഷമങ്ങളായിരിക്കുന്ന വിഷയങ്ങളിൽനിന്നു മടങ്ങി പ്രസന്നമായിരിക്കുന്നു. എന്നാലും കലഹദർശനത്തിലുള്ള ആശ എന്നെ വല്ലാതെ ബാധിക്കുന്നു. പ്രകൃതത്തിൽ ദമയന്തീമൂലമായിട്ടു വളരെ ജനങ്ങൾക്കു കലഹം സംഭവിക്കയും ചെയ്യും. അങ്ങനെയൊക്കെയാണെങ്കിലും നളന്റെ മുമ്പിൽ എതിർനിൽക്കുവാൻ ഒരാളും ഉണ്ടാവുകയില്ല. ഇന്ദ്രൻ, അഗ്നി, വരുണൻ, യമൻ എന്നീ ദേവന്മാരുടെ അടുക്കൽ ചെന്നു ഞാൻ കലഹത്തിന്റെ ഒരു വിത്തു പാകി പോന്നിരിക്കുന്നു. അവർ ഗുണജ്ഞന്മാരാകകൊണ്ട് ആ വിത്തു വേണ്ടതുപോലെ മുളെക്കുവാൻ വഴിയില്ല. ആട്ടെ 'കലി കലി' എന്നിങ്ങനെ കരിമ്പാറക്കല്ലുപോലെ കഠിനശരീരനായി കോപിയായ ഒരുത്തൻ എവിടെയോ ഉണ്ടല്ലോ. അവനെ അന്വേഷിക്കതന്നെ. അതിനുവേണ്ടി സ്വർഗ്ഗത്തിങ്കൽനിന്ന് ഇറങ്ങിയിരിക്കുന്ന എനിക്ക് ഈ വരദാനദിയിൽ മദ്ധ്യാഹ്നകർമ്മങ്ങളെ നിവർത്തിച്ചിട്ടു വേഗം പാതാളത്തിലേക്കു പോകണം. (ഇങ്ങനെ സന്തോഷപുരസ്സരം ചുററിനടക്കുന്നു.)

(രണ്ടുപേർ ദണ്ഡനമസ്കാരം ചെയ്യുന്നു.)

നാരദൻ— കണ്ടിട്ട്, വത്സന്മാരെ! നിങ്ങൾ രണ്ടുപേരും വിജയികളായി ഭവിക്കട്ടെ.

അശോ— ഭഗവൻ! വിചാരിക്കാതെ ഉണ്ടായതായ ഈ എഴു-
ന്നെള്ളത്തുകൊണ്ട് അമൃതവർഷത്തിൽ നനഞ്ഞതുപോലെ
ഞാൻ വിഷയാന്തരങ്ങളെ മറന്നിരിക്കുന്നു. എങ്കിലും അല്പം
ഒന്ന് ബോധിപ്പിക്കേണ്ടതുണ്ട്.

നാരദൻ— വേണ്ട. രസനയെ ആയാസപ്പെടുത്തേണ്ട. പറ-
ഞ്ഞിട്ടില്ലെങ്കിലും അഭിമതം എനിക്കു മനസ്സിലായി. കേൾ-
ക്കുക. നളൻ നിങ്ങളുടെ രാജാവിന്റെ കല്പനയെ ബഹുമാനി-
ച്ചു കുണ്ഡിനത്തിൽ വന്നുചേരുവാൻ പുറപ്പെട്ടുവരുംവഴി:—

ഏതോ കൈതവമോർത്തുകൊണ്ടു ചില ദി-
ക്പാലരെന്തൊക്കെയോ
ചേതോമോഹനവാക്കിനാലനുപദം
സത്യത്തെ രക്ഷിച്ചിടും
നേതാവെ, സ്വവശത്തിലാക്കിയുടനേ
സ്വപ്രേമകാര്യം മുറെ-
ക്കോതാനുള്ളോരു ദൂത്യനാക്കി വിരവോ-
ടെങ്ങോ നയിച്ചീടിനാർ. (൯)

അശോ— (കേട്ടു പാരവശ്യം നടിച്ചിട്ട്) അഹോ നമ്മുടെ ദു-
ഷ്കാലം! ദേവന്മാരുംകൂടി നമുക്ക് അനർത്ഥം ചെയ്യുന്നുവല്ലൊ.

കൂട്ടീ ഭൂപരെയെൻ നൃപൻ നളസമ-
ഭ്യർച്ചക്കു, വിഖ്യാതനാ-
രാട്ടെങ്ങാഗതനായി തൻ മകളെയി-
ന്നന്യന്നേകേണ്ടതായ്
തട്ടീടും പരമല്ലൽ വേളിയധുനാ
വേണ്ടെന്നുവച്ചാൽ ചതി-
ക്കൂട്ടിൽ താണിടുമാനപോലെ നൃവരൻ
കേഴേണ്ടതായും വരും. (൧൦)

നാര— ഭദ്ര! ഭവാന്റെ ആലോചന ഉചിതമായിരിക്കുന്നു.
കേൾക്കുക. നളമഹാരാജാവിന്റെ വൈദഗ്ദ്ധ്യം ഒരു ദിവസ

തോക്കമാത്രമാകുന്നു. അതുകൊണ്ട് ഇദ്ദേഹം ഏകാകിയായി വന്നു ദേവകാൎയ്യം രഹസ്സിൽ നിൎവ്വഹിച്ചിട്ടു നാളെ രാവിലെ നിങ്ങൾക്കു ദൃശ്യനാകയും നിങ്ങളുടെ രാജാവിന്റെ അഭിലാഷത്തെ സഫലീകരിക്കുകയും ചെയ്യും.

ഭാഗരാ— (സന്തോഷത്തോടുകൂടി കൈകൂപ്പിക്കൊണ്ട്) ഭഗവൻ! ഞങ്ങൾ അനുഗ്രഹീതന്മാരും പ്രീതന്മാരും കൃതാൎത്ഥന്മാരും ആയിത്തീൎന്നിരിക്കുന്നു.

നാരദൻ— വത്സന്മാരേ! എന്നെ തടയരുതേ, തടയരുതേ. പ്രസ്തുത കാൎയ്യസാദ്ധ്യത്തിന്നു നാം ഉത്സാഹിക്കുക. (എന്നു പോയി.)

രണ്ടു— (ഉല്ലാസത്തോടുകൂടി) നമുക്കും ഈ വിശേഷം നമ്മുടെ വിദൎഭരാജാവിനോടുണൎത്തിച്ചു കൃതകൃത്യന്മാരായിത്തീരാം.

(എന്നു രണ്ടാളും പോയി.)

ശുദ്ധവിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം പറഞ്ഞതുപോലെ രാജാവു പ്രവേശിക്കുന്നു.)

രാജാ— (സോല്ലാസം)

നോക്കും ദിക്കിങ്കലെല്ലാമവളെയിഹ കിനാ-
വിങ്കലും കാണ്മു, പിച്ചാ-
ലാക്കായിട്ടോ നയിച്ചു സമയൊടു സദൃശം
മാത്രയോരോന്നുമീഞാൻ
ഉൽക്കണ്ഠാഭാരമാരാലിവനജനിതമ-
ക്കന്യകാരത്നമിപ്പോൾ
ദൃക്കിൽ പെട്ടീടുമെന്നുള്ളൊരു കുതുകവശാൽ
മുമ്പിലോടുന്നു ചിത്തം. (൧൧)

ആപ്രകാരമാണെങ്കിലും വഴിമദ്ധ്യത്തിൽവച്ചു ദേവസംബന്ധമായ മറെറാരു കാൎയ്യം ചെയ്യേണ്ടതായി വന്നു എന്നുള്ളതും കൃതാൎത്ഥതെക്കു കാരണമായിരിക്കുന്നു. (സ്മരണയെ നടിച്ചിട്ട്)

ത്രിഭുവന ചക്രവർത്തിയായ ദേവേന്ദ്രന് എന്നിൽ ഉള്ള സന്തോഷാധിക്യം അത്ഭുതംതന്നെ. യാതൊന്നുകൊണ്ട് അദ്ദേഹം,

പൌലോമിക്കുള്ള കൊങ്കത്തടമതിലിയലും
കുങ്കുമം ചേൎന്ന കണ്ഠെൻ
മൌലൌ ചേൎത്തിട്ടു, തോളിൽ തഴുകി,യതിമുദാ
താടിയും തെല്ലുയൎത്തി,
പാരം മുത്താൎന്നു മിന്നും മിഴികളുടെ സഹ-
സ്രത്തിനാലേറെനേരം
നേരായ് പൂജിച്ചുവിട്ടാൻ വലിയൊരു നിജ കാ-
ൎയ്യത്തിലിഷ്ടാപ്തിയേകാൻ. (൧൫.)

അഹോ! മഹാനുഭാവന്മാരായിരിക്കുന്ന ആ യമവരുണാനിലന്മാരും ആദരവോടുകൂടി എന്നെ അനുഗ്രഹിച്ചിട്ടു, വിനീതനായ എന്നോട്:—

മനതളിരിലെയാശ മന്ദഹാസാ-
നനമതിനാലറിയിച്ചു, "കുണ്ഡിനത്തിൽ
പനിമതികുലവീര! പോക, നിന്നെ-
ജ്ജനമറിയില്ല വഴിക്കി"വണ്ണമോതി. (൧൬.)

അതിനാൽ, അനുചരന്മാരെയൊക്കെ സ്വയംവരസ്ഥാനത്തിലേക്കു പറഞ്ഞയച്ചിരിക്കുന്ന ഞാൻ ഇപ്പോൾ ഏകാകിയായിട്ടു ദേവന്മാർ ഉപദേശിച്ചിരിക്കുന്ന മാൎഗ്ഗത്തൂടെ കന്യകയുടെ അന്തഃപുരത്തിലേക്കു പ്രവേശിക്കുന്നുണ്ട്. (മുൻഭാഗത്തേക്കു നോക്കീട്ട്) ഹാ! കുണ്ഡിനപുരത്തിന്റെ ഒരു രാമണീയകം!!

നാരീസീമന്തരേഖാസദൃശമിഹ വിള-
ങ്ങുന്നു രഥ്യാളി, കാൺമൂ
നേരേ പംക്തിക്കു വീടിൻനിര തെരുവിലിതാ
നന്മണിപ്പെട്ടി പോലെ
ചാരുശ്രീ രത്നശോഭാകൃതികൾ സരസിജ-
കണ്ണിമാരും ലസിപ്പൂ-

ണ്ടോരോരോ വീടുതോറും ഗൃഹികളിഹ ജയി-
ക്കുന്നു സൌഭാഗ്യവാന്മാർ. (൧൪)

ഈ പട്ടണം അങ്ങും ഇങ്ങും ഉഴറിനടക്കുന്ന പൌരന്മാരെക്കൊണ്ടു നിറയപ്പെട്ടിരിക്കുന്നു.

നൽത്തോരണോദ്യൽധ്വജപങ്ക്തിയാൽ ശ്രീ
മെത്തുന്ന ഗന്ധോദകമാർന്നു മാർഗ്ഗം
സിക്താന്തമായ് മംഗലസൂനപുഷ്പോ-
പാതതം ലഭിക്കുന്നിതു മാർഗ്ഗമെങ്ങും. (൧൫)

സൌരഭ്യം വീഥിതോറും ഘുമുഘുമ വിലസി-
ടുന്നു, സദ്ഭൃത്യരാം പോക-
ന്നോരത്തിൽ പൊൽച്ചിലമ്പിൻ ഝണ ഝണ മധുരാ-
രാവവും കേട്ടിടുന്നു
തേരോടീടും ശരായാം ഘണഘണ മണിനാ-
ദങ്ങളും കേൾക്കുന്നു, പൊന്നിൻ
രശനാദങ്ങളും താൻ ഝണഝണ നിതരാം
കേൾക്കമാറായിടുന്നു. (൧൬)

ഇവിടെ ഈ തെരുവിലുള്ള സുന്ദരികളുടെ വിലാസചേഷ്ടിതങ്ങൾ സ്പൃഹണീയങ്ങളായിരിക്കുന്നു.

മട്ടേറും മാലതീക്കാനനമതുവാം കരതലം
വച്ചോരിച്ചെമ്പകപ്പൂ
വിട്ടു, ബന്ധൂകമെന്നോർത്തധരമതിലെഴും
കാന്തി ബിംബിക്കമൂലം
മൊട്ടേന്തും ബന്ധുകം പുഞ്ചിരിയൊളിയിൽ വെളു-
ക്കുമ്പോഴും വെള്ളാമ്പലെന്നോ-
ർത്തിട്ടപ്പോൾത്തന്നെ തന്വീപരമപര ധരി-
ക്കുന്നു കാതിന്നുമീതെ. (൧൭)

(മറ്റൊരിടത്തു നോക്കീട്ട്) ഈ വേശ്യത്തെരുവിൽ സാ

യൗവനസന്ധ്യാസമയത്തിലെ വാരാംഗനകളുടെ വിലാസം അ
തിമനോഹരമായിരിക്കുന്നു. ഈ സ്ത്രീകളാകട്ടെ,

മട്ടേഴുന്നൊരുനിചോളമംഘ്രി വിരൽ
മുട്ടിടും പടിചുരുട്ടിയും, കാൽ
കട്ടിലപ്പടിയിലൂന്നി വാക്കിലഥ
നോക്കി മെല്ലെ വഴിപോക്കരെ
വിട്ടിടും നിജ കടാക്ഷധോരണികൾ
കൊണ്ടു നൽ പുതിയ വെണ്ണതൻ
കട്ടപോലെ ബുധമാനസങ്ങളെയു-
രുക്കിവാങ്ങി മരുവുന്നഹോ. (൧൮)

(പുറവും നോക്കീട്ട്) ഈ പട്ടണം ഉത്തുംഗങ്ങളായിരിക്കു
ന്ന മാതംഗങ്ങളാലും ആനകളെ അതിശയിക്കുന്ന കരികളാ
ലും സമ്പൂർണ്ണമായിരിക്കുന്നു എന്നത് ആശ്ചര്യകരവും മനോഹ
രവും ആയിരിക്കുന്നു.

കരിമുകിലണിപങ്ക്തിതന്നെയോ വൻ-
കരിവരർതന്നെ വരുന്നതോ,യിതല്ല;
ഗിരികളൊടിടചേർന്നിരിക്കകൊണ്ടി-
പ്പുരിയിലെഴും ലഘുപർവ്വതങ്ങളല്ലോ. (൧൯)

(പാർശ്വഭാഗത്തിൽ നോക്കീട്ട്)

നീട്ടംകൂടിയ കാൽ കഴുത്തവപാദം
തൂങ്ങുന്ന ചുണ്ടാന്തം, വൻ
പൃഷ്ഠത്തിന്മേൽ മുഴച്ചു തൂങ്ങി വിലസും
കങ്കാളവാനാരിവൻ

(നല്ലവണ്ണം നോക്കീട്ട്)

നാട്ടിൻ കാര്യധുരന്ധരൻ പുരബലാം
കൊണ്ടാക്ഷമൊന്നാമനാ-
മുഷ്ട്രൻതന്നെ സമീക്ഷകക്കിവ മഹാ-
നൽഗ്രീവികാചാര്യകൻ. (൨൦)

ഇതിരിക്കട്ടെ ശ്രീഭഗവതിയമ്പലത്തിന്റെ തെക്കും ആയിരം കാൽമണ്ഡപത്തിന്റെ വടക്കുമായി കിടക്കുന്ന ഈ വഴിയിൽക്കൂടി കന്യകയുടെ അന്തഃപുരത്തിങ്കൽ പ്രവേശിക്കാം. (ചുററിനടന്നു നോക്കീട്ട്) അഹഹ! ഈ അന്തഃപുരാംഗണം നയനാഭിരാമമായിരിക്കുന്നു. ഇവിടത്തെ ഈ ഗൃഹോദ്യാനം പൂവള്ളികൾ പടൎന്നിരിക്കുന്ന ബാലവൃക്ഷങ്ങളാലും മണിവാപികളാലും ലീലാമണ്ഡപങ്ങളാലും പരിശോഭിക്കപ്പെടുന്നു.

ഫുല്ലപുഷ്പവനകുഞ്ജസന്തതിക-
ളാൽ മനോജ്ഞതരമിസ്ഥലം
ഉല്ലസൽഭ്രമര വൃന്ദമാൎന്നിവിടെ
യാണു ഭൈമി വിഹരിപ്പതും
മല്ലലോചന നടക്കകൊണ്ടു പരി-
ശുദ്ധിയേന്തിയതുമിങ്ങുതാൻ
തല്ലസത്തനു പുണൎന്നു സൌരഭമെ-
ഴും സമീരതതിയുണ്ടിതാ. (൨൭)

(മുന്നോട്ടു നടന്നു ശ്ലാഘയോടുകൂടെ) അഹോ! ദേവന്മാരുടെ പ്രഭാവം വലിയതും അത്ഭുതകരവും ആയിരിക്കുന്നു.

ദ്വാരം തോറും നിയമിതർ ചരി-
ക്കുന്നു പൊല്ലീസ്സുകാരും
ക്രൂരാകാരോൽക്കട മതികളാ-
യുള്ളവൎക്കാരുമേവം
ആരും കാണാതഹ മിഹ ചരി-
ക്കുന്നു സംരോധവും വി-
ട്ടേച്ചന്നേരത്തിവനെയെവനും-
കണ്ടുകൂടെന്നു വന്നു. (൨൮)

അതിനാൽ ഞാൻ ഈ സോപാനമാൎഗ്ഗത്തിലൂടെ അന്തഃപുരത്തിൽ ചെന്നു തത്രഭവതിയെ ദേവനിദേശം അറിയിക്കുന്നുണ്ട്.

(കോണി കയറി നിമിത്തത്തെ അഭിനയിച്ചിട്ട്)

ഇളകുന്നു വലത്തു കൈ, ലസന്മം-
ഗളസംഭവ്യത യോതിടുന്ന പോലെ;
കളവററു സുരാജ്ഞ നിർവ്വഹിച്ചാ-
ലുളവാകും മമ പുണ്യമെന്നു നൂനം (൨൩)

(എന്നു സന്തോഷത്തോടുകൂടി ചുററി നടക്കുന്നു)

(അണിയറയിൽ)

സുമധുരഫലജാലം കൊണ്ടിതാ നിന്നഭിഷ്ടം
ദ്രുമമതിനെ നനച്ചീടുന്ന ലോകൈകനാഥൻ
മമ സഖിയതുമൂലം ധൈര്യമെന്നോട്ട മുൻകൊ-
ണ്ടമരുക പരമാശ്വാസത്തെയും പൂണ്ടു താനെ (൨൪)

രാജാ— (കേട്ടിട്ടു സന്തോഷത്തോടുകൂടെ) ആഹാ! ഇത് അനുരാഗവതിയായ എത്രതോ ഒരു കന്യകയെ സമാശ്വസിപ്പിക്കുന്ന തോഴിയുടെ ഭാഷിതമാകുന്നു. (ശബ്ദത്തെ അനുസരിച്ചു നോക്കീട്ട്) അഹഹ! നമ്മുടെ കണ്ണിണയ്ക്കു സാഫല്യം വന്നു. ഈ തരുണിയാകട്ടെ അന്തഃപുരത്തിൽ അനേകം സഖികളാൽ ചുററപ്പെട്ടവളായി യുവതിരൂപമായ ഒരു പ്രപഞ്ചത്തെ കാണിച്ചു മണിമഞ്ചത്തിൽ കിടന്നുംകൊണ്ട് എത്രതോ ഒരു സഖിയാൽ സാന്ത്വനം ചെയ്യപ്പെട്ടു ചലനം കൂടാതെയും ചിത്രത്തിൽ എഴുതപ്പെട്ടതു പോലെയും കാണപ്പെടുന്നു. ഇവൾ തന്നെയാകുന്നു മൂന്നു ലോകത്തിന്നും അലങ്കാരഭൂതയായിരിക്കുന്ന ആ ദമയന്തി.

കൈകാൽ കൺ വക്ത്രമെന്നീ രുഷയൊടു കമല
ശ്രേണി വാഴുന്നതാകും
ശ്രീയാളും പൊയ്കയാവാമിതു?, നഹി ദിനകൃ-
ദ്ദൃഷ്ടി തട്ടായ്ക മൂലം

അങ്ങകാ വിഭ്രുത്തനങ്ങാസ്സയി, ലെവരുടയോ
പൂൎണ്ണഭാഗ്യം നിമിത്തം
ലോകാധീശന്റെ സൃഷ്ടിപ്പണിയുടെ മഹിമാ
വാണിതേററം ലസിപ്പൂ. (൨൭)

അതുകൊണ്ട് ഈ മണിത്തൂണിന്നരികെ നിന്ന് ഇവരുടെ വിസ്രംഭ സംഭാഷണങ്ങളെ കേൾക്കുക തന്നെ. (എന്നു പ്രകാരം ചെയ്യുന്നു).

(അനന്തരം ഉക്തപ്രകാരം ദമയന്തി മന്ത്രിപുത്രിയായ ശാരദയോടും പരിവാരങ്ങളോടും കൂടി പ്രവേശിക്കുന്നു)

(സഖികളിൽ ഒരുത്തി ദമയന്തിയെ വീശിക്കൊണ്ട്)

സുമധുരഫലജാലം കൊണ്ടിതാ നിന്നഭീഷ്ട-
ദ്രുമമിതിനെ നിരപ്പീടുന്നു ലോകൈകനാഥൻ
മമസഖിയതുമൂലം ധൈര്യമെന്നുടമുൾക്കൊ-
ണ്ടമരുക പരമാശാപാസത്തെയും പൂണ്ടുതാനെ. (൨൮)

(എന്നു മുൻചൊല്ലിയതിനെ വീണ്ടും ചൊല്ലുന്നു)

ദമയന്തി— (ഒരു വിധം സമാശ്വസിച്ചിട്ട്) ഇതു നീ എന്റെ ഹിതത്തെ ഉദ്ദേശിച്ചു പറയുന്നതാണ്, അപ്രകാരമാണെങ്കിലും—

രാജാ— (കേട്ടിട്ട് ഉൽകണ്ഠയോടുകൂടെ)

നല്ലോരിന്നൊച്ചയാകില്ലിതു കിമപി മനോ-
ജ്ഞചാരം കൊണ്ടു ചിത്തം
വല്ലാതായുള്ളു ലോകൎക്കസമശര ധനു-
ർഘ്ഘോഷമെന്നുള്ളതാകാം
അല്ലായ്കിൽ ശാരദാകല്പപിരവ മഥവാ
ഹേമവല്ലിക്കളിക്കും
ചൊല്ലാളും പൂക്കളിൽ ചേൎന്നോരു മധുപനിനാ-
ദങ്ങളാണെന്നു മാവാം. (൨൯)

ദമ— ഇങ്ങനെ മുലച്ചൂടം അടുത്തിരിക്കുമ്പോൾ എന്റെ മ

നോരഥവൃക്ഷത്തിന്ന് എപ്രകാരമാണ് ഫലോൽഗമം സംഭവിക്കുന്നത്? എങ്ങനെയാണ് ഞാൻ സമാശ്വസിക്കേണ്ടത്? നിശ്ചോ, പാനീയം കിട്ടാതെ ശുഷ്കകണ്ഠന്മാരായിരിക്കുന്നവരെ വചോവിലാസങ്ങളെക്കൊണ്ടു പാൽപായസം കുടിപ്പിക്കുകയും ചെയ്യുന്നു.

രാജാ— ഈ വധു സമർത്ഥയാകുന്നു.

ശാരദാ— സഖി ദമയന്തി! ഇങ്ങനെ വിചാരിക്കരുത്. "ആ മഹാരാജാവ് എന്തോ കാരണംകൊണ്ടു വരുവാൻ വൈകുകയാണ്. അതിൻെറ തത്വം ഞാൻ അവിടെ വന്നു രഹസ്യമായി ബോധിപ്പിച്ചുകൊള്ളാം". എന്ന് എൻെറ അച്ഛൻ അമാത്യശേഖരൻ രാജ്ഞിയൻവഴി തോഴിയുടെ അച്ഛനെ അറിയിച്ചിരിക്കുന്നു. അതെന്തെന്നു നമുക്ക് ആലോചിക്കുക.

രാജാ— ഈ സംഭാഷണം എന്നെ ഉദ്ദേശിച്ചായിരിക്കണം.

ദമ— സഖി! എന്താണ് ആലോചിച്ചിട്ടു വേണ്ടത്?. അദ്ദേഹത്തിനെ ഉദ്ദേശിച്ചു നടത്തുന്ന സ്വയംവരത്തിൽ ഒന്നാമത് അദ്ദേഹമാണ് സന്നിഹിതനാകേണ്ടത്. അങ്ങനെ ചെയ്യാതെ ഉദാസീനനോ അനുരാഗമില്ലാത്തവനോ അന്യാസക്തനോ ആയ ആ മഹാഭാഗനിൽ—

രാജാ— (സംഭ്രമത്തോടുകൂടെ) സുന്ദരി! ഞാൻ ഉദാസീനനല്ല. എനിക്ക് അനുരാഗമില്ലായ്കയും ഇല്ല. അന്യാസക്തനുമല്ല. ദേവന്മാരുടെ കാര്യത്തിന്നു ഞാൻ വൈകിയതാണ്. ഈ അപരാധം ക്ഷമിക്കേണമേ. (എന്ന് അഞ്ജലിബന്ധം ചെയ്യുന്നു).

ശാരദാ— സഖി! നീ പറയുന്നതു ശരിയാണ്. എന്നാലും അന്യഥാ വിചാരിച്ചു പോകരുതു. നീ എങ്ങനേയും അദ്ദേഹത്തിനെത്തന്നെ പ്രാപിക്കും. "ശോഭനങ്ങളായ ലക്ഷണങ്ങളോടുകൂടിയ ഈ ബാലിക സാർവ്വഭൌമിയായി ഭവിക്കും" എ

ന്നു ജ്യോതിശ്ശാസ്ത്രസാഗരനായ ഒരു പ്രാശ്നികാചാൎയ്യൻ ഭവതിയുടെ അച്ഛനോടു പറഞ്ഞിട്ടുണ്ടല്ലൊ.

രാജാ— പ്രാശ്നികാചാൎയ്യൻ പറഞ്ഞതു വാസ്തവമത്രെ. ഈ ആകൃതിവിശേഷംതന്നെ ഇവളുടെ മാഹാത്മ്യത്തെ വിളിച്ചു പറയുന്നുണ്ട്. ഇവൾക്കാകട്ടെ,

കലേശരുചിരം മുഖം വിമലപാത്രമാം നേത്രവും
തിലത്തിന്റെ പൂവിനുള്ളഴകിനൊക്കുമാ മൂക്കുമേ
അലംതനു ചടച്ചു ചെമ്പകനിറം കലൎന്നംരതി-
ക്കലംഘ്യതനു ശോഭയാണിതുമററു കാണുന്നതേ.

ഭൈമി— സഖി! ദുൎവ്വിധിക്കധീനകളായ നമ്മെപ്പോലെയുള്ളവൎക്ക് സൌന്ദൎയ്യലക്ഷണങ്ങൾ ഉണ്ടായിട്ടെന്തു ഫലമാണ്. നോക്കുക. അന്നു ദൂത്യത്തിന്നായി അയച്ചു ഇഷ്ടസഖിയായ കേശിനിയോടു മഹാഭാഗനായ അദ്ദേഹം അപ്രകാരമൊക്കെ പറകയും, തത്താദൃശമായ അനുരാഗത്തെ പ്രകടിപ്പിക്കുകയും, തന്റെ ആകൃതി വരച്ചിട്ടുള്ള ചിത്രപടം എനിക്കായി കൊടുത്തയക്കുകയും ചെയ്തിട്ടു കാൎയ്യം അടുത്തുവന്നപ്പോൾ മറെറാരുവിധം കാണിച്ചു. അഹോ എന്റെ ഭാഗ്യവിപൎയ്യയം!

രാജാ— (കേട്ടിട്ടു സംഭ്രമത്തോടുകൂടെ ആത്മഗതം) ആരാണ് ആ കേശിനിയെന്ന പ്രിയസഖി? അപ്രകാരമൊക്കെ ചെയ്തവനും ആർ? കഷ്ടം! കഷ്ടം!! ഈ കഥ അന്യനെ സംബന്ധിക്കുന്നതാണെല്ലൊ. എല്ലാംകൊണ്ടും ഇവൾ മറെറാരുവങ്കൽ അനുരാഗത്തോടുകൂടിയവളാണെന്നു തെളിയുന്നുണ്ട്. ഇങ്ങനെയാണെങ്കിൽ എന്റെ മനസ്സ് അകാരണമായി തുടിക്കുന്നതെന്തിന്? ഇവൾക്ക് അന്യനിലുള്ള അനുരാഗം എന്നിലാണെന്നു തെററിദ്ധരിച്ചുംകൊണ്ട് ആ ബുദ്ധിമതി അന്ന് അങ്ങനെയൊക്കെ വൎണ്ണിച്ചതാണെന്നു തോന്നുന്നു. ഇവരുടെ സമ്മേളനത്തിൽ ഉത്സാഹിപ്പിച്ചിരുന്ന ആ അരയ

നാം എവിടെപ്പോയി എന്നും അറിയുന്നില്ല. അല്ലെങ്കിൽ എന്തിന്? "അത്യന്തം മനോഹരങ്ങളായ വാക്കുകളെക്കൊണ്ട് അഭിലാഷമോദകങ്ങളെ കാണിച്ചിട്ട് എവിടെക്കൊ പറന്നു പോയി" എന്ന് എന്റെ പ്രിയ സുഹൃത്തായ അശോകൻ അന്നുതന്നെ പറഞ്ഞിട്ടുണ്ടായിരുന്നു. ഇതുപോലെയൊക്കെ ആണെങ്കിലും രണ്ടുകൊണ്ടും എനിക്ക് ഈ കാര്യത്തിൽ ആശെക്ക് അവകാശമില്ല.

ശാര— തോഴി! വിശ്രമിച്ചതിന്നു ശേഷം ആലോചിച്ചു നോക്കു. അപ്രകാരമുള്ള ആ മഹാനുഭാവൻ എങ്ങനെ വേറൊരുവിധത്തിൽ ഭവിക്കും. എന്നാൽ എന്തൊ കാര്യാന്തരത്താൽ നിരോധിക്കപ്പെട്ടതായിരിക്കണം. സമയത്തു വന്നു ചേരുമെന്നു തന്നെയാണ് എനിക്കു തോന്നുന്നത്.

രാജാ— ശാരദ പറയുന്നതു ശരിയാണ്.

രമ— ശരിയാണ് ശാരദ പറയുന്നത്. കഷ്ടം! കഷ്ടം!! മനശ്ചാപല്യംകൊണ്ടു ഞാൻതന്നെയാണ് ഉഷ്ടയായി തീൎന്നിരിക്കുന്നത്. സ്ത്രീചിത്തങ്ങളും കഠിനങ്ങളാണല്ലൊ. മഹാഭാഗ്യവാനായ അദ്ദേഹം മധുവനത്തിൽ വച്ച് ഒന്നാമതു കണ്ടപ്പോൾതന്നെ അനുരാഗത്തെ അഭിവൎഷിക്കുന്ന കണ്ണുകൊണ്ടു തന്റെ ഹൃദയാഭിലാഷങ്ങളെ എല്ലാം വെളിപ്പെടുത്തുകയും-ഉൗരിപ്പോയനാട്യത്തിൽ ഈ മോതിരം താഴത്തിട്ടു സഖീജനങ്ങളെ പേടിച്ച് അവിടെനിന്നു മറയുകയും ചെയ്തു. അന്നുമുതൽ അദ്ദേഹം എന്തെല്ലാം അവസ്ഥകളെ അനുഭവിക്കുന്നുണ്ടെന്നു ഞാൻ അറിയുന്നില്ല. ഈ സംഗതി ആലോചിക്കാതെയാണ് കാരുണ്യംകൂടാതെ പൊട്ടന്നനവെ-ഞാൻ അദ്ദേഹത്തിനെ ഇങ്ങനെ എല്ലാം അധിക്ഷേപിച്ചത്.

രാജാ— (കേട്ടു മോതിരത്തെ നോക്കീട്ട്) കഷ്ടം! പ്രസംഗവശാൽ എനിക്കാണ് തെററിയത്. സരളഹൃദയയായ ഇവൾ എന്റെ പൂൎവ്വവൃത്തങ്ങളെ വിചാരിച്ചു ക്ലേശിക്കുകയാ

ണ്. എന്നാലും എന്റെ ചിത്രം കൊണ്ടുവരുന്നതും പ്രിയസഖിയായ കേശിനിയോട് എന്നെപ്പററിയുള്ള സംഭാഷണവും കൂടെ എങ്ങനെയാണെന്നു ശ്രദ്ധിക്കേണം.

(ഇപ്രകാരം വിചാരിച്ചുകൊണ്ടു നില്ക്കുന്നു.)

(അനന്തരം ഒരു ചേടി തിരനീക്കി പ്രവേശിച്ചു മഹാരാജാവിനെമുട്ടി നിലത്തുവീണ് പേടിച്ചു വിറച്ച് എഴുനീററിട്ട്) ഭർത്തൃദാരികേ! ഇതാ ആ മഹാരാജാവ്! (എന്നു നെടുവീർപ്പു കഴിച്ച് അല്പം സമാശ്വസിക്കുന്നു).

രാജാ— ഛീ! അബദ്ധം; ഈ മുട്ടൽകൊണ്ട് എന്നെ അറിഞ്ഞു. ഇതുകൊണ്ടു ദേവകാര്യത്തിന്നും മുട്ടു വരാം. (എന്ന് അല്പം പിന്നോട്ടുമാറിനിന്നു വിചാരിച്ചുംകൊണ്ട്) ഹേയ്! എന്നെ ഇപ്പോഠം ആരും അറിയില്ല. ദേവാനുഗ്രഹമാകുന്ന കഞ്ചുകത്താൽ സമാവൃതനായിരിക്കുന്ന എനിക്ക് ഇങ്ങനെ ഒരു പരിഭ്രമത്തിന് അവകാശമില്ലല്ലൊ.

(എന്നു മുഖിലത്തെ സ്ഥലത്തുചെന്നു നോക്കിക്കൊണ്ടു നില്ക്കുന്നു)

ഭമ— (സംഭ്രമത്തോടുകൂടെ എഴുന്നേററു രണ്ടുമൂന്നു ചോടുകഠം നടന്നിട്ട്) സഖി! വിമലേ! ആ മഹാഭാഗൻ ആഗമനംകൊണ്ടു നമ്മളെ അനുഗ്രഹിക്കുന്നുണ്ടൊ? എന്നാൽ ആഗമനം ഏതുവഴിക്കാണ്? നീ എവിടെ വെച്ചാണ് കണ്ടത്? (എന്നു ചോദിച്ചുംകൊണ്ടു ചുററും നോക്കുന്നു).

രാജാ— അഹോ! തോഴിയുടെ വാക്കിൽനിന്നു ഞാൻ വരുന്നുണ്ടെന്നു ശങ്കിച്ചു വേഗം എഴുന്നേററുനടക്കുന്ന ഇവളുടെ ഈ ഭാവങ്ങഠം അത്യന്തം നയനമനോഹരങ്ങളായിരിക്കുന്നു. എങ്ങനെ എന്നാൽ:

പൊങ്കാഞ്ചിക്കുള്ളതാകും ധ്വനി ധ്വനി നിനദം
ചേരുമുത്ഥാനമേവം

തങ്കാൽവള്ളും മനോജ്ഞം പരമിളകിവരും
 പൊങ്കിലവൊച്ചമൂലം
കൺകോണിൻ നോട്ടമുള്ളൽ ഭ്രമരനിരകളെ
 പ്പോലെയും പുഞ്ചിരിപ്പൂ
തങ്കം വക്ത്രാം മനോമോഹന മതിവിനയം
 ചേർന്ന ചേലാർന്നവാക്കും. (൨൬)

വിമല— ഭർത്തൃദാരികെ! ഞാൻ പറഞ്ഞുകഴിയുംമുമ്പ് എന്താണ് ഇങ്ങനെ കാരണം കൂടാതെ പരിഭ്രമിക്കുന്നത്?

ദമ— (നിരാശയോടെ മടങ്ങിയിട്ട്) മൂഢേ! വേഗം പറയു. എന്താണ് നിന്റെ പറഞ്ഞു കഴിയൽ?

വിമ— (സഭയം) ഭർത്തൃദാരികേ! "ആ മഹാരാജാവു സ്വയംവരത്തിന്നുവേണ്ടി തന്റെ രാജധാനിയിൽനിന്നു പുറപ്പെട്ടുവരവെ മാർഗ്ഗമദ്ധ്യത്തിൽ ദേവന്മാർ അദ്ദേഹത്തെക്കണ്ടു ദൗത്യം ഏല്പിച്ച് എവിടെക്കൊ പറഞ്ഞയച്ചു. നാളെരാവിലെ സ്വയംവരസഭയിൽ എത്തും" എന്നു നാരദൻ പറഞ്ഞതിനെ അമാത്യപ്രജ്ഞാസാഗരൻ അച്ഛന്റെ സന്നിധിയിൽ ഉണർത്തിച്ചതു കേട്ട കേശിനി ഞാൻ വഴി ശ്രീമതിയായ ഭവതിയെ ഉണർത്തിക്കുന്നു. ഇനി തിരുമനസ്സുപോലെ.

ദമ— (കേട്ട വൈവര്ണ്ണ്യത്തോടുകൂടെ) ഇരിക്കട്ടെ, പ്രിയ തോഴിയായ കേശിനി എവിടെ താമസിക്കുന്നു?

വിമല— ഭർത്തൃദാരികയുടെ മനോവിനോദനത്തിന്നുവേണ്ടി ആ ചിത്രപടവും അനുക്രൂട്ടം എടുത്തിട്ട് ആ വേഷത്തോടുകൂടി തന്നെ വേഗം വന്നേക്കാമെന്നു പറഞ്ഞു തോഴികമലയുമൊന്നിച്ചു ചിത്രശാലയിലേക്കു കയറി.

രാജാ— ഇപ്പോഠം കേശിനിയുടെ വരവിൽ സംശയനിവൃത്തിയോടുകൂടി പ്രകൃതത്തിന്റെ മുമ്പും പിമ്പും മനസ്സിലാകും.

ദമ— തോഴി ശാരദേ! അദ്ദേഹത്തിന്റെ ആഗമനം മുടങ്ങിയ സംഗതി ഇപ്പോഠം എനിക്കു മനസ്സിലായി. എന്നാൽ അ

ദ്ദേഹത്തിൻെറ ആഗമനത്തെ തടഞ്ഞിട്ട് ആ ഇന്ദ്രാദികൾക്ക് എന്താണ് ഒരു സ്വാൎത്ഥം ലഭിക്കുവാനുള്ളത്?

ശാര— എന്തെങ്കിലും ഉണ്ടാകണം.

ദമ— ഇങ്ങനെയാണെങ്കിൽ നാളെ രാവിലെ അദ്ദേഹം ആഗമിക്കുവാനുള്ളതിലും അത്ര ശ്രദ്ധിക്കേണ്ടതില്ല.

ശാര— എന്താണങ്ങനെ?

ദമ— അതും ആ ക്രൂരർ തെററിക്കാതിരിക്കയില്ല.

ശാര— അങ്ങനെ വരികയില്ല. നാരദൻ പറഞ്ഞതുകൊണ്ട് അദ്ദേഹത്തിൻെറ ആഗമനം വിശ്വസിക്കേണ്ടതു തന്നെ.

ദമ— (വൈക്ലബ്യത്തോടുകൂടി) ശരി ശാരദേ! ശരി. എന്നാലും മുടക്കുവാൻ ആളുകൾ ഒരുങ്ങിനില്ക്കുന്നതുകൊണ്ട് അദ്ദേഹം വരില്ലെന്നുതന്നേ എനിക്കു തോന്നുന്നുണ്ട്. വരുമെന്നു സംശയമാണു താനും.

ശാര— അങ്ങനെ വിചാരിക്കരുത്. ഭാഗ്യത്തിൻെറ പരിപാകത്തിന്നു സമയത്തെക്കൂടി നിയമിക്കേണ്ടതുണ്ട്.

ദമ— കാൎയ്യഗതികൊണ്ടു ഭാഗ്യപരിപാകവും നിശ്ചയിക്കപ്പെടുന്നുണ്ട്. നോക്കൂ. ഇദ്ദേഹമാകട്ടെ,

ഗരളമൊരുകരംകൊണ്ടൎപ്പണം ചെയ്തു മറെറ-
ക്കരമതിലമൃതത്തെത്താൻ വഹിച്ചിട്ടുകാട്ടി
മരണമതിന്നവേഗം പ്രേരണം ചെയ്തിടുന്നെൻ
കരളിലൊരു ശുഭോദൎക്കത്തെയും കാട്ടിടുന്നു. (വ.ൻ)

രാജാ— കഷ്ടം! ഞാൻ എത്തുവാൻ വൈകിയതുനിമിത്തം ഇവൾക്ക് അസ്വാസ്ഥ്യം നേരിട്ടിരിക്കുന്നു. അയി മുഗ്ദ്ധേ! നീ എന്തിനിങ്ങനെ ഖേദിക്കുന്നു? എന്നെക്കാൾ സഹസ്രാധികം ഗുണങ്ങളുള്ള സഹസ്രാക്ഷൻ നിന്നെ തൃപ്തിപ്പെടുത്തും.

ശാര— സഖി! എന്താണിങ്ങനെ പരവശയാകുന്നത്? സുന്ദരന്മാരും ഐശ്വൎയ്യസമ്പന്നന്മാരും ആയ രാജകുമാരന്മാർ വളരെ വന്നിരിക്കുന്നു, മഹാനുഭാവനായ അദ്ദേഹം വരിക

യില്ലെന്നു തീർച്ചയായാൽ ഇവരിൽതന്നെ യോഗ്യനായ ഒരുത്തനെ വരിക്കാമല്ലോ.

രാജാ— (ശ്ലാഘിച്ചിട്ട്) ശാരദയുടെ ഈ പ്രസ്താവം നന്നായി. ഇപ്പോൾ എന്താണ് മറുവടി എന്നു കേൾക്കാം.

ദമ— (കോപത്തോടുകൂടെ). മനസ്സുകൊണ്ടു വരിച്ചിരിക്കുന്ന വരനെയല്ലാതെ അന്യനെ ഞാൻ സ്വപ്നത്തിൽകൂടി സ്മരിക്കയില്ല.

രാജാ— ആശ്ചര്യം തന്നെ, സങ്കല്പത്തെ ഉറപ്പിച്ചിരിക്കുന്ന ഇവൾ ഇന്ദ്രാദികളെപ്പോലും വകവെക്കുന്നില്ലെന്നു തോന്നുന്നു.

ശാര— മുഗ്ധേ! അങ്ങനെയല്ല. കേൾക്കൂ, ആ മഹാഭാഗൻ ഒരിക്കലും വരാൻ ഭാവമില്ലെങ്കിലോ നീ എന്തുചെയ്യാൻ പോകുന്നു?

രാജാ— ഈ ചോദ്യം സാരമായിട്ടുള്ളതാകുന്നു.

ദമ— ഇതു പുറത്തുപറയത്തക്കതല്ലതന്നെ.

ശാര— ഈ ആലോചന അത്ര വെടിപ്പായില്ല.

ഇരുളേറുന്ന ലോകങ്ങൾ
നരകങ്ങളെഴുന്നതേ
ആത്മഹത്യകൾ ചെയ്യുന്നോ-
രവയിൽ ചെന്നു ചേർന്നിടും. (൩൦)

(എന്നാണ് കേൾക്കുന്നത്.)

ദമ— എന്നാൽ വേറെ ഉപായം ഉണ്ട്.

ശാര— എന്താണത്?

ദമ— കേൾക്കൂ ഇവിടെ കുലസ്ത്രീകൾക്കു രണ്ടാണ് വഴി. ഭോഗമെന്നും യോഗമെന്നും. അവയുടെ സ്ഥാനങ്ങൾ ഭവനവും വനവും ആകുന്നു. ഉപകരണങ്ങൾ രാഗവും വിരാഗവും എന്നു. വേഷങ്ങൾ പീതാംബരവും ശ്വേതാംബരവും തന്നെ. ജീവനങ്ങൾ പക്വവും അപക്വവും. ഫലങ്ങൾ ഐഹിക

വും പാരത്രികവും. അവിടെ ദേവതകൾ പതിയും സ്ത്രീപതിയും തന്നെ. കാലഗതിക്ക് അവയിൽ ഒന്നാമത്തേതു സിദ്ധിക്കയില്ലെങ്കിൽ രണ്ടാമത്തേതു സിദ്ധിച്ചതന്നെയാണല്ലോ ഇരിക്കുന്നത്. പിന്നെയെന്താണ് ഇവിടെ ക്ലേശമുള്ളത്.

രാജാ— നല്ലവണ്ണം ഉപന്യസിച്ചു. ഇവളുടെ ഹൃദയരഹസ്യം എനിക്കു മനസ്സിലായി. എന്നെ ലഭിച്ചെങ്കിൽ ഭോഗരത, അല്ലെങ്കിൽ യോഗരത എന്നാണ്.

ശാര— തോഴി! ഞാൻ ഇപ്പോൾ ഉത്തരം മുട്ടിയവളായി, എല്ലാവിധത്തിലും നിന്നെ ഈശ്വരൻ രക്ഷിക്കട്ടെ.

(ഒരു പ്രതിഹാരി പ്രവേശിച്ചു തൊഴുതിട്ട്)

ഭർത്തൃദാരിക, സർവ്വോൽക്കർഷേണ വർദ്ധിച്ചാലും. ഇതാ, രംഭ, ഉർവ്വശി, മേനക, തിലോത്തമ എന്ന നാലപ്സരസ്ത്രീകൾ ദേവലോകത്തിൽനിന്നിറങ്ങി ഭർത്തൃദാരികയെ കാണ്മാൻവേണ്ടി ഗോപുരവാതുക്കൽ നിൽക്കുന്നു.

ഭമ— (ആദരവോടെ) ദേവികൾ എന്നെ കാണ്മാൻ ഇച്ഛിക്കുന്നുവോ? എന്നാൽ വേഗം എതിരേററു കൂട്ടിക്കൊണ്ടുവരു.

പ്രതിഹാരി— ഭർത്തൃദാരികയുടെ കല്പനപോലെ— എന്നു പോയി.

ഭമ— (സംഭ്രമത്തോടുകൂടെ എഴുന്നേററിട്ടു തോഴികളോടുകൂടെ എതാനും ചോടുകൾ നടന്നു കാത്തുനിൽക്കുന്നു.)

രാജാ— പുരുഷൻ വഴി ഈ ദൗത്യം ഭംഗിയാവില്ലെന്നുകരുതി ആ ഇന്ദ്രാദിദേവന്മാരാൽ അയക്കപ്പെട്ടവരായിരിക്കണം ഇവർ. ഇതെനിക്കു നന്നായി. ഇവൾക്ക് കിട്ടുന്ന ഉത്തരം തന്നെയാണ് നമുക്കും എന്നുള്ളതുകൊണ്ടു ചോദ്യപ്രയാസം കുറഞ്ഞു.

(അനന്തരം അപ്സരസ്സുകൾ പ്രവേശിക്കുന്നു)

വിമല— ദേവികൾ ഇതിലെ. ഇതിലെ.

അപ്സരസ്ത്രീകൾ— (ദമയന്തിയെ കണ്ട് ആദരവോടുകൂടെ കൈകൂപ്പിക്കൊണ്ട്) ദേവി! ഞങ്ങൾ നമസ്കരിക്കുന്നു.

രാജാ— ഇവൾ ഇന്ദ്രാണിയാകും എന്നല്ല ഗൌരവംകൊണ്ട് ഇവർ ദേവി എന്നു വിളിക്കുന്നതായിരിക്കണം.

ദമ— ദേവികൾക്കു കുശലമല്ലയോ? ഇതാ ഈ പീഠങ്ങളിൽ ഇരുന്നരുളിയാലും.

(എല്ലാവരും ഇരിക്കുന്നു)

രാജാ— (വീക്ഷിച്ചിട്ടു ബഹുമാനത്തോടെ) അഹോ! ഇവളുടെ മുമ്പിൽ ഇരിക്കുന്ന ഇവർ അപ്സരസ്ത്രീകളാണെങ്കിലും കലകളെക്കൊണ്ട് അത്യന്തം തിളങ്ങുന്ന ചന്ദ്രന്റെ മുമ്പിൽ മിന്നാമിനുങ്ങുകളെപ്പോലെ കാണപ്പെടുന്നു.

ദമ— (വിനയപൂർവ്വം അഞ്ജലിബന്ധം ചെയ്തുകൊണ്ട്) അത്രഭവതി എന്നെ "ദേവി" എന്നു വിളിക്കുകയും തൊഴുവുകയും ചെയ്തത് എന്താണ്? പിടിയാനകൾ എറുമ്പുകളെ തൊഴുതു വാഴ്ത്തുകയുണ്ടോ?

രംഭ— മഹാഭാഗെ! ഇങ്ങനെയല്ല മഹേന്ദ്രന്റെ കാരുണ്യത്താൽ ഇതിനു നീ അവകാശിയായിരിക്കുന്നു.

ദമ— ഇതെങ്ങനെ?

രംഭ— എല്ലാ ദേവന്മാരാലും ഒരുപോലെ വന്ദിക്കപ്പെടുന്ന കാൽത്താമരകളോടുകൂടിയ ശ്രീമാൻ മഹേന്ദ്രൻ ഹൃദയത്തിൽ നിന്നു നല്ലവണ്ണം ആശ്ലേഷിച്ചിട്ടു കുശലപ്രശ്നപുരസ്സരം ഇങ്ങനെ കല്പിക്കുന്നു.

ദമ— ഞാൻ ഇന്ദ്രനാൽ അനുഗ്രഹിക്കപ്പെട്ടവളായിരിക്കുന്നു.

രാജാ— ഓഹോ! മഹേന്ദ്രന്റെ പേർ കേട്ടപ്പോൾതന്നെ ഇവളുടെ മനസ്സു പുത്തനായിപ്പോയല്ലോ. പണ്ടുള്ളോർ പറയുന്നതും അപ്രകാരമാണല്ലോ. "ദൈന്യമുണ്ടാം ഗുണത്തിൻ കൊതിയിലിളകിടും നാരിമാർക്കുള്ള രാഗം."

രംഭ—(സസന്തോഷം) കുട്ടിപ്രായത്തിലേതന്നെ നീ ഗുണജ്ഞയായി ഭവിക്കുന്നു. ആത്മഹിതത്തെയും നീ അറിയുന്നു.

ദമ— ഇതിലെന്താണ് പുകഴ്ത്തുവാനുള്ളത് ഞാൻ പറഞ്ഞതു ശരിയാണല്ലൊ. എന്റെ അച്ഛനാൽ എന്നപോലെ മഹേന്ദ്രനാലും ഞാൻ ആലിംഗനംചെയ്തു ശാസിക്കപ്പെടേണ്ടവളാകുന്നു.

രാജാ— അങ്ങനെയോ. ഇവൾ മഹേന്ദ്രനെ അച്ഛനെപ്പോലെയാണ് കരുതുന്നത്. ഞാനാകട്ടെ ഇടെക്കു കാരണംകൂടാതെ അന്യഥാ ശങ്കിച്ചുപോകുന്നു.

രംഭ— (ആത്മഗതം) ഇവൾ ആരാണ് ഇങ്ങനെ യുക്തമല്ലാതെ സംസാരിക്കുന്നത്. ചെറുപ്പക്കാരിയായതുകൊണ്ടായിരിക്കണം. ഇരിക്കട്ടെ, ഇങ്ങനെ പറഞ്ഞുനോക്കാം. (പ്രകാശം) സുമുഖി! കേൾക്ക. വളരെ ജന്മങ്ങൾ എടുത്തു പുണ്യകർമ്മങ്ങളെയനുഷ്ഠിച്ചു പാപം മാററിയിരിക്കുന്ന മഹാഭാഗ്യവതികൾക്കുപോലും ഇപ്രകാരമുള്ള മഹേന്ദ്രശാസനം ദുർല്ലഭമാകുന്നു.

ദമ— (ആദരവോടെ) എന്നാൽ മഹാനുഭാവനായ അദ്ദേഹം അപ്രകാരം എന്താണ് എന്നോടു കല്പിക്കുന്നത്.

രംഭ— കേട്ടാലും.

മന്ദാരഭൃംഗതതിയാലതിരമ്യമാകും
മന്ദാകിനിക്കരയിൽ നന്ദനവാടിയിങ്കൽ
വൃന്ദാരകാംഗനകളാൽ സ്തുതയായ്ത്രിലോകി
തന്നാഥയായ്‌വിലസുകെന്നൊടു കൂടിയെന്നും. (൩൫)

രാജാ— ഇപ്പോൾ എന്താണ് മറുപടിയെന്നു കേൾക്കേണ്ടതാണ്.

ദമ— (മുഖഭാവം മാറി) (അപവാര്യ) തോഴി ശാരദേ! എന്താണ് ഈ അസംബന്ധപ്രസംഗം.

ശാര— (അപവാര്യ) സഖി! അല്പം ക്ഷമിക്ക ശേഷം കൂടി കേൾക്കുക.

മദ— (രംഭയുടെ നേരെ തിരിഞ്ഞു തലകുലുക്കിക്കൊണ്ടു്) പിന്നെയെന്താണ് പറയൂ.

രംഭ— (സ്വാഗതം) പകുതി സമ്മതിച്ചപോലെ തോന്നുന്നുണ്ട്. ഇരിക്കട്ടെ ഈ വഴിക്കുതന്നെ ഉത്സാഹിപ്പിച്ചിട്ട് ഇവളെ ഉറപ്പിക്കാം. (പ്രകാശം) മഹാ ഭാഗ്യശാലിനി! കേൾക്കുക.

> മല്ലാരി നിൻ ദേവരനായിടും, ശ്രീ
> ചൊല്ലാർന്നിടും യാതയുമായിടും തേ
> എല്ലാജ്ജഗത്തിന്നുമൊരമ്മയാം, ധീ
> പൊല്ലാതെ മററാരില്ലമേകൊലാ നീ. (൩൨)

മദ— (അസൂയയോടുകൂടി) മഹേന്ദ്രൻ എന്നെ വേശ്യയാക്കുവാൻ കൊതിക്കുന്നുവോ?

രാജാ— ഇവൾ മഹേന്ദ്രനെ ഇച്ഛിക്കുന്നില്ല.

രംഭ— ബാലേ! അങ്ങനെ വിചാരിക്കരുത്. പ്രാകൃതമായ ബുദ്ധിഭ്രമത്തെ ഉപേക്ഷിച്ചു നല്ലവണ്ണം ഓൎത്തുനോക്കൂ. മഹാഷികൾപോലും വളരെക്കാലം കഠിനങ്ങളായ വ്രതങ്ങളെ അനുഷ്ഠിച്ച് അദ്ദേഹത്തെ യജിക്കുകയും അദ്ദേഹത്തിന്റെ അനുഗ്രഹത്തെ പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

മദ— അതതുകൎമ്മങ്ങൾ അതതുഫലങ്ങളെ പ്രദാനം ചെയ്യുന്നു എന്നിരിക്കെ മഹേന്ദ്രന് എന്താണിതിൽ ഒരു ശ്ലാഘ്യതയുള്ളത്?

രംഭ— അങ്ങനെയല്ല. ആ വിഷയത്തിലും നിയാമകൻ മഹേന്ദ്രൻ തന്നെയാകുന്നു. അതുകൊണ്ടു ത്രിഭുവനപാവനചരിത്രനായ അവിടത്തെ ശ്ലാഘ്യതയെപ്പററി എന്താണ് സന്ദേഹിക്കുവാനുള്ളത്.

മദ— ഒന്നുമില്ല. ഓഹോ, ശരി, ത്രിഭുവനപാവനം തന്നെയാണ് അവിടത്തെ ചരിത്രം!

ഇതൊന്നു കേൾക്കൂ.

കൊന്നീടാം സൽ ബ്രഹ്മവിത്താം ജനത്തെ
ത്തിന്നിട്ടീടാമായുധംകൊണ്ടു ഗർഭം
തന്നിഷ്ടംപോൽ സ്ത്രീവധംകൂടിയാകാ-
മെന്നിട്ടും ഹാ! പുണ്യവാൻ പൂജ്യനല്ലോ. (൩൩)

രംഭ— ബാലേ! മഹേന്ദ്രനെ കോപിപ്പിക്കരുതെ. നീ അദ്ദേഹത്തിന്റെ പ്രാഭവം അറിയുന്നില്ല. കേൾക്ക. അവിടുന്നു കുലസ്ത്രീകളാൽ പരിപൂജിക്കപ്പെട്ടുകയും അവൎക്ക് സൌമംഗല്യത്തെ ദാനം ചെയ്തിട്ട് അവരെ എന്നും പാപപാശങ്ങളിൽ നിന്നു രക്ഷിക്കുകയും ചെയ്യുന്നു.

രാജാ— ഇതു വാസ്തവമാകുന്നു. വിവാഹകൎമ്മങ്ങളിൽ "ശചീപുരന്ദര" പൂജയെ വിധിച്ചിട്ടുള്ളതുതന്നെയാകുന്നു.

ദമ— (മന്ദഹാസം ചെയ്തിട്ട്) അല്ലയോ ദേവിയായ രംഭേ! പരപരിപാലനം ഇരിക്കട്ടെ—

തൽ ഭാൎയ്യാതതികൾക്കൊരിക്കൽ നഹുഷൻ
മാനക്ഷയത്തിന്നൊരു-
മ്പുമ്പോൾ കുംഭജനല്ലയെങ്കിലയി ചൊ-
ല്ലെന്തായിതന്നു സ്ഥിതി?
സംഭ്രാന്തിയൊഴിച്ചു ശംഭളികളെ-
ക്കാക്കും സഹസ്രാക്ഷനാം
വമ്പൻ വജ്രി ജഗത്ത്യധീശനതുനാ-
ളെങ്ങോ വസിച്ചു മഹാൻ. (൩൪)

രാജാ— ആശ്ചൎയ്യം! ഈ സ്ത്രീ സമൎത്ഥതന്നെ. എളുപ്പമുള്ള വഴിക്കുതന്നെ യുക്തിഭംഗം ചെയ്യുന്നു.

രംഭ— ഒരിക്കൽ ഭഗവാൻ അവിടെ ഇല്ലാതിരുന്നാവസരത്തിൽ അങ്ങനെ സംഭവിച്ചതാണ്. അതുകൊണ്ട് അനേകം ശ്രുതികളാൽ കീൎത്തിക്കപ്പെടുന്ന പ്രതാപത്തോടുകൂടിയ അവിടേക്ക് എന്താണൊരു കുറവു വരാനുള്ളത്.

ദമ— ഒരു കുറവുമില്ല. ശ്രുതികളുംകൂടി മഹേന്ദ്രന്റെ പ്രതാപത്തെ കീർത്തിക്കുന്നുണ്ടെന്നു പറഞ്ഞതു പരമാർത്ഥമാകുന്നു നോക്കൂ.

കള്ളസ്സന്യാസിയായന്നൃഷിരമണിയെയും
    ചെന്നു പററിച്ചു പിന്നീ-
ട്ടുള്ള ദുഃഖങ്ങളോരോന്നനുദിനമമരാ-
    ധീശനയ്യോ! ഭുജിച്ചു
കൊള്ളാമോ കോപ്പു? നാണംകിമപിനഹിയര-
    പ്പെണ്ണിനും വിട്ടു താൻ കൈ-
ക്കൊള്ളുന്നു ജാരശബ്ദോത്തരതയെഴുമഹ-
    ല്യാപദം വേഗശം. (൩൭)

രാജാ— ഇതു് എല്ലാ ജനങ്ങൾക്കും പഠിപ്പിനു വേണ്ടിയുള്ള ഒരു പ്രസ്താവം മാത്രമാകുന്നു.

രംഭ— (അവമാനത്തോടുകൂടെ മുഖം തിരിച്ചിട്ടു്) തോഴി ഉർവ്വശി! ഇവർ മഹേന്ദ്രനെ ഇഷ്ടിക്കുന്നില്ല. ചോദ്യോത്തരങ്ങളെക്കൊണ്ടു് എന്തു കാര്യമാണു്?

ഉർവ്വശി— മഹേന്ദ്രനെ ഇഷ്ടിക്കുന്നില്ലെങ്കിൽ മഹാനുഭാവനായി ദേവതാഗ്രേസരനായിരിക്കുന്ന അഗ്നിയെ വരിക്കുക.

ദമ— അദ്ദേഹവും എന്നെ അനുഗ്രഹിക്കുന്നുണ്ടോ?

ഉർവ്വ— പിന്നയോ?

ദമ— അല്ലയോ വൈശ്വാനര! അവിടത്തെ ഈ ആലോചന കഷ്ടമായിപ്പോയി.

ഇരു ഷാ, ശിഖ നാലു, മൂന്നു കാൽ
കരമേഴങ്ങളുമട്ടു ജിഹ്വയും
വരരൂപമിതീക്ഷ ചെയ്യുകിൽ
ജരതികൾക്കും തചയി മോഹമേലുമോ? (൩൮)

അത്രതന്നെയല്ല,

വിശ്ശാൾ ചോററുപുരഴയുമിട്ടു വേണ്ടും
വണ്ണം നടത്തുമവിടുന്നടനെന്നെ വേട്ടു്

തണ്ണിക്കുടങ്ങളൊട്ടു നൈക്കുടവും ചുമപ്പി-
ച്ചൂട്ടിടുവാൻ തിരുമനസ്സിൽ നിനച്ചിടുന്നോ? (൩൧)

ഉൎവ്വ— (മുഖം തിരിച്ചിട്ട്) തോഴീ! മേനകെ! ഇവളുടെ ശരിയായഭിപ്രായം എനിക്കു മനസ്സിലായി. ഇനി തോഴിയും ഇവളോട് അല്പം പറഞ്ഞുനോക്കു.

രാജാ— മഹേന്ദ്രനെക്കൂടെ നിരസിക്കുന്ന ഇവളുടെ മനസ്സിനെ അഗ്നിയാണൊ സമാകൎഷിക്കുവാൻ പോകുന്നത്?

മേന— സഖി! ഭൈമി! എനിക്കു നിന്നോടൊരു വാക്കു പറയുവാനുണ്ട്.

ഭൈമ— വിനയത്തോടുകൂടി. ദേവിയുടെ കല്പന കേൾക്കുവാൻ ഞാൻ സനാഥയായിരിക്കുന്നു.

മേന— വേദസ്വരൂപനായിരിക്കുന്ന വിവസ്വാന്റെ വംശത്തിന്നു ഭൂഷണമായി ധൎമ്മരാജാവു വാണരുളുന്നു.

ഭൈമ— ഈ ഭൂമിയിലെങ്ങും ആ പേരോടുകൂടി സൂൎയ്യവംശജനായ ഒരു രാജാവിനെ കേട്ടറിവില്ലതന്നെ.

മേന— ഭൂമിയിലല്ല. അദ്ദേഹം സൂൎയ്യദേവന്റെ ഔരസപുത്രൻ ആകുന്നു.

ഭൈമ— യമനോ?

മേന— അതെ.

ഭൈമ— നിറുത്തു, നിറുത്തു, എനിക്ക് ആ പേരു കേട്ടിട്ടു പേടിയാകുന്നു. ഇവൻ എല്ലാവരാലും നിന്ദിക്കപ്പെടുന്നവനും എല്ലാവൎക്കും ദുഃഖത്തെ കൊടുക്കുന്നവനും, നിൎദ്ദയനും ആയ കാലൻ തന്നെ.

പോററാനാളെന്ന്യേ കേഴും ശിശുനാഥകളെയും
ഗൎഭഭാരത്തിനാൽ കേ-
ണീററില്ലത്തിൽ കഴങ്ങും കമനിയെയുമഹോ
ശ്രോത്രനേത്രപ്രഭാവം

ചെറവും ക്രൂടാതിയങ്ങും ജനകജനനിമാർ
        തന്നെയും നോക്കിടാത-
ങ്ങുററക്കാരൻ കൃതാന്തൻ ശിവ! ശിവ! ഗൃഹിയെ-
        ക്കൊണ്ടുപോകുന്നവല്ലോ. (൬൮)

അത്രമാത്രമോ—

ജ്ഞാനാർത്ഥം ചില വിദ്യനേടി, വളരെ
        ക്ലേശിച്ചു വേട്ടു, ഇശം
താനായിട്ടൊരു പൂവളപ്പു പുരയും
        നിർമ്മിച്ചു ഭാഗ്യത്തിനാൽ
എന്നത്തോടിവയൊത്തുകണ്ടതു ഭുജി-
        പ്പാനൊത്തിടും മർത്ത്യനിൽ
ശ്യേനാപാതമിവൻ പതിച്ചവനെയും
        കൊണ്ടങ്ങു മണ്ടുന്നഹോ! (൬൯)

അല്ലയോ, സൃഷ്ടികലതിലകമേ! അവിടത്തെ സാമർത്ഥ്യം ഒന്നു വേറെതന്നെയാകുന്നു.

നിത്യം വൈതരണീതടേനിവസനം,
        യാത്രയ്ക്കു പോത്തും, ഭവാ-
നൊത്തീടും സഹജാതനോ ശനി, ബലം
        ചത്തോരിൽ മാത്രം തവ,
കൃത്യം, മാരണമാണു, ദൂതനികരം
        രോഗാളി ചേരുന്നത-
ല്ലിത്ഥം ദേവതകൾക്കു, ചേരുമഥവാ
        സർവ്വം ശിവാരിക്കിവ. (൭൦)

ഈ മാതിരിയൊക്കെയാണെങ്കിലും ഒരു മഹാനുഭാവൻ ഉള്ളതുതന്നെയാണ്. ദേവി! പിന്നെയെന്താണ്?

രാജാ— (മന്ദസ്മിതത്തോടുകൂടെ) മേനകേ! എന്തു പറയുവാൻ ഭാവിക്കുന്നു. ഭവതിക്ക് ഉത്തരം മുട്ടിപ്പോയി.

മേന— തോഴി! തിലോത്തമേ! തുടങ്ങുമ്പോൾ തന്നെ പരുഷവചനങ്ങളോടും വജ്രഹൃദയത്തോടുംകൂടിയ ഇവൾ എനിക്കു പറയുവാൻ ഇട തരുന്നില്ല. അതുകൊണ്ടു നീ തന്നെ അല്പം സംസാരിച്ചുനോക്കൂ.

തിലോ— നീ വിവേകവതിയാകുന്നു എങ്കിൽ ഭഗവാനായ വരുണനെ വരിക്കുക.

ദമ— (സ്വഗതം) ഇവൾ അദ്ദേഹത്തിന്റെ ദൂതി (ദല്ലാൾ) ആയിരിക്കും. ഇരിക്കട്ടെ ഇങ്ങനെ പറയാം. (പ്രകാശം) ഈ വരുണഭഗവാൻ സാക്ഷാൽ പിതാമഹനെപ്പോലെയാണെന്നാണ് കേട്ടിരിക്കുന്നത്. അദ്ദേഹവും മനുഷ്യസ്ത്രീയെ കാമിക്കുന്നു എന്നതു വലിയ കുറച്ചിൽ തന്നെ. അല്ലയോ വരുണഭഗവാനേ!

> വേദങ്ങളോതിയമുറയ്ക്കു നടന്നു പിന്നെ
> വേദാന്തശാസ്ത്രഗതസാരമതും ധരിച്ചു
> ആചാര്യനായ തവ നെററിയിലെന്തിനേവം
> സ്ത്രീചാപലം ഹഹ! പയോജഭവൻ വരച്ചു? (൪൧)

രാജാ— ആഹാ! ഈ സുന്ദരീരത്നം വഴിപോലെ സംസാരിക്കുന്നുണ്ട്. ഔചിത്യം നല്ലവണ്ണം അറിയുന്നു.

ദമ— ആശ്ചര്യം! ദേവന്മാരുടെ ഈ പ്രവൃത്തി എന്താണ്? നമ്മെപ്പരീക്ഷിക്കുവാനായിരിക്കുമോ? അഥവാ വിനോദത്തിനൊ? അല്ലെങ്കിൽ, ഈ ദേവന്മാർ തങ്ങളുടെ അധികാരത്തെ പ്രകടിപ്പിക്കുന്നതോ?

വിമല— (കേട്ടിട്ടു വേഗം എഴുനീററ് കൈ കൂപ്പിക്കൊണ്ട്) ദേവികൾ പ്രസാദിക്കേണമേ നിർബ്ബന്ധിക്കരുതേ. ഭർത്തൃദാരികയുടെ ഹൃദയം എനിക്കിപ്പോൾ മനസ്സിലായി. ഭർത്തൃദാരിക പതിന്നാലു ലോകങ്ങളുടെയും ഏകനായകനായ മഹേശ്വരനെയല്ലാതെ മററാരെയും വരിക്കുന്നതല്ല.

ഉമ— (ആക്ഷേപത്തോടുകൂടെ) എടി മൂഢേ! നിന്നോട് ഇങ്ങനെ എന്തെങ്കിലും ഞാൻ പറഞ്ഞിട്ടുണ്ടോ?

വിമല— ഇല്ലില്ല.

ഉമ— പിന്നെ എന്തിനാണ് നീ ഇങ്ങനെ അസംബന്ധം പറയുന്നത്,

ക്ഷാരം തോലും കപാലം പരമിവയെ വഹി-
ച്ചിക്കുവാനിച്ഛയുണ്ടോ
ദൂരത്തിൽ പ്രേതഭൂതാദികളൊടു ചുടുകാ-
ടിങ്കലാക്കേണമോ മാം
ഈ രാജൽപ്രൌഢിവിട്ടും കമനവതി! യിര-
പ്പോടുമാരയോടണോ ഞാൻ
മാരദ്വിൾക്കാന്തയാകാൻ മയി കലവികളെ-
ന്താകെ നീ കാത്തിരിപ്പൂ? (൪൨)

വിമല— (പേടിച്ചു കൈ കൂപ്പിക്കൊണ്ട്) ഭർത്തൃദാരികേ! ഈ തെററിനെ ക്ഷമിക്കണേ! മഹാവിഷ്ണുവിനെയല്ലാതെ എന്നു പറയേണ്ടതിന്നു പകരം മഹേശ്വരനെയല്ലാതെ എന്നു ഞാൻ തെററിപ്പറഞ്ഞുപോയി.

ഉമ— എന്നാൽ ആ മഹാവിഷ്ണു വരണീയനാണെന്നു നീ വിചാരിക്കുന്നുണ്ടോ?

ചടവു ചില ദിനത്തിൽ സ്ഥൂലഭാവം ചിലപ്പോ-
ളു,ടലിനു ജഡഭാവം കാണു ജാഡ്യം വെടിഞ്ഞും;
കുടുകിട ഗുണമില്ലാ, മോഹവും പോല്ലുഴക്കം-
തടവിയ പുരുഷൻ താൻ ഗമ്യനാകുന്നതില്ല. (൪൩)

തിലോ— ഭദ്രേ! നീ എന്താണിങ്ങനെ എല്ലാ ദേവന്മാരെയും നിരാകരിക്കുന്നത്?

ഉമ— ദേവന്മാർ വന്ദനീയന്മാർ തന്നെ. വരണീയന്മാരല്ല.

തിലോ— എന്നാൽ നിന്റെ അനുരാഗം ആരിലാണ്?

ഉമ— (ലജ്ജകൊണ്ടു തലകുനിച്ചു നിൽക്കുന്നു.)

ശാര— ദേവി തിലോത്തമേ! കേട്ടാലും. ഞങ്ങളുടെ ഈ ഇഷ്ട തോഴി ഒരു രാജകുമാരനെയാണ് അഭിലഷിച്ചിരിക്കുന്നത്.

തിലോ— ആ മഹാഭാഗന്റെ പേർ എന്ത്?

രാജാ— ഇപ്പോൾ സംശയനിവൃത്തിയുണ്ടാകും.

ശാര—നിർദ്ദയനായ അദ്ദേഹത്തിന്റെ നാമധേയത്തെ എന്റെ മനസ്സു പരാമർശിക്കുന്നില്ല.

വിമ— (സംഭ്രമത്തോടുകൂടെ എഴുന്നീററിട്ട്) ദേവികളേ! കേട്ടാലും, നളൻ എന്നാണ്.

ദേവസ്ത്രീകൾ— (അഭിപ്രായത്തോടുകൂടെ തമ്മിൽ നോക്കുന്നു.)

രാജാ— കേൾക്കേണ്ടതു കേട്ടു.

ദമ— (ആക്ഷേപത്തോടുകൂടെ) പോടി! നീ എന്തിനിങ്ങനെ അസംബന്ധം പറയുന്നു.



രാജാ—കഷ്ടം! ഒന്നുകൂടി എന്നെ സംശയത്തിൽ തള്ളിയിടുന്നു.

എന്നൊച്ചൊല്ലിയൊഴിച്ചതി-
ലെന്നുള്ളം പ്രീതമായി, ദുഃഖിതവുമായി;
മുന്നം വിദ്യുൽപ്രസരം
പിന്നം കണ്ണിന്നു പിന്നെയിരുൾപോലെ. (൪൪)

തിലോ— സുമുഖി ദമയന്തി! നീ ദാസിയെ ഇങ്ങനെ ശകാരിക്കുന്നതെന്തിനാണ്. അവൾ പറഞ്ഞതിൽ തെറെറന്താണ്.

ദമ— ദേവികൾ ഇതൊന്നാലോചിച്ചുനോക്കണേ. "നളൻ" എന്നു ബഹുമാനം കൂടാതെ പറയുന്ന ഇവൾക്ക്, "മഹാരാജാവായ നളസാർവ്വഭൌമൻ" എന്നു പറയാൻ ഇവളുടെ നാക്കു തുരായിട്ടു പിളൎന്നുപോകുമോ?

രാജാ— (സസന്തോഷം.) ഈ സുന്ദരിക്ക് എന്നിൽതന്നെ ദൃഢാനുരാഗം ഉണ്ടായിരിക്കെ ഞാൻ മറിച്ചുവിചാരിക്കുകയും വെറുതെ ശങ്കിക്കുകയും ചെയ്തു.

ദേവ— (ശ്ലാഘിച്ചിട്ട്) മഹേന്ദ്രൻ മുതലായ ദേവന്മാർ അപേക്ഷിച്ചിട്ടും മനസ്സുകൊണ്ടു വരിച്ചിരിക്കുന്നവനിൽനിന്നും മന

സ്സിനെ തെററിക്കായ്കയാൽ ഇവളുടെ പതിവ്രത്യം ദോഷര
ഹിതവും ആശ്ചര്യകരവും ആയിരിക്കുന്നു.

രംഭ— ഭദ്രേ! ദമയന്തി! ചന്ദ്രവംശത്തിലെ മുത്തുരത്നമായ വൈ
രസേനിയെ വരിക്കുന്നതിൽ ആർക്കാണ് വിസമ്മതം ഉണ്ടാ
വുക? ഇതു കേട്ടാലും.

കാരുണ്യക്കടൽ സൽപ്രതാപനിലയം
കന്ദർപ്പകോട്യുജ്ജ്വലൻ
നേരിന്നാശ്രയമീശരായ മഖഭുഗ്വർഗ്ഗ-
ത്തിനനന്യപ്രിയൻ
പാരാതിന്നൃപനൊത്തു ധൃതിസഹിതം
ചാരിത്രസംസക്തയായ്
ചാരേവാഴ്ക ധർമ്മസന്തതികളെ
പ്രാപിച്ചു നീ നീളെനാൾ. (൪൭)

മററു ദേവികൾ— സന്തോഷം, സന്തോഷം, ഭൈമി! സത്യമാ
യും ഇപ്രകാരം ഭവിക്കട്ടെ.

ദമ— (തല താഴ്ത്തി നില്ക്കുന്നു).

രാജാ— ദേവികളുടെ ഈ മൊഴി കേട്ടതിൽ എന്റെമനസ്സു ല
ജ്ജയും സന്തോഷവുംകൊണ്ടു പരവശമായിരിക്കുന്നു.

ദേവസ്ത്രീ— ഭദ്രേ! വിദർഭനന്ദിനി! പുരുഷന്മാരെ അയയ്ക്കാതെ
ഞങ്ങളെ ഭവതിയുടെ അടുക്കൽ ദൂത്യത്തിന്നയച്ചു ഇന്ദ്രാദി
കൾ ഞങ്ങൾക്കു വലിയൊരുപകാരം ചെയ്തു. എന്തെന്നാൽ
ഞങ്ങൾ മഹതിയായ ഒരു പതിവ്രതയെക്കണ്ടു കൃതാർത്ഥക
ളായി.

രാജാ— ഇവളുടെ പാതിവ്രത്യം വലിയതു തന്നെ. ഭാഗ്യവ
ശാൽ എനിക്കും ദൂത്യംകൂടാതെ കഴിക്കുവാൻ ദേവന്മാർ വ
ഴിയുണ്ടാക്കി. ഇപ്പോൾ എന്റെ മനസ്സ് ഇവളിൽ അനുരാ
ഗത്തോടുകൂടി പ്രവർത്തിക്കുന്നു.

(ഉൽകണ്ഠയോടുകൂടി മനസ്സിനെ ഉദ്ദേശിച്ചിട്ട്)

മഖഭുങ്നിൎബ്ബന്ധമതാം
മുഖരജ്ജുവഴിഞ്ഞു ഹൃദയഹരിണ! തവ,
സുഖമേ ചരിക്കയിപ്പോൾ
സഖ! സംശയപങ്കവും കടന്നു ഭവാൻ (൪൩)

ദമ— ദേവികളുടെ സൌജന്യവും പ്രസാദവുംകൊണ്ടു ഞാൻ ബഹുമാനിക്കപ്പെട്ടവളായിത്തീൎന്നിരിക്കുന്നു.

ദേവസ്ത്രീ— ഭവതിക്ക് അതിനെല്ലാമവകാശമുണ്ട്. ഞങ്ങൾ പോകട്ടെ.

ദമ— (ആദരവോടെ എല്ലാവരെയും നമസ്കരിക്കുന്നു.)

ദേവസ്ത്രീ— (ഭവതിക്കു മംഗളം. എന്നു പോയി)

ദമ— (ഇരുന്നിട്ടു വ്യസനത്തോടും വിചാരത്തോടും കൂടെ) തോഴി! ശാരദേ! ആ ദേവന്മാർ ഞാൻ അവരെ ധിക്കരിച്ച വൎത്തമാനം ദേവികൾ പറഞ്ഞുകേൾക്കുമ്പോൾ കോപിച്ചേക്കുമൊ?

ശാര— തോഴി! അഭീഷ്ടം സാധിക്കില്ലെന്നായാൽ ആരാണ് കോപിക്കാത്തത്.

ദമ— അങ്ങനെയല്ല. ആ ദേവന്മാർ മഹാനുഭാവനായ അദ്ദേഹത്തോടു സ്നേഹമുള്ളവരാണല്ലൊ.

ശാര— അല്ലയോ മുഗ്ദ്ധേ! കേൾക്കുക. മണ്ണ്, പെണ്ണ്, പൊന്ന് ഈ വകകളിൽ അല്പം മനോവൈകല്യം നേരിടുമ്പോൾ സ്നേഹദയാദാക്ഷിണ്യാദികളുംകൂടി പൊയ്പോകുന്നു.

ദമ— അതേ, അതേ. എന്നാൽ ഇപ്പോൾ എന്താണ് നിൎവ്വാഹമുള്ളത്?

ശാര— (വിചാരിച്ചിട്ട്) തോഴി! ഭയപ്പെടേണ്ട. ഭവതി നള മഹാരാജാവിനോടു യോജിച്ചു സ്വാഹാകാരം, വഷൾക്കാരം മുതലായ മന്ത്രജപങ്ങളെക്കൊണ്ടു പൂജിക്കപ്പെടുമ്പോൾ ആ ദേവന്മാർ പ്രസാദിച്ചുകൊള്ളും.

ദമ— (കുറെ നേരം വിചാരിച്ചിട്ട്) തോഴി ശാരദേ ദേവന്മാരെ പ്രസാദിപ്പിക്കുവാൻ ഇനിയും ഒരു വഴിയുണ്ട്.

ശാര— പറയൂ, പറയൂ.

ദമ— മഹാനുഭാവനായ അദ്ദേഹം ദേവാംശസംഭവനും സമരകാലങ്ങളിൽ ദേവന്മാൎക്കു സഹായഭൂതനും ആകുന്നു. അതിനാൽ അദ്ദേഹത്തിനെ വരിക്കുന്നതുകൊണ്ടു ദേവന്മാർ കോപിക്കില്ല. നേരെമറിച്ചു സന്തോഷിക്കതന്നെ ചെയ്യും.

ശാര— ഇതും ശരിയാണ്.

രാജാ—(കേട്ടിട്ടു രോമാഞ്ചത്തോടുകൂടെ) അല്ലയൊ വിദൎഭപുത്രി!

മതിമുഖി! മയിഭാവം വച്ചു സാരസ്യവാക്കാ-
ലതിമധുരതരം നീ ഗണ്ഡമോതും ദശായാം
അതനുതരസമുല്ലാസേഷ്ടനാഡീവികാസാ-
ന്മതിയമൃതസരസ്സിൽ താണുപോകുന്നുവോ മേ. (൪൧)

(ചിത്രപ്പലകയോടുകൂടെ പ്രവേശിച്ചിട്ട്)

കേശി— സഖി ദമയന്തി! മനോവിനോദത്തിനുവേണ്ടി ഇതാ ഈ ചിത്രപ്പലകയെ കയ്യേറ്റുകൊള്ളുക.

ദമ— (ചിത്രപടം എടുത്തു ദീൎഘശ്വാസത്തോടു കൂടെ) തോഴി കേശിനി! ലഭിക്കുവാൻ നിവൃത്തിയില്ലാത്തവരെ ഇങ്ങനെ കണ്ടതുകൊണ്ടെന്താണ് കാൎയ്യം. എന്നാലും തോഴി! നോക്കുക, ഇദ്ദേഹം കാണുംതോറും നവംനവമായ സന്തോഷത്തെ നല്കുന്നു.

(എന്ന് അനുരാഗത്തോടുകൂടെ ചിത്രപടം നോക്കിക്കൊണ്ടിരിക്കുന്നു).

രാജാ—(പടം കണ്ടിട്ട്) ഇതെന്താശ്ചൎയ്യം! ഇപ്പോൾ പ്രേയസി വഹിച്ചിരിക്കുന്ന ഈ ചിത്രപടം അന്നു ഭഗവതി സിദ്ധിമതി മറന്നുപോയിട്ടു ഞാൻ പരിജനത്തെക്കൊണ്ടു സൂക്ഷിപ്പിച്ചിരുന്നതാണല്ലോ. എന്നാൽ ഇവിടെ സിദ്ധിമതിയുംകൂടി ഉണ്ടായിരിക്കണം.

കേശി— തോഴി! നിൻെറ മനസ്സിനെ അപഹരിച്ചിരിക്കുന്നവനെ നല്ലവണ്ണം നോക്കു.

ദമ— (ലജ്ജിച്ചു മുഖം തിരിച്ചിട്ട്) തോഴി! അന്നക്കൂട്ടം എടുത്തു നീ മുമ്പു കെട്ടിയ വേഷത്തോടുകൂടി വരാമെന്നു പറഞ്ഞിട്ടാണല്ലൊ ചിത്രശാലയിലേക്കു പോയത്. ചിത്രപടം മാത്രമായിട്ടു വന്നതെന്താണ്?

രാജാ— എന്താണീവേഷം? (വിചാരിച്ചിട്ട്) ഇരിക്കട്ടെ, ഒടുക്കം മനസ്സിലാക്കാം.

കേശി— സഖി! കേട്ടാലും. അന്നചരന്മാർ വന്നുചേർന്നിട്ടും ആ മഹാരാജാവു വന്നുചേരാത്തതിനെപ്പററി ആലോചിച്ച് അസ്സന്നം കുമാരന്മാരായ ദമ, ദമനന്മാരും മ്ലാനമുഖന്മാരായി നില്ക്കുന്നു. എന്നു കുമാ പറഞ്ഞറികയാൽ ഞാൻ പരിഭ്രമിച്ച് ഇങ്ങോട്ടു വന്നതാണ്.

ദമ— എന്നാൽ ഇപ്പോഴും എന്താണ് ഗതി?

കേശിനി— നമുക്കു ദൈവം തന്നെ തുണ.

ദമ— തോഴി! നീ ഇപ്രകാരം ഔദാസീന്യത്തെ അവലംബിക്കുന്നതെന്താണ്? പണ്ടേതന്നെ ആ അരയന്നത്തെ ആ വിധമൊക്കെ പഠിപ്പിച്ച് അദ്ദേഹത്തിൻെറ അടുക്കൽ അയച്ച് ആ അന്നത്തെക്കൊണ്ട് അദ്ദേഹത്തിനെ അങ്ങനെയൊക്കെ ഉത്സാഹിപ്പിച്ചിട്ടു നീയും സിദ്ധിമതിവേഷംകെട്ടി അദ്ദേഹത്തിനെയിളക്കി, ഇങ്ങനെ എനിക്കുവേണ്ടി ചെയ്തിട്ടുള്ള വലിയ പ്രയത്നങ്ങളെക്കൂടി നീ തൽക്ഷണം വ്യർത്ഥമാക്കുന്നുവോ?

രാജാ— സംശയംതീൎന്നു. ആ അന്നപ്പക്ഷിയെ ഇവൾതന്നെയാണ് ആ വിധമൊക്കെ പഠിപ്പിച്ചുവിട്ടത്. സിദ്ധിമതീവേഷംകെട്ടിവന്ന ആ കപടയോഗിനി, ഈ കേശിനിതന്നെയാകുന്നു. ഇപ്രകാരം കൌശലം അംഗീകരിക്കുന്നതിൽ ഇവളുടെ ഉദ്ദേശം എന്താണെന്നു വഴിയെ അറിഞ്ഞുകൊള്ളാം.

കേശി— സഖി! ത്വൽസമ്മേളനത്തെക്കുറിച്ച് അപേക്ഷിക്കുന്നതിനെ ഒരുവേള ആ മഹാരാജാവു തള്ളിക്കളയുമോ എന്നു പേടിച്ചാണ് ഞാൻ അങ്ങനെയൊക്കെ ആചരിച്ചത്. എന്നാലും ദൈവം പ്രതികൂലമായിത്തീൎന്ന ഈ കാൎയ്യത്തിൽ ഞാൻ എന്തുചെയ്യട്ടെ.

രാജാ— ഉദ്ദേശം മനസ്സിലായി. തള്ളിക്കളയും എന്നു പേടിച്ചോ ഇങ്ങനെ ആചരിച്ചത്, ഞാൻ ഇവളുടെ കടാക്ഷം ഒന്നിനെ മാത്രം അഭിലഷിച്ചിരിക്കുമ്പോൾ ഇത് എങ്ങനെ സംഭവിക്കുന്നു? പ്രാചീനന്മാരുടെ അഭിപ്രായവും അങ്ങനെയാണല്ലൊ.

"ആയാസിപ്പവനബ്ധിനന്ദിനി വശ-
ത്തായാലുമില്ലേവമാം
ശ്രീയാലീപ്സിതനായവൻ കഥമഹോ
ശ്രിയാദ്ദുരാപസ്സ്യയാ"



മേ— ഭവതിയുടെ അഭിപ്രായംപോലെ ചെയ്യാലും. അധികം പറഞ്ഞിട്ടാവശ്യമില്ല. ഇതു കേട്ടാലും—

നോക്കുന്ന ദിക്കിൽ വിലസുന്നു, തദീയശബ്ദം
കേൾക്കുന്നുമുണ്ടു നിനവപ്പൊഴുമുണ്ടു മോഹാൽ,
വേൾക്കേണമന്നൃപനെയൊന്നുകിലല്ലയെങ്കിൽ
നോൽക്കേണമെന്റെ പുല; നിൎണ്ണതമാണു രണ്ടും. ൪൭

രാജാ— ചിത്തത്തിൽ ചിലതൊക്കെയോൎത്തുസ്വവിനെ-
ഭ്രൂടിഞ്ഞണിക്കാതെ ക-
ണ്ടത്തൽപെട്ടു മനോഹരോക്തിനിരയെ-
ത്തൂകുന്നൊരിത്തന്വിയാൾ
പുത്തൻ വെണ്ണയൊടൊപ്പമെന്റെ മതിയെ-
പ്പാരം ഭ്രമിപ്പിച്ചുമാ-
മെത്തിക്കുന്നു മൊഴിക്കഗോചരമതാ-
മാനന്ദപന്ഥാവതിൽ. (൪൮)

കേശിനി— (ആലോചിച്ചിട്ട്) തോഴി! ഖേദിക്കേണ്ട. ഞാൻ ഇനിയും കഴിയുന്നപോലെ പ്രയത്നിച്ചുനോക്കാം. എന്നാൽ അദ്ദേഹം വരികയില്ലെന്നുകരുതി അച്ഛൻ ഭവതിയെ മറ്റൊരാൾക്കു ദാനം ചെയ്യുമോ എന്ന് എന്റെ മനസ്സു ശങ്കിക്കുന്നു.

രാജാ— ഈ ആലോചന സന്ദർഭത്തിന്നു വളരെ യോജിച്ചു.

ദമ— എന്നാൽ കേട്ടാലും—

അനലനിവളെയച്ഛനേകമെന്നാ-
ലനലനിലേകുകതന്നെയാകമെല്ലോ
ഉടമ മമ ജഡത്തിനച്ഛനാകാ-
മുയിരിനു കോയ്മയതോ നളന്നു മാത്രം. (൪൦)

രാജാ— ഇതു മനസ്സിലെ അഭിപ്രായങ്ങളെയെല്ലാം വെളിവാക്കി. സാരം മനസ്സിലായി. മനസ്തൃപ്തിയും വന്നു. അതിനാൽ എന്തുപായം പ്രയോഗിച്ചാണ് പ്രിയതമയുടെ അടുക്കൽ ചെന്നു സംഭാഷണസുഖം അനുഭവിക്കേണ്ടത് (എന്നു ചിന്തിക്കുന്നു.)

കേശി— (മണിക്കണ്ണാടിയിൽ നോക്കി സംഭ്രമത്തോടുകൂടെ നാലുപുറത്തും നോക്കുന്നു.)

ദമ— സഖി! നീ എന്താണിങ്ങനെ പരിഭ്രമിക്കുന്നത്?

കേശി— സഖി ദമയന്തി ഭവതി ഭാഗ്യത്താൽ വർദ്ധിക്കുന്നു. നോക്കൂ. മണിക്കണ്ണാടിയുടെ ഉള്ളിൽ കാമകോടിസദൃശസൌന്ദര്യമുള്ള ഒരു ഛായ നിഴലിച്ചുകാണുന്നു.

ദമ— (കണ്ടിട്ട് അത്ഭുതത്തോടുകൂടെ ആത്മഗതം) ആ ഹാ! എന്റെ ഭാഗ്യം പക്വതയെ പ്രാപിച്ചു. മനോരഥവും ഫലിച്ചു. ഈ രൂപം നളനാമധേയത്തോടുകൂടി എന്റെ ഉള്ളിൽ ഇരിക്കുന്നതുതന്നെ (പ്രകാശം) തോഴി! ഇതെന്താണെന്നു ചിന്തിച്ചുനോക്കൂ. (സംഭ്രമത്തോടുകൂടി എഴുന്നീററു ചുററും നോക്കുന്നു.)

രാജാ— ഇവളുടെ മുമ്പിൽ ചെല്ലുവാനുള്ള അവസരം ഇതു തന്നെ.

ഭീതാവും പേടമാനിൻമിഴിയുടെ സുവിലാ-
സങ്ങൾ കപ്പം കൊടുക്കും
കാതാളും ചാരുകണ്ണിൻമുനകളെയധികം
ബുദ്ധിമുട്ടിച്ചിടേണ്ട
നേതാക്കന്മാർ സുരന്മാരരുളിയപടി ഞാൻ
ദൃശ്യനല്ലെങ്കിലും നിൻ
ശ്രീതാവും സൽഗുണശ്രേണികളിവനെയിതാ
ധൃഷ്ടനാക്കിച്ചമച്ചു. (൫൧)

(എന്നു സസംഭ്രമം അടുക്കുന്നു. എല്ലാവരും കണ്ടിട്ടു വേഗം എഴുന്നേൽക്കുന്നു.)

മദ— (കണ്ടിട്ടു തോഴികളുടെ ഇടയിൽ മറഞ്ഞു മുഖം താഴ്ത്തി നില്ക്കുന്നു.)

കേശി— (കണ്ടിട്ടു വിനയപുരസ്സരം കൈകൂപ്പിക്കൊണ്ട്) മഹാഭാഗനു സ്വാഗതം. മഹാരാജാവേ! ഈ പീഠത്തെ അലങ്കരിച്ചാലും. തത്രഭവാൻ കുശലിയായിരിക്കുന്നില്ലേ?

രാജാ— (ഇരുന്നിട്ട്) ഭഗവതിയായ സിദ്ധിമതിയുടെ പ്രസാദംകൊണ്ട് ഇന്നു വിശേഷിച്ചും.

കേശി— (മന്ദഹാസപുരസ്സരം) ആരാണ് ആ സിദ്ധിമതി?

രാജാ— (ചിരിച്ചുംകൊണ്ട്) ആരോ പണ്ടു നമ്മുടെ ഗൃഹദേവതയെപ്പോലെ പ്രത്യക്ഷീഭവിച്ചിട്ടു സിദ്ധമന്ത്രങ്ങൾ എന്നപോലെ നിങ്ങളുടെ തോഴിയുടെ കഥകളെ പറഞ്ഞു കേൾപ്പിച്ച് അതിൽ ആസക്തനായ നമ്മെ ഇപ്പോൾ ഭവതികളുടെ സാമീപ്യസൌഖ്യത്തെ അനുഭവിപ്പിക്കുന്നു, അവർതന്നെ.

കേശി— (പുഞ്ചിരിയോടുകൂടി) എന്നാൽ അവൾ സായുജ്യസൌഖ്യവുംകൂടി അനുഭവിപ്പിക്കും.

രാജാ— അവരുടെ അനുഗ്രഹം ഉണ്ടായാൽ പിന്നെ എന്താണ് അസാദ്ധ്യമായിട്ടുള്ളത്?

കേശി— ആ യോഗിനി പിന്നെ ഇപ്പോൾ എവിടെയാകുന്നു?

രാജാ— എന്റെനേരെ തന്നെ.

ദമ— (അപവാര്യ) നമ്മുടെ സംഭാഷണങ്ങളും നിന്റെ കപടവേഷവർത്തമാനങ്ങളും ഒക്കെ മഹാഭാഗൻ മറഞ്ഞുനിന്നു കേട്ടിരിക്കണം. അതിനാൽ നീ ഇപ്പോൾ അവിടത്തെ പ്രസാദിപ്പിക്ക.

കേശി— (മന്ദസ്മിതത്തോടു കൈകൂപ്പിക്കൊണ്ട്) മഹാരാജാവേ! സിദ്ധിമതിയാൽ ചെയ്യിക്കപ്പെട്ടിട്ടുള്ള അപരാധങ്ങളെ ക്ഷമിക്കേണമേ.

രാജാ— ഈ മഹോപകാരം എങ്ങനെ അപരാധമാകും.

കേശി— എനിക്ക സമാധാനമായി. ആട്ടെ മഹാഭാഗൻ ഈ കന്യാന്തഃപുരത്തിൽ എങ്ങനെ കടന്നു?

രാജാ— സുമുഖി! കേൾക്ക. നിങ്ങളുടെ പ്രിയതോഴിയിൽ അനുരാഗത്തോടുകൂടിയ ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ എന്നീ നാലു ദേവന്മാർ തിരസ്കരണിയെയുപദേശിച്ചിട്ടു ദൗത്യത്തിന്നായിക്കൊണ്ടു പറഞ്ഞയക്കയാൽ ഞാൻ ഇവിടെ വന്നു നിങ്ങളുടെ സൌജന്യത്തിന്നു പാത്രീഭവിച്ചതാകുന്നു. (അതുകൊണ്ട് എന്നെക്കാൾ ആയിരം ഗുണങ്ങൾ അധികമുള്ള അവരിൽ ഒരു ദിവ്യനെ നിങ്ങളുടെ തോഴി വരനായി വരിക്കട്ടെ.)

ദമ— (കോപത്തോടും ധാർഷ്ട്യത്തോടുംകൂടി) സഖി! കേശിനി കുലവധുക്കൾക്ക വിരോധമായിട്ടുള്ള ഈ കാര്യത്തിൽ മഹാഭാഗനെക്കൊണ്ട് എന്തിന് ഉപന്യസിപ്പിക്കുന്നു.

ശാര— മഹാരാജാവേ! രംഭാദികൾക്ക കൊടുത്ത മറുപടി അങ്ങു മറഞ്ഞുനിന്നു കേട്ടിരിക്കുമല്ലോ.

രാജാ— കേട്ടു. മനോഭാവവും അറിഞ്ഞു. എല്ലാം കൊണ്ടു

നമ്മുടെ കുലം നിങ്ങളുടെ ഇഷ്ടതോഴിയാൽ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു.

കേശി— തിരുമേനിയാൽ വിദർഭരാജകുലവും.

ശാര— മുത്തും ചരടും പൊന്നും മണിയും എന്നപോലെ ഈ സമ്മേളനവും യോജിച്ചിരിക്കുന്നു.

രാജാ— ഇതെല്ലാം ശരിയായി. ദേവന്മാർക്ക് എന്നിൽ ഒരു തെല്ലാം വിധം ശങ്കയുണ്ടാകുമെന്നു വിചാരിച്ചിട്ട് എന്റെ മനസ്സു പതറുന്നു.

ദമ— (ഭയത്തോടുകൂടെ തടുത്തിട്ടു കേശിനിയുടെ കണ്ണുത്തിൽ ഇപ്രകാരമൊക്കെ.)

കേശി— (മന്ദസ്മിതത്തോടുകൂടെ തല കുലുക്കി രാജാവിന്റെ നേരെ തിരിഞ്ഞിട്ട്) ശ്രീമൻ! ഈ ശങ്ക വേണ്ടതുതന്നെ. എന്നാലും ഇതുകൂടി കേട്ടാലും. സ്വയംവരസഭയിൽ എല്ലാ ജനങ്ങളും കാൺകെ ഇവൾ ഭവാനെ വരിക്കുമ്പോൾ എല്ലാം ശരിയായിക്കൊള്ളും എന്നു ഞാൻ ഊഹിക്കുന്നു.

രാജാ— ദ്ദ്രാഘിച്ചുംകൊണ്ട് ഈ ഉദ്ദേശം ശരിയായിരിക്കുന്നു.

എല്ലാവരും— ഞങ്ങൾക്കും അതു ബോധിച്ചു.

രാജാ— (കേശിനിയെ നോക്കിട്ട്) ഭദ്രേ! ഭവതിക്ക് എന്തൊ പറയുവാനുള്ളതുപോലെ തോന്നുന്നു.

കേശി— വാസ്തവം. തിരുമേനി ദാക്ഷിണ്യശീലനാണ്. അതുകൊണ്ട് ഞങ്ങളുടെ പ്രിയസഖി ബന്ധുജനങ്ങൾക്ക ശോചനീയയായി ഭവിക്കാത്ത വിധത്തിൽ തത്ര ഭവാനാൽ അനുരോധിക്കപ്പെടണം എന്നു ബോധിപ്പിക്കുവാനാണ് ഞാൻ ആഗ്രഹിച്ചത്.

രാജാ— ഭദ്രേ! വളരെ പറഞ്ഞിട്ടു കാര്യമില്ല. കേട്ടാലും.

പ്രാണപ്രേയസിയാമിവൾക്കഭിമതം
സാധിച്ചിടാതെന്നിനി-

ക്ഷോണിത്തട്ട ധനാദിയും, പുരുഷകാ-
രം തന്നെയെന്താണമേ?
പ്രാണൻ വാഴവതുള്ളിലെന്ന കഥയൊ-
ന്നാസ്താം, മദദ്ധ്യാത്മമ-
ക്ഷീണം വാഴ്ത്തൊരു ജീവനാഡി നിയതം
നിങ്ങൾക്കെഴും തോഴിയാം. (൫൨)

എല്ലാവരും— ഞങ്ങൾക്കു സന്തോഷം. ഞങ്ങൾക്കു സന്തോഷം. (അണിയറയിൽ) ആശ്ചര്യം! വളരെക്കാലംകൊണ്ടു ദൈവം ഞങ്ങളുടെനേരെ പ്രസാദിച്ചു. ഇനി വേളിക്കോപ്പുകളൊക്കെ ഒരുക്കുകതന്നെ.

കേശി— (കേട്ടിട്ട്) അയ്യോ! ഇവിടത്തെ വിശേഷം ചാരന്മാർ പറഞ്ഞുകേട്ട സ്വയംവരത്തിന്നുവേണ്ടി ബദ്ധപ്പെടുന്ന അച്ഛൻ കുപിതനായാകുന്നു. അതിനാൽ ഇപ്പോൾ കന്യകയെ കൂട്ടിക്കൊണ്ടു ചെല്ലുവാനല്ല അധികാരം ശാരദയെ ഏല്പിക്കുവാൻ അന്തഃപുരത്തിലേക്കു വരും.

രാജാ— എന്നാൽ നിങ്ങളുടെ തോഴിയോടു യാത്രയ്ക്ക് അനുവാദം ചോദിക്കുന്നു.

ഭൈമി— (ലജ്ജയോടുകൂടെ അധോമുഖിയായി നില്ക്കുന്നു.)

രാജാ— പ്രിയേ! ഭവതി എന്താണ് മൗനം അവലംബിക്കുന്നത്?

ഭൈമി— (കേശിനിയെ നോക്കുന്നു.)

കേശി— മഹാനുഭാവ! കേട്ടാലും.

പോകാനോതുകിലാസ്ഥകെട്ട മൊഴിയാം,
പോകേണ്ടയെന്നോതുവാ-
നാകാ! കന്യകയാണു തോഴി പരമി-
ക്കാണുന്നതന്തഃപുരം
നിൻ കാമപ്പടി ചെയ്കയെന്നതു തട-
സ്സന്തിന്നുമാമാകയാൽ

ശ്രീകാളും സഖി വാക്യമൊന്നുമറിയാ-
തീടാതെ വാഴുന്നിതാ. (൩൩.)

രാജാ— (പുഞ്ചിരിയോടുകൂടി) സുകുമാരാംഗിയായിരിക്കുന്ന ഇവൾ ക്ലേശിക്കണമെന്നില്ല. നാമും സ്വയംവരമണ്ഡപത്തിലെത്തുവാൻ എല്ലാം ശട്ടം കെട്ടുന്നതിന്നു നമ്മുടെ പാളയത്തിൽ ചെന്ന് സേനാപതികളെ ഉത്സാഹിപ്പിക്കട്ടെ. (എന്ന് എഴുന്നേല്ക്കുന്നു. (ഗമനത്തെ അഭിനയിച്ചിട്ട്)

ചന്തംപെട്ടം ഹൃദയമെന്തുമുറപ്പൊടിന്നി-
ക്കാന്താംഗമൊക്കെയൊരുപോലെ പിണഞ്ഞുപോയി
അന്തഃപുരം വെടിയുമെന്റെ മനസ്സിദാനീം
ചെന്താമരാക്ഷിയെയുമേന്തിയിരിക്കയല്ലീ. (൩൪)

(എന്നു ചുററിനടന്ന് എല്ലാവരും പോയി.)

(രണ്ടാമങ്കം കഴിഞ്ഞു.)

# മൂന്നാമങ്കം.

(അനന്തരം ഒരു വൈതാളികൻ പ്രവേശിക്കുന്നു)

വൈതാ—കാളും ശ്രീ പൂണ്ടു ദിവ്യാഭരണനിരകളാൽ
വന്ദിലോകസ്തുതന്മാർ
മേളിച്ചീടുന്ന മന്ത്രാദ്യുതരിഹ രുച്ചിരി
ബദ്ധമിപന്മാർ സദസ്സിൽ
വേളിപ്പൂമാലപേറിക്കനകശിബികയിൽ
പൊന്നണിക്കോപ്പിൽ മുങ്ങി-
ക്കേളിപ്പെട്ടുള്ള കന്യാമണി വിനയമൊടെ-
ത്തുന്നു തന്തോഴിമാരോടും. (൧)

(നല്ലവണ്ണം നോക്കീട്ട്) ഇതാ വാളുരിപ്പിടിച്ചിരിക്കുന്നവരും കുമാരന്മാരുമായ ദമ, ദമനന്മാരാൽ അനുഗമനം ചെയ്യപ്പെട്ടു തോഴികളുമായി രത്നദാരിക ഇങ്ങോട്ടുതന്നെ വ

ണ്ട്. ഞാനും ഭർത്തൃദാരികെക്ക് അകമ്പടി കൂടട്ടെ. (എന്നു പുറത്തിറങ്ങുന്നു.)

(അനന്തരം ഉക്തപ്രകാരം ദമയന്തിയും രാജാക്കന്മാരും പ്രവേശിക്കുന്നു.)

ദമൻ— വത്സേ! നീ ധൈര്യസമേതം നോക്കു. ഇതു സ്വയംവരമല്ലേ?

ദമനൻ— കുട്ടി! പേടിക്കേണ്ട. ഇവരൊക്കെ നമ്മുടെ ബന്ധുക്കൾ തന്നെയാണ്.

ദമയന്തി— (സലജ്ജം അവനതമുഖിയായിട്ടു ശാരദയെ നോക്കുന്നു.)

ശാരദ— സഖി ദമയന്തി! കൊച്ചുതിരുമേനികൾ അരുളിച്ചെയ്യുന്നതിൽ മനസ്സിരുത്തുക.

ദമ— (ശിരഃകമ്പനം കൊണ്ട് അനുമോദിക്കുന്നു.)

ദമൻ— (പല്ലക്കിന്റെ മുമ്പിൽ ചെന്നു സവിനയം കൈകൂപ്പിക്കൊണ്ട്) ഞാൻ അച്ഛന്റെ കല്പനയെ ഇവിടെ അറിയിക്കുന്നു. എല്ലാ ബന്ധുക്കളും അനുഗ്രഹപൂർവ്വം കേൾക്കുമല്ലോ.

(സഭ്യന്മാർ എല്ലാവരും മനസ്സിരുത്തി കേൾക്കുന്നു.)

ദമൻ— (ഉറക്കെ)

പാരം മാനധനങ്ങൾ, വിദ്യധനവും,
സർവ്വോന്നതശ്രീകളും
ചേരും നിങ്ങൾ മമാലയേ വരികയാൽ
ഞാനെത്രയും ഭാഗ്യവാൻ
ആരോമൽക്കുളിന്നൊരാളെ വരനായ്
കൈക്കൊള്ളുമന്യോർവ്വിപ-
ന്മാരപ്പോൾ ക്ഷമയാ സഹിക്കണം; മിളേ-
ശന്മാർക്കിതല്ലോ ക്രമം. (൧.)

(എല്ലാവരും ഒരുപോലെ കൈകൊട്ടിസ്സമ്മതിക്കുന്നു?)

ശാര— സഖി വൈദർഭി! ദേവർഷികളും, ബ്രഹ്മർഷികളും, രാജർഷികളും, ദ്വീപാധിപന്മാരും, ദേശാധിപന്മാരും, ആകാശത്തിൽ കൂടിയിരിക്കുന്ന സുരാസുരാപ്സരോ ഗന്ധർവ്വകിന്നരന്മാരാൽ വീക്ഷിതന്മാരായിട്ട് അധിവസിക്കുന്ന ഈ മഹാസഭയെ വന്ദിക്ക.

ദമ— (വരണമാലയെ ശാരദയുടെ കയ്യിൽ കൊടുത്തു പല്ലക്കിൽ നിന്നിറങ്ങി ഭക്തിപുരസ്സരം സഭയെ വന്ദിക്കുന്നു.)

വന്ദി— (വേഗം അടുത്തുചെന്നിട്ട് ഉച്ചത്തിൽ) ഇതാ നമ്മുടെ ഭർത്തൃദാരിക നിങ്ങളെ എല്ലാവരേയും അഭിവാദ്യം ചെയ്യുന്നു.

(എല്ലാവരും സോൽകണ്ഠം അവലോകനം ചെയ്യുന്നു)

ദമ— (തോഴിയുടെ കയ്യിൽനിന്നു മാല വാങ്ങിച്ചു പതുക്കെ ചുററി നടക്കുന്നു.)

പുഷ്കരൻ— (നോക്കി, ശ്ലാഘയോടും അഭിലാഷത്തോടും സംഭ്രമത്തോടുംകൂടി) ഹേ! ഭൈമി വന്നുകഴിഞ്ഞു!! സ്വയംവരത്തിനുള്ള ചടങ്ങുകൾ ആരംഭിച്ചിരിക്കുന്നു. (നല്ലവണ്ണം നിർണ്ണയിച്ച് ഉല്ലാസത്തോടുകൂടി) ആഹാ! ഇതു ഭൈമിയല്ല.

ശൃംഗാരത്തിൻ രസത്തിനുള്ള വടിവോ,
ലോകാക്ഷി തൻ പുണ്യമോ,
മിന്നീടും സുരവിഭ്രമാംബുനിധിയോ
കാമപ്രിയാജന്മമോ,
കന്ദർപ്പന്റെ നവീന വശ്യശരമോ,
രൂപാവബോധാശയം
ഭിന്നിപ്പിപ്പൊരു യന്ത്രമോ, പുതിയതാ-
മംഭോജഭൂസൃഷ്ടിയോ? (൩)

ഇവൾക്കാകട്ടെ,

ചെമ്പഞ്ഞിച്ചാറിനെച്ചുമ്മലടിയിണ കൈ-
ക്കൊണ്ടിടുന്നില്ല കഷ്ടം-

പാന്ഥം വാഴ്കം കരിങ്കുവളദളരുചിയെ-
പ്പേറിടുന്നുണ്ടു കണ്ണും,
ഏറ്റുന്നു മുത്തു മൂക്കുത്തിയിലെഴുമൊളിയെ-
പ്പുഞ്ചിരിക്കൊഞ്ചലും, ശ്രീ-
ചിന്തീടും പൊന്നണിക്കോപ്പണിയൽ പഴുതെയാ-
ക്കുന്നു മെയ്യിൻ പ്രകാശം. (൪)

(ഉന്മാദപൂർവ്വം എഴുന്നീററു് അടുത്തുചെന്നു സവിനയം)

കനിവൊടിവനെയൊന്നീക്ഷിക്ക, മന്മെയ്യിലിപ്പോ-
ളനഘകുസുമമാല്യം ഭൂഷണം ചേർത്തിടട്ടെ
പുനരൊരുമൊഴിചൊല്ലു, പോരട്ടെ കാട്ടിൽ പികത്തിൻ
നിനദമൊട്ടു വിപഞ്ചീകാണവും നാണമോടെ. (൫)

(ദമയന്തി മുഖം തിരിക്കുന്നു.)

ദമനൻ— (സംഭ്രമപുരസ്സരം അടുത്തുചെന്നിട്ടു്) ഇവിടെ ഒരാളും എഴുന്നീല്ക്കാൻ പാടില്ല.

പുഷ്ക— എന്നാൽ നിങ്ങളും ഇരിക്കണം.

ദമ— ഞങ്ങൾ ദാതാക്കളാണു്.

പുഷ്ക— ഞങ്ങൾ ഹരിക്കുന്നവരും.

ദമ— എന്തു്, നിങ്ങൾ ഹരിക്കുന്നവരോ? (എന്നു വാൾ ഉയർത്തുന്നു. എല്ലാവരും സംഭ്രമോദ്വേഗങ്ങളോടുകൂടെ നോക്കുന്നു.)

ദമൻ— (പെട്ടെന്നു അടുത്തുചെന്നിട്ടു്) വത്സ! നീ എന്താണിങ്ങനെ അസ്ഥാനത്തിൽ കോപിക്കുന്നതു്? വരിക്കുന്നവർ ഹരിക്കുന്നവർ തന്നെ. അതുകൊണ്ടു നമ്മുടെ ഗൃഹാഗതന്മാരായ ഇവരെ നാം പൂജിക്കേണ്ടതല്ലേ?

ദമ— (കോപം അടക്കി) ആര്യനായ യുവരാജാവേ! ഭവാൻ പറഞ്ഞതു ശരിയാണു്. (എന്നു പുഷ്കരപാണിയെ വിട്ടു കൈകൂപ്പിക്കൊണ്ടു പുഷ്കരനോടു്) മാന്യനായ ഭവാൻ

ബാലനായ എന്റെ അപരാധത്തെ ക്ഷമിക്കണം. ഭവാന്മാർ അതിഥികളും ഞങ്ങൾ ആതിഥേയന്മാരും ആണല്ലോ.

പുഷ്ക— അങ്ങനെ വരട്ടെ. ഞാൻ സഖിയെ മാത്രം ഉദ്ദേശിച്ചു പറഞ്ഞതാണെന്നോ?

(എല്ലാവരും ചിരിക്കുന്നു.)

ദമയന്തി— (മന്ദഹാസത്തോടുകൂടെ പുരോഭാഗത്തിലേക്കു ചരിക്കുന്നു.)

പുഷ്ക— അല്ലാ, ഇവൾ നമ്മെ കടന്നു പോകുന്നുവോ? (എന്നു പിന്നാലെ ചെല്ലുന്നു.)

(പുഷ്കരാമാത്യനായ പ്രജ്ഞാസേനൻ അനുയാനം ചെയ്തു സവിനയം)

പ്രജ്ഞാ— തിരുമേനി! ഒന്നുണർത്തുവാനുണ്ട്. (എന്നു ചെവിയിൽ പറയുന്നു)

പുഷ്ക— ശരി. ഞാൻ അപ്രകാരം കാത്തുകൊള്ളാം. (എന്നു യഥാസ്ഥാനം ഇരിക്കുന്നു)

ശാരദ— തോഴി ദമയന്തി! അംഗം, വംഗം, കലിംഗം, കാശ്മീരം, കാംഭോജം മുതലായ പൌരസ്ത്യരാജ്യങ്ങളുടെയും ചീനം, ഹൂണം മുതലായ അന്യരാജ്യങ്ങളുടെയും അധിപന്മാർ ഭവതിയിൽ അഭിലാഷം ഉള്ളവരായി ഭവതിയെത്തന്നെ അവലോകനം ചെയ്തുകൊണ്ടിരിക്കുന്നു. അതിനാൽ യുവജനത്തെ പ്രലോഭിപ്പിക്കുന്ന ഭവതിയുടെ കടാക്ഷങ്ങളെ ഇവരിൽ ഒരാളിൽ നിക്ഷേപിക്കുക.

ദമയ— (അപവാര്യ.) തോഴി! ശാരദേ! പരപുരുഷാലോകനംകൊണ്ടു നമുക്ക് എന്തൊരു കാര്യമാണുള്ളത്? ചാരിത്രഭംഗത്തെ ഭയന്നും ലജ്ജകൊണ്ടും എന്റെ ഹൃദയത്തിൽ വല്ലാതെ ഒരു സങ്കോചം ജനിക്കുന്നു.

ശാര— ഇങ്ങനെ വിചാരിക്കരുത്. തോഴി കന്യകയും ഇതു സ്വയംവരത്തിന്നുള്ള കാലവുമാണല്ലോ.

ദമയ— എന്നാൽ എന്റെ ഹൃദയത്തെ അപഹരിച്ചിരിക്കുന്ന ആ മഹാഭാഗനെത്തന്നെ കാണിച്ചുതരു.

ശാരദ— (അപവാര്യ) അദ്ദേഹം ഇനിയും വന്നുകഴിഞ്ഞില്ല.

ദമയ— കഷ്ടം! ഞാൻ ദുർഭാഗ്യഹതയായിത്തീൎന്നു. തോഴി! എന്നാൽ നമുക്ക് അന്തഃപുരത്തിലേക്കുതന്നെ മടങ്ങുക.

ശാരദ— ഈ സന്ദർഭത്തിൽ അതു ശരിയല്ല. കേൾക്കു. അച്ഛൻ അദ്ദേഹത്തിനെ ആനയിപ്പിക്കുവാനാണ് പോയിരിക്കുന്നത്. ആനയിപ്പിക്കയും ചെയ്യും. അതുവരെ ഈ സഭയിൽതന്നെ മനസ്സിനെ വിനോദിപ്പിക്കുക.

ദമയ— (അപവാര്യ) സഖിയുടെ ഇഷ്ടംപോലെ.

ശാരദ— സഖി വൈദർഭി! ഇതാ കാംഭോജരാജാവ്.

> തന്നോളം പോന്ന കയ്യാലുലകമിതുഭരി-
> ച്ചീടുവാൻ ശക്തനാമീ-
> മന്നൻതൻ വാൎത്തകളായിരമിയലിന കൺ-
> കൊണ്ടു കേൾക്കുന്ന നേരം
> ഗന്നത്തും പാമ്പു ലജ്ജാഭരമൊടു തലതാ-
> ഴ്ത്തീടുമെന്നോൎക്കയാലോ
> മന്ദം ധാതാവു കല്പിച്ചിതു കരികളെയി-
> ങ്ങെട്ടിലിക്കിതലും താൻ? (൩)

കാംഭോജൻ— (ദമയന്തിയെ കണ്ടു കൌതുകത്തോടെ.)

> ഒരു കുറി പരിദൃഷ്ടാ സ്നേഹമേററം വളൎത്തി-
> പ്പുരമ്ധ്രിയെയിളക്കിത്തീൎത്തു നേത്രാഞ്ചലത്താൽ
> മതിതളിരതിലേററം മോഹവും ചേൎത്തുകൊണ്ടി-
> മ്മതിമുഖി മമ ചിത്തം ചോരണം ചെയ്തിടുന്നു. (൧)

ദമയ— ഭരണസമൎത്ഥനായ ഇദ്ദേഹത്തിൽ പിതാവിൽ എന്നപോലെ നാം ഭക്തിയെ പ്രദർശിപ്പിക്കേണ്ടതാണ്. അതുകൊണ്ടു മുമ്പോട്ടു നടക്കു.

ശാര— സഖി! ഇതാ നേമീശ്വരൻ എന്ന പ്രസിദ്ധനായ കന്ദളാധിപതി.

പ്രാൎത്ഥിക്കും വിബുധൎക്കഭീഷ്ടമതള്ള-
ന്നമെന്നപ്പോഴും നന്ദന
ഭൂതിക്കും മികവേകിടുന്ന ഗുണമേ-
റുന്ന ദ്വിജശ്രേണിയാൽ
എത്തീടാമധുപാളി പല്ലവനിര-
ക്കാമോദമില്ലാസ്ഥയാൽ
വ്യത്യാസം കലരുന്ന ദേവതരുവെ-
ന്നോരുന്ന നേമീശനെ. (൮)

നേമീശ്വരൻ— (സകൗതുകം അവലോകനം ചെയ്തിട്ട്)

ഖണ്ഡിച്ചിട്ടു യുവാക്കളെ സ്വവശരാ-
ക്കീടാൻ സ്മരൻ വിട്ടൊരീ-
യന്ന്യാംഗനാന മാല്യമെന്ന പൊളിയാൽ
മൂല്യം പിടിച്ചുള്ളൊനെ
തിണ്ണന്നേകനെ വീളവാണിതവരു-
ന്നണ്ടാരെ വീണ്ടിടുമീ-
യുണ്ണിപ്പെട്ടളുഗാക്ഷി, ദാസജനമാ-
യെന്നെ ഗ്രഹിക്കില്ലയോ? (൯)

ദമയ— സഖി! ഇയ്യാൾ ദാമ്പത്യോചിതനാകുന്നു. അതിനാൽ മുന്നിലേക്ക നടക്ക.

ശാരദ— ഇദ്ദേഹമത്രെ മഗധാധിപതിയായ ശ്രീസിംഹൻ.

ശിഷ്ടന്മാരിലണഞ്ഞിരുന്ന വലുതാം
ദാരിദ്ര്യമാം കാട്ടുതീ
കെട്ടു, ജീവനവൎഷിയാസ്സിലസവേ
ശ്രീസിംഹ കൃഷ്ണാംബുദം
ദുഷ്ടന്മാർ ദ്വിജചാതകങ്ങളും, വലുതായ്
ദൗസ്ഥ്യാങ്കരം, പാംസുരം-

ട്ടപ്പെട്ടു ചിത്തഗൃഹാങ്കണങ്ങളിലഹോ
സൽക്കർമ്മമൂർത്തീതലേ. (൧൦)

ശ്രീസിംഹൻ— (സാനുരാഗം ദമയന്തിയെ അവലോകയന്നായിട്ട്)

അടയാളമിട്ടുഴകെഴും ത്രിലോക സ-
മ്പടവാരെയെണ്ണി സരസീരുഹാസനൻ
ഇവളാദ്യയെന്നതിനു മൂർദ്ധ്നി വച്ചു പോ-
ലവതംസ നാട്യമൊടു ശൂന്യ ബിന്ദുവെ. (൧൧)

ദമയ— സഖി! ശാരദെ! ഇദ്ദേഹം ധർമ്മൈകപരനും മലവാദിയും ആകുന്നു. നടക്കൂ.

ശാരദ— സഖി! ശ്രുതിലോത്തമേ! ഇതാ മലയാളത്തിലെ തമ്പുരാൻ. ഇദ്ദേഹത്തെ സമീക്ഷിക്കുക.

ദിക്കാകെക്കൂരമേറുമുദ്ധതിയെതിർ പുകഴും ത-
ന്നാജ്ഞയെപ്പോലെയ്യുംകൊ-
ണ്ടക്കാമാസക്തി സുഭ്രുമനതളിരുകളിൽ
ചേർത്തിടുന്നു സപത്രാപം
എല്ലാം ശത്രുക്കളെക്കൊണ്ടടിയിണ പണിയി-
ക്കുന്ന ചൊൽക്കൊണ്ട തൃക്ക-
യ്യുകളിന്ദ്രാരിയാകും ഹരിയുടെ പവിയെ-
പ്പാഴിലാക്കുന്നതല്ലോ. (൧൨)

തമ്പുരാൻ— (വിലാസപൂർവ്വം നോക്കീട്ട്,) ഹേ!

നൽപ്പച്ചമണ്ണളുകൊണ്ടിവളെച്ചമച്ചി-
ട്ടൊപ്പിച്ചുവച്ചു സുധ പാണി പദാധരത്തിൽ:
ഉൾപ്പിച്ചുണർന്നുവതിനോ കൊതി നീളുവാനോ
കല്പിച്ചതംബുജഭവൻ മഷി കണ്ണിനുള്ളിൽ? (൧൩)

ദമയ— (അപവാര്യ) തോഴി! ഇദ്ദേഹം ക്ഷേപളപ്രയോഗിയും മോഹനവാദിയും ആകുന്നു. നടക്കൂ.

(എല്ലാവരും ചുററി നടക്കുന്നു)

പുഷ്ക— (അപവാര്യ) മഹാമതിയായി ആൎയ്യനായിരിക്കുന്ന അമാത്യ! "നളൻ വന്നിട്ടില്ല നിശ്ചയം. അതുകൊണ്ടു ദൈമി എല്ലാവരെയും നോക്കി മടങ്ങിവരുമ്പോൾ ഭവാനെത്തന്നെ വരിക്കും. അല്പം ക്ഷമിക്കു" എന്ന് അങ്ങ് എന്റെ ചെവിയിൽ പറഞ്ഞതുകൊണ്ടു ഞാൻ ഇതുവരെ കാത്തു. ഇനിയും സഹിക്കുവാൻ എന്നെക്കൊണ്ടു സാധിക്കയില്ല. എന്റെ മനോരഥപ്രിയതമയെ പരപുരുഷന്മാർ അനുരാഗത്തോടുകൂടി നോക്കുകയും വൎണ്ണിക്കുകയും ചെയ്യുന്നുവോ? അതു പാടില്ല, ഇവളെ ഇപ്പോൾതന്നെ ബലാൽ പിടിച്ചു തേരിൽ കയററിക്കളയാം.

അമാത്യ— (അപവാര്യ) തിരുമേനി! അല്പംകൂടി ക്ഷമിക്കണേ.

പുഷ്കര— ഇവൾ വിഡ്ഢിത്വംകൊണ്ടു വല്ലവനെയും വരിച്ചു പോയാൽ അവനും ശത്രുവായിട്ടല്ലേ തീരുക?

അമാ— ഇപ്പോൾ ബലം പ്രയോഗിക്കുന്നപക്ഷം എല്ലാവരും ശത്രുക്കളായിത്തീരുമല്ലോ.

പുഷ്ക— (സധൈൎയ്യം) എന്തെങ്കിലും വരാനുള്ളതു വരട്ടെ. (എന്ന് എഴുനീററു വികടമാകുംവണ്ണം ചുററിനടക്കുന്നു.)

(അണിയറയിൽ— മഹാരാജാധിരാജ! രാജപരമേശ്വര! ഇതിലേ ഇതിലേ.)

(എല്ലാവരും ഉത്സാഹത്തോടെ നോക്കുന്നു.)

അമാത്യ— (സസംഭ്രമം പുഷ്കരസമീപത്തിൽ ചെന്ന്) തിരുമേനി! പിന്നാലെ വിദൎഭരാജാവിനോടും കഞ്ചുകിയോടുംകൂടി നളമഹാരാജാവ് എഴുന്നെള്ളുന്നുണ്ട്, അല്പം ക്ഷമിക്കണേ.

പുഷ്കര— (കോപത്തോടുകൂടി) "നളൻ വന്നിട്ടില്ല നിശ്ചയം" എന്നു ചെവിയിൽ കശപിശ കൂട്ടിയില്ലേ? വിഡ്ഢി! എന്താണിപ്പോൾ ഇങ്ങനെ പറയുന്നത്? ഇങ്ങനെയാണ് അന്യരുടെ കണ്ണിയിൽ കുടുങ്ങിയാൽ രാജാക്കന്മാൎക്കും കാൎയ്യഹാനി

വരുന്നത്. വരട്ടെ. നോക്കിക്കോ. (എന്നു യഥാപൂർവ്വം സ്ഥിതിചെയ്യുന്നു.)

(അനന്തരം യഥോക്തപരിവാരനായ നളൻ പ്രവേശിക്കുന്നു)

കഞ്ചു—മഹാരാജാധിരാജ! രാജപരമേശ്വര! ഇതിലേ ഇതിലേ.

(എല്ലാവരും സസംഭ്രമം ഉത്ഥാനം ചെയ്യുന്നു)

വൈദർഭൻ— സാർവ്വഭൌമ! ഈ സിംഹാസനത്തെ അലങ്കരിച്ചാലും.

നളൻ— (ഇരുന്ന് എല്ലാവരേയും നോക്കി മന്ദഹാസപുരസ്സരം) സന്നിഹിതന്മാരായ എല്ലാ സുഹൃത്തുക്കളെയും കണ്ടതിൽ നമ്മുടെ മനസ്സ് ആനന്ദത്തുന്ദിലമായിരിക്കുന്നു. എല്ലാവരും ഇരിക്കാം.

(എല്ലാവരും മഞ്ചങ്ങളിൽ ഇരിക്കുന്നു.)

ദമയ— (ഉല്ലാസപൂർവ്വം അച്ഛന്റെ അരികത്തു ചെല്ലുന്നു.)

ശാരദ— സഖി വൈദർഭി! സകല രാജാധിരാജന്മാരാലും വന്ദിക്കപ്പെടുന്ന ചരണാരവിന്ദങ്ങളോടുകൂടിയ നൈഷധചക്രവർത്തിയെ കണ്ടാലും.

സമസ്തഭൂചക്രചക്രേശ്വരനായ ഇദ്ദേഹം രാജ്യഭാരത്തെ വഹിക്കുമ്പോൾ,

പാരം താങ്ങിയിരുന്ന ശേഷതരഗ-
സ്ഥാനാധിപൻ വിഷ്ടിതൻ
കാര്യം ചൊല്ലിയൊഴിച്ചു മന്നിതു മരി-
ച്ചീടും പ്രയാസത്തിനെ,
പാരം കൌതുകചിത്തനായ് തരുണിമാ-
രൊന്നിച്ചു ഭോഗങ്ങൾ പ-
ണ്ടോരാതുള്ളവയൊക്കെ വാച്ചരസമോ-
ടിപ്പോൾ ഭുജിക്കുന്നഹോ. (൫൪)

ദമയ— (സോല്ലാസം ശിരഃകമ്പംകൊണ്ട് അനുമോദിക്കുന്നു)

വൈദ— വത്സേ! അഭിമതനായ ഒരു വരനെ വരിച്ചാലും.

ദമ— (മന്ദമന്ദം നളസമീപത്തിൽ ചെല്ലുന്നു)

കഞ്ചുകി— ആഹാ! ഈ സന്ദർഭം രമണീയമായിരിക്കുന്നു.

തന്വി താഴ്ത്തി പ്രിയസവിധേ
വിലസിതമുഖിയായണഞ്ഞു, തൽക്കണ്ഠേ
ബാല, കരയുഗളി പൊക്കി
മാലയിടാനാരംഭിക്കുന്നു. (൫൭)

(അണിയറയിൽ മഹാരാജാധിരാജ! രാജപരമേശ്വര! ഇതിലെ ഇതിലെ.)

(എല്ലാവരും ഔത്സുക്യപൂർവ്വം നോക്കുന്നു)

(അനന്തരം വിഭ്രാന്തഗതനായിട്ടു ദ്വിതീയനായ ഒരു നളൻ പ്രവേശിക്കുന്നു.)

കഞ്ചുകി— മഹാ രാജാധിരാജ! രാജപരമേശ്വര! ഇതിലെ ഇതിലെ.

(എല്ലാവരും സംഭ്രമപുരസ്സരം എഴുനീല്ക്കുന്നു)

ദ്വിതീയവൈദർഭൻ— സാർവ്വഭൗമ! ഈ സിംഹാസനത്തെ അലങ്കരിച്ചാലും.

ദ്വി- നളൻ— (ഇരുന്നു് എല്ലാവരെയും നോക്കി മന്ദഹാസപുരസ്സരം) സമ്മിളിതന്മാരായ എല്ലാ സുഹൃത്തുക്കളെയും കണ്ടതിൽ നമ്മുടെ മനസ്സ് ആനന്ദതുന്ദിലമായിരിക്കുന്നു. എല്ലാവരും ഇരിക്കാം.

(എല്ലാവരും സവിസ്മയം അന്യോന്യം നോക്കി ഇരിക്കുന്നു.)

ശാര— തോഴി! സാർവ്വഭൗമനായ മറെറാരു നളനെ കാണുക.

ദമ— (വിസ്മയത്തോടും ലജ്ജയോടുംകൂടി മടങ്ങിവന്നു് അപവാർയ്യ) തോഴി! ശാരദെ! ഇതെന്തൊരാശ്ചര്യം! ഞാൻ സംശയഗ്രസ്തയായിരിക്കുന്നു.

ശാര— രണ്ടുള്ളനും, രണ്ടു നളനും. വരട്ടെ, വാസ്തവം നമുക്കു വഴിയെ അറിയാം. കുറേനേരം ക്ഷമിക്കു.

ഹാ *

ദ്വി- വൈദ— (പ്രഥമവൈദർഭനെയും നളനെയും നോക്കി അല്പം അസൂയകൊണ്ടെന്നപോലെ) കപടവേഷധാരികളായ ഇവർ ആരാണ്? വരട്ടെ, ആലോചിക്കാം. (എന്നു കണ്ണടച്ച് ഓർമ്മയെ നടിച്ചു ശിരഃകമ്പത്തോടുകൂടെ) കുഞ്ഞേ! നീ ഭാഗ്യത്താൽ വർദ്ധിക്കുന്നു. നീ ഈ ഇന്ദ്രജാലക്കാരെ വിട്ടു മടങ്ങിപ്പോന്നല്ലൊ.

ശാര— തോഴി! സാക്ഷാൽ താതൻ ഇദ്ദേഹം തന്നെ.

ദമയ— (സന്തോഷപൂർവ്വം ദ്വിതീയ വൈദർഭന്റെ അടുക്കൽ ചെല്ലുന്നു)

ദ്വി- വൈദ— കുഞ്ഞേ! ഈ നളനെ വരിക്കുക.

(എന്നു ദ്വിതീയനളനെ നിർദ്ദേശിക്കുന്നു)

ദമയ— (സകൌതുകം ദ്വിതീയനളസവിധത്തിൽ ചെല്ലുന്നു.)

കഞ്ചു— അഹോ! ഈ സന്ദർഭം രമണീയമായിരിക്കുന്നു.

തല താഴ്ത്തി പ്രിയസവിധേ
വിലസിതമുഖിയായണഞ്ഞു, തൽകണ്ഠേ
ബാല, കരയുഗളി പൊക്കി
മാലയിടാനുദ്യമിക്കുന്നു. (൧൬)

(അണിയറയിൽ മഹാരാജാധിരാജ! രാജപരമേശ്വര! ഇതിലേ ഇതിലേ.)

ശാര— (കേട്ട് അണിയറയ്ക്കുനേരെ നോക്കി വേഗം ദമയന്തിയുടെ അരികിൽ ചെന്ന്) സഖി! ബദ്ധപ്പെടരുത്. ഇതാ മൂന്നു നളന്മാർ മൂന്നു താതന്മാരാൽ അനുഗമ്യമാനന്മാരും സകഞ്ചുകികളുമായി പ്രവേശിക്കുന്നു.

ദമയ— (നോക്കീട്ടു വൈമനസ്യത്തോടെ മടങ്ങുന്നു)

(അനന്തരം യഥോക്തപരിവാരന്മാരായ മൂന്നു നളന്മാർ പ്രവേശിക്കുന്നു)

ഇ- വൈദ— (ഇതരന്മാരായ നളവിദർഭന്മാരെ കണ്ടിട്ട്) ഇതു ഇന്ദ്രജാലമോ?, അഥവാ, നമ്മുടെയും നളന്റെയും നാലു

ഛമായാപടങ്ങൾക്കു ചൈതന്യം വന്നതോ? അല്ലെങ്കിൽ ഇവിടെ ഭൂതാവേശം തന്നെ ഉണ്ടോ, ഇരിക്കട്ടെ. എല്ലാം ശരിയാക്കാം. (ധൈൎയ്യപുരസ്സരം നോക്കീട്ട്) വത്സ! മദന!, ഉള്ളിൽ മായാനിവാരകമായ ഔഷധമിട്ടു കെട്ടിയതും "രവിപ്രഭാ"നാമകവും ദമനമഹർഷിയാൽ പ്രസാദീകൃതവുമായ ഒരു മോതിരം രാവിലെ ഞാൻ സാൎവ്വഭൌമനെ എതിരേററു കൊണ്ടുവരുവാൻ പോയപ്പോൾ കരാംഗുലിയിൽ ധരിപ്പിച്ചിട്ടുണ്ട്. അതിപ്പോൾ തന്നെ തന്നയയ്ക്കണമെന്ന് അന്തഃപുരത്തിൽ ചെന്നു ദേവിയായ നന്ദയോടു പറയു.

ദമനൻ— അച്ഛന്റെ കല്പനപോലെ. (എന്നു പോയി.)

ശാര— സഖി ദമയന്തി! രാവിലെ ഞാനുള്ളപ്പോളാണ് അച്ഛൻ ആ മോതിരം ദേവിയുടെ കയ്യിൽ കൊടുത്തത്. ഈ അടയാളംകൊണ്ട് അച്ഛൻ ഇദ്ദേഹം തന്നെ.

ദമയ— (സോല്ലാസം തൃതീയവൈദൎഭാന്തികത്തിൽ ചെല്ലുന്നു)

തൃ- വൈദൎഭൻ— വത്സേ! ഭയപ്പെടേണ്ട. എല്ലാം വേണ്ടപോലെയാക്കാം. നീ വളരെ നാൾ ആഗ്രഹിച്ച വരൻ ഇതാ. ഇദ്ദേഹത്തെ ബഹുമാനിക്കുക. (എന്നു തൃതീയനൈഷധനെ കാണിക്കുന്നു)

ദമയ— (സലജ്ജം തൃതീയനളാന്തികത്തെ പ്രാപിക്കുന്നു)

യുവരാജാവ്— (വേഗം അടുത്തുചെന്നിട്ട്) വത്സേ! ദമയന്തി! ബദ്ധപ്പെടാതിരിക്കു, ദമനൻ വരട്ടെ.

ദമയ— (മടങ്ങുന്നു)

ചതുൎത്ഥനളൻ— (ചതുൎത്ഥവൈദൎഭനോട് ആക്ഷേപത്തോടുകൂടി) ആൎയ്യ! ഇത് ഏററവും അനുചിതമായിരിക്കുന്നു. നമ്മെ ഇങ്ങനെ അപമാനിക്കയെന്നോ? നമ്മുടെ രൂപധാരികളായ ഇവർ ആരാണ്? ഇങ്ങനെയുള്ള ദിക്കിൽ നമുക്കു പ്രവേശിച്ചുകൂട. ഈ ആരംഭം എന്താണെന്നുതന്നെ മനിക്കു മനസ്സിലാകുന്നില്ല. ആ സേവകാധമന്റെ പ്രേരണ

യാൽ ഇങ്ങനെ സംഭവിച്ചതാണ്. എന്നെപ്പോലെയുള്ള വർ ഇവിടെ ഒരു നിമിഷം ഇരിക്കരുത്. (എഴുനീററു ക ഞ്ചുകിയോട്) ഭദ്ര! ജയന്ധര! ഉടനെ പോകാൻ തക്കവണ്ണം സൈന്യങ്ങളെ ശരിയാക്കിക്കൊള്ളുവാൻ എന്റെ സേനാ ധ്യക്ഷനായ ചന്ദ്രസേനനോടു ഞാൻ പറയുന്നതായി അറി യിക്കു.

കഞ്ചു— അടിയൻ. (എന്നു പോയി)

ച- വൈദർൻ— (ഭയവിനയങ്ങളോടുകൂടെ) നമ്മുടെ ഈ ദൈവവൈപരീത്യത്തെ ക്ഷമിക്കണേ. ഇവളെ അനുഗ്രഹി ക്കണേ. ഇവൾ വളരെ നാളായി ഭവാനെ മനസ്സുകൊണ്ട് ഉപാസിക്കുന്നു.

ദമയ— (അപവാര്യ) സഖി! ശാരദെ! ഇദ്ദേഹം പൊയ്യുള്ള യും. മന്ദഭാഗ്യയായ ഞാൻ ഇവിടെ എന്താണ് ചെയ്യേ ണ്ടത്?

ശാരദ— ഇപ്പോഴും പോകുന്നതായാൽ പിന്നെ ഇദ്ദേഹം നി ന്നെ സ്നേഹിക്കയില്ല. അതുകൊണ്ടു വേഗം പ്രസാദിപ്പിക്കു.

ച- വൈദർൻ— വത്സേ! നിനക്ക് അഭിലാഷമുണ്ടെങ്കിൽ മ ഹാരാജാവായ നളനെ അംഗീകരിക്കുക (എന്നു ഹസ്തത്താൽ നളനെ കാണിക്കുന്നു.)

ദമയ— അച്ഛാ! ഞാൻ ഇതാ ഇദ്ദേഹത്തെ വരിക്കുന്നുണ്ട്. (എന്നു വേഗം ആ നളന്റെ അടുത്തു ചെല്ലുന്നു.)

യുവരാ— വത്സേ! എന്തിനിങ്ങനെ ബദ്ധപ്പെടുന്നു? അല്ലെങ്കി ലും സ്ത്രീബുദ്ധികൾ ചപലകളാണല്ലൊ. സന്ദേഹനിവാര ണം വരുന്നതിനുമുമ്പു നീ ഇങ്ങനെ പരിഭ്രമിക്കയൊ?

ദമയ— ഓ! സഹോദരൻ എന്നെ സന്ദേഹകാര്യം സ്മരിപ്പി ച്ചു. (എന്നു മടങ്ങുന്നു)

പഞ്ചമവൈദർൻ— അഹോ! നമ്മുടെ മദ്ധ്യെവർത്തിലാസം! ഇതു ബന്ധുമദ്ധ്യത്തിൽ വച്ചു നമ്മെ പരിഹസിച്ചതല്ലെ?

നാലുകൊണ്ടും നമ്മുടെ ഗൌരവം നശിച്ചു. നാം തന്നെയാണ് സാക്ഷാൽ നളനെ ആനയിച്ചിട്ടുള്ളത്. പക്ഷെ, ഇപ്പോൾ നളരൂപധാരികളായ മററു നാലുപേർകൂടി കാണപ്പെടുന്നുവല്ലൊ. നമ്മുടെ രൂപധാരികളായ ഇതരവൈദർഭന്മാർ നമ്മെ എന്നപോലെ, നളരൂപധാരികളായ ഇതരന്മാർ നളനെയും അവമാനിക്കയാകുന്നു. മന്ദഭാഗ്യനായ എനിക്കിപ്പോൾ എന്തു ചെയ്യുവാൻ കഴിയും?

എന്നാത്മജയ്ക്കു മതമെങ്കിൽ നളന്നുജം വി-
ട്ടന്യാവനീശചരനു ഞാനവളെക്കൊടുക്കും
എന്നാലശക്യമറിവാൻ നളനെ,സ്സുമൌന-
മെന്നുള്ള പൊള്ളിയതിനാൽ മതവേണ്ടിവന്നു. (൫൧)

ഇഹ ഇണിവരനേകിപ്പുത്രിയെ, പുത്രരിൽത്താൻ
മഹിഷിയുടെ ഭരം ചേർത്തേ,കി രാജ്യം മമന്നം
വനമതിലണവാൻ ഞാനേററമിച്ഛിച്ചിടുന്നു
മനസികദനമോർത്താലിങ്ങു വർദ്ധിച്ചിടുന്നു. (൫൨)

യുവരാജാവ്— (അടുത്തുചെന്നിട്ട്) അച്ഛാ! ഞാനുള്ളപ്പോൾ അച്ഛൻ ഖേദിക്കേണ്ട. (അപവാദ്യ) അച്ഛൻ ആജ്ഞാപിക്കുകയാണെങ്കിൽ ഈ മായാവികളുടെ കഥ ഞാൻ രാരോ ആടിക്ക കഴിക്കാം.

പഞ്ചമവൈദർഭൻ— വത്സ! ഇങ്ങനെ പറയരുത്. ആകൃതബാഹുമാനിക്കപ്പെടേണ്ടതല്ലയോ?

ദമയ— വിശ്വാസത്തോടെ അവന്റെ അടുക്കൽ ചെല്ലുന്നു.

പ- വൈദർഭൻ— ഞാൻ തന്നെ ആനയിച്ച ഈ സാറ്റ്മൊമനെ നീ വരിക്കുക.

ദമയ— (വിശ്വാസത്തോടുകൂടി പഞ്ചമനളസമീപത്തിൽ ചെല്ലുന്നു)

കഞ്ചു— (തലതാഴ്ത്തി പ്രിയസഖിധൈര്യാർഭിപൽ്യം ഉച്ചരിക്കുന്നു.)

ശാര— (സംഭ്രമസമേതം അടുത്തിട്ട്) തോഴി ദമയന്തി! ഇതെന്താണിങ്ങനെ? തോഴിക്കു ഭ്രാന്തുപിടിച്ചോ? അല്പം കൂടി ക്ഷമിക്കു.

ദമയ— (സ്വഗതം) ഹാ പ്രിയ തോഴി! എന്നെ പ്രകൃതാവസ്ഥയെ ഓർപ്പിച്ചു. (പ്രകാശം) തോഴി ശാരദെ! നമ്മുടെ ഈ ഭാഗ്യവിപൎയ്യയത്തിൽ നമുക്ക് എന്തു ചെയ്യുവാൻ കഴിയും?

ശാര— സഖി! എനിക്കൊന്നും രൂപമില്ല. ഞാൻ നല്ലവണ്ണം സൂക്ഷിച്ചുനോക്കീട്ടും ഇവരെ പ്രത്യേകം അറിയുവാൻ സാധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ,

മെയ്യു കണ്ണുടയാളങ്ങളും
മേനിക്കൊപ്പു കളൊച്ചയും
ഇംഗിതം ചേഷ്ടയിവയാ-
ലിവരെല്ലാവരും ശരി. (൫൯)

ദമയ— കഷ്ടം! തോഴിയും ഞാനും സംശയനിമഗ്നകൾ തന്നെ.

ശാര— കഷ്ടം! കഷ്ടം!

എന്തോഴിക്കറിവില്ല കൈതവമിദം
ബാല്യത്തിനാൽ, മൂഢ ഞാ-
നെന്തോതും?, മേനന്നുമില്ലറിവു,ഹാ!
പ്രദ്യുമ്നനായദ്യുന്നം,
കാന്തൻ മോഹനനായിടുന്നു, ഭരദൈ-
വം കാട്ടുതീയായ്, മതി-
ഭ്രാന്താകും കടൽ താണ്ടുവാനിഹ നമു-
ക്കെന്താണു പൊന്തായത്? (൬൦)

(എന്നു ദുഃഖിക്കുന്നു. എല്ലാവരും വിസ്മയത്തോടും കരുണമാകുംവണ്ണവും നോക്കുന്നു.)

ദമയ— (സ്മരണയെ അഭിനയിച്ചിട്ട്) സഖി! ശാരദെ! ഭാഗ്യം കൊണ്ട് എനിക്കൊന്നു തോന്നുന്നുണ്ട്.

ശാര— പറ

ദമയ— തങ്ങളെ ഞാൻ ധിക്കരിച്ചതായി രംഭാദി ദേവാംഗനകൾ പറഞ്ഞറിഞ്ഞ ദേവന്മാർ എന്നോട് എന്തെങ്കിലും ഒരു പ്രതീകാരം ചെയ്യുവാൻ ഇങ്ങനെ കപടവേഷധാരികളായി വന്നിരിക്കയല്ലേ?

ശാര— അതേ. അതേ. അങ്ങനെയായിരിക്കണം.

ദമയ— കാരണം?

ശാര— അവരാകട്ടെ ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ എന്നിങ്ങനെ നാലുപേരാകുന്നു. ഈ മായാവികളും നാലുപേരുണ്ട്. അന്യന്റെ ആകാരാദികളെ ഗ്രഹിക്കയെന്നതു ദേവേതരന്മാരാൽ അസാദ്ധ്യവുമാണ്. അതുകൊണ്ടിവർ ആ ദേവന്മാർ തന്നെ.

എല്ലാവരും— (ശ്ലാഘയോടുകൂടെ) ശാരദേ! ഭവതി, ശാരദ തന്നെയാകുന്നു.

ദമയ— എന്നാൽ ഇപ്പോൾ എന്താണ് ചെയ്യേണ്ടത്?

ശാര— ദേവന്മാരെ സ്തുതിക്കുക. അവർ സ്തുതിപ്രിയന്മാരാണല്ലോ.

ദമയ— എന്നാൽ ഋഷിപ്രോക്തങ്ങളായിരിക്കുന്ന സ്തവങ്ങളെക്കൊണ്ടുതന്നെ ഞാൻ ദേവന്മാരോടു പ്രാർത്ഥിക്കാം.

ശാര— കൊള്ളാം.

ദമയ— (പ്രതിപ്രകർഷത്തോടെ കൈ കൂപ്പിക്കൊണ്ട്)

> "അകതാരാൽ വാക്കിനാലും
> ആചരിച്ചില്ല തെററു ഞാൻ
> ആസ്സത്യംകൊണ്ടാദിതേയ-
> രതുൾകെൻ നിഷധേശനെ. (൧)
> നിലിമ്പന്മാർ നളൻ ഭർത്താ-
> വെന്നൊല്ലോ, താൻ വിധിച്ചത്
> ആസ്സത്യംകൊണ്ടാദിതേയ-
> രതുൾകെൻ നിഷധേശനെ. (൨)

ഞാനാരാധിച്ചു നളനെ–
ത്താനോരോ നോമ്പുനോററിദം
ആനേതകൊണ്ടു വാനോരേ!
കാട്ടുകെൻ നിഷധേശനെ. (൩.)
ലോകനായകരാം നിങ്ങൾ
സ്വം സ്വം രൂപമെടുക്കുകിൽ
ഞാനൊന്നറിഞ്ഞുകൊള്ളട്ടെ
ഭാഗ്യവാനാം നരേന്ദ്രനെ. (൪)

(അനന്തരം ദേവന്മാർ നളരൂപത്തെ വെടിഞ്ഞു സ്വസ്വരൂപങ്ങളോടുകൂടി സാമോദം എഴുനീല്ക്കുന്നു) (എല്ലാവരും പ്രാഞ്ജലികളായി സമുത്ഥാനം ചെയ്യുന്നു.

ദേവന്മാർ— (ദമയന്തിയെ അവലോകനം ചെയ്തിട്ട്) ഭവതിയുടെ സത്യവ്രതത്താൽ ഞങ്ങൾ പ്രീതന്മാരായി. ഭവതി, അഭിമതനായ വരനെ വരിച്ചു കൊൾക.

ദമ— ഞാൻ പുണ്യശ്ലോകനായ നളനെത്തന്നെ വരിക്കും.

ദേവന്മാർ— കൊള്ളാം, ഞങ്ങൾ സന്തോഷിക്കുന്നു.

ദമ— (സംഭ്രമപുരസ്സരം നളന്റെ അരികിൽ ചെല്ലുന്നു).

വൈദർഭൻ— അഹോ! ദേവന്മാരുടെ ഒരു പ്രഭാവം! മായാമയന്മാരായ അവരെല്ലാവരും അന്തർദ്ധാനം ചെയ്തിരിക്കുന്നു. കുഞ്ഞേ! നിന്റെ അഭിലാഷം സാധിച്ചുകൊൾക. ഇതാ മുഹൂർത്തമായി.

ദമ— (സപ്രമോദം നളകണ്ഠത്തിൽ മാല്യാർപ്പണം ചെയ്യുന്നു. ദിവ്യങ്ങളായ ദുന്ദുഭികളും ധ്വനിക്കുന്നു).

ദമ— (നളാന്തികത്തിൽ ചെല്ലുന്നു. നളൻ സാനന്ദം ദമയന്തീകരത്തെ അവലംബിക്കുന്നു– എല്ലാവരും കൈകൊട്ടി അഭിനന്ദിച്ചു പ്രണമിക്കുന്നു).

മേന— (പ്രവേശിച്ചു വൈദർഭാന്തികത്തിൽ ചെന്നിട്ട്) അച്ഛ!

ഇതാ അർക്കതനയച്ച രവിപ്രദാനാമാങ്കിതമായ അംഗുലീയകം.

വൈദ— (സല്ലാഘം) ആഹ! ഇതു നേരത്തിന്നു വന്നു ചേൎന്നു.

(വാങ്ങിച്ചു നളാംഗുലിയിൽ ധരിപ്പിക്കുന്നു. നളൻ, ദമയന്തീകരാംഗുലിയിങ്കലും ധരിപ്പിക്കുന്നു).

എല്ലാവരും—(കൌതുകത്തോടുകൂടെ ആലോകനംചെയ്യുന്നു).

ഇന്ദ്രൻ— (ദമ്പതികളുടെ സമീപത്തെ പ്രാപിച്ചിട്ടു്) മഹാഭാഗയായ ദമയന്തി! സഖേ! മഹാഭാഗ നള! ഭവാന്മാരുടെ സത്യശീലത്തെ പരീക്ഷിക്കുവാൻ വന്ന ഞങ്ങൾ ദൂത്യനിയോഗംകൊണ്ടും കൃത്രിമരൂപപ്രദൎശനാദികളെക്കൊണ്ടും ഭവാന്മാരെ ക്ലേശിപ്പിച്ചു.

നളൻ— ഇതൊരു ക്ലേശമല്ല. എന്നാൽ അനുഗ്രഹം മാത്രമാണ്. ഇതുകൊണ്ടു് അടിയങ്ങൾ തിരുമേനികളുടെ തിരുവുള്ളത്തിന്നു വിഷയീഭൂതന്മാരായല്ലോ.

ഇന്ദ്രൻ— സന്തോഷമായി, ഇപ്പോൾ ഞങ്ങൾ പോകട്ടെ.

(നളനും ദമയന്തിയും നമസ്കരിക്കുന്നു)

ഇന്ദ്രൻ— ഭദ്രേ! നിന്റെ പാതിവ്രത്യം അനുപഹതമായി ഭവിക്കട്ടെ. സഖേ! നള! നൂറു വൎഷം യജ്ഞങ്ങളെക്കൊണ്ടു് എന്നെ പ്രീണിപ്പിച്ചിട്ടു് അവസാനം മഹോന്നതയായിരിക്കുന്ന ഗതിയെ പ്രാപിച്ചാലും.

അഗ്നി— സഖേ! നള! നിനക്കു് അഗ്നിസ്പൎശംകൊണ്ടുള്ള ബാധ ഭവിക്കാതിരിക്കട്ടെ. നിന്റെ സ്പൎശംകൊണ്ടുതന്നെ പാകസിദ്ധിയും ഭവിക്കട്ടെ.

യമൻ— നിന്നാൽ പചിക്കപ്പെടുന്ന അന്നം അമൃതരസമായിതീരട്ടെ. സങ്കടത്തിലും നീ സത്യത്തിൽനിന്നു സ്ഖലിക്കാതിരിക്കട്ടെ.

വരുണൻ— രാജാവേ! മണലാരണ്യത്തിലും നിന്റെ ഇച്ഛപോലെ

ലെ ജലസിദ്ധി ഉണ്ടാകട്ടെ. നിന്റെ ശരീരസമ്പൎക്കം ഏല്ക്കുന്ന കുസുമങ്ങൾ അമ്ലാനങ്ങളായും അതിസുരഭിലങ്ങളായും തീരട്ടെ. അത്രുംപോര, നിന്റെ കഥാശ്രവണംകൊണ്ടുതന്നെ പ്രജകൾ നിൎദ്ധൂതകന്മഷന്മാരായി സുഖിക്കയും ചെയ്യട്ടെ.

ദമ്പതി— അടിയങ്ങൾ അനുഗൃഹീതന്മാരായി.

ദേവന്മാർ— (പോയി)

വന്ദി— (സവിനയം അടുത്തിട്ട്) പ്രേയസിയായ ഭൎത്തൃദാരികയാൽ സനാഥനായ നളമഹാരാജാവു ലക്ഷ്മീസഹിതനായ മഹാവിഷ്ണുവിനെപ്പോലെയും, രാകാസമ്മിളിതനായ ചന്ദ്രമസ്സിനെപ്പോലെയും സകലലോകങ്ങളുടെയും നേത്രങ്ങളെ സഫലങ്ങളാക്കിച്ചെയ്യുന്നു.

എല്ലാവരും— (സസന്തോഷം ജയജയഘോഷത്തോടെ പൂവിതറുന്നു)

(അണിയറയിൽ)

> വീടുതോറുമമരാൎച്ചനങ്ങൾ കുസു-
>     മാദികൊണ്ടു നിറവേററണം
> മോടിയോടനുദിനം കൊടുക്കണമി-
>     ഭാസുരക്ഷ്‌ സഹൃതോരണം.
> കൂടിടും തരുണിമാരെ മന്നവവ-
>     ധൂടിമാർ പരിചരിക്കണം
> കൂടിടുന്നു പരമിങ്ങുവത്സയുടെ
>     പൂജ്യമംഗലമഹോത്സവം. (ഢ.ഫ)

വൈദൎഭൻ— (കേട്ടു വേഗം നളസമീപത്തിൽ ചെന്ന്) മഹാരാജാവേ! നമ്മുടെ ആജ്ഞയാൽ അമാത്യനോടുകൂടി പുരോഹിതൻ വിധിപ്രകാരം വിവാഹമംഗളം നിൎവ്വഹിക്കുവാൻ എല്ലാം ശരിയാക്കിയിരിക്കുന്നു. അവിടുന്ന് അന്തഃപുരത്തിൽ പ്രവേശിക്കാം.

നളൻ— ഗുരുജനങ്ങളുടെ കല്പനപോലെ (എന്ന് എഴുനീല്ക്കുന്നു).

(എല്ലാവരും സസംഭ്രമം അനുയാനം ചെയ്യുന്നു)

വൈദർഭൻ— (രാജസഭാഭിമുഖനായി കൈകൂപ്പിക്കൊണ്ട്) അല്ലയോ ബന്ധുക്കളായ രാജാക്കന്മാരേ! ഭവാന്മാർ ഇന്നു സദയം എന്റെ ഗൃഹത്തിൽ താമസിച്ചു മഹോത്സവത്തിൽ അനുഷംഗിച്ച് എന്റെ സല്ക്കാരത്തെയും സ്വീകരിച്ചതിനുശേഷം ഗമിച്ചാൽ കൊള്ളാമെന്നു ഞാൻ നിവേദനം ചെയ്തുകൊള്ളുന്നു.

എല്ലാവരും— ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു.

പുഷ്കരൻ— (കോപോദ്രേകത്തോടുകൂടി) സേവക! രഥം തയ്യാറാക്കു. പുരത്തിലേക്കു പോകാം. എല്ലാവിധത്തിലും എന്റെ മനോരഥഘാതികയായ ഇവളെ വല്ലവിധത്തിലും വശീകരിച്ചു നാമാവശേഷമാക്കിക്കളകതന്നെ. അഷ്ടിപ്രിയന്മാരായ ഈ ക്രൂരർ പരാന്നപ്രവണന്മാരായ ബ്രാഹ്മണരെപ്പോലെ (വൈദർഭന്റെ) രാജമന്ദിരത്തിൽ ചെന്നുകൊള്ളട്ടെ.

(എന്നു ചുററിനടന്ന് എല്ലാവരും പോയി)

മൂന്നാമങ്കം കഴിഞ്ഞു.

---

# നാലാമങ്കം.

---

(അനന്തരം ബ്രാഹ്മണർ പ്രവേശിക്കുന്നു)

ഏകൻ— ആശ്ചര്യം! ദമയന്തീവിവാഹമഹോത്സവത്തിൽ ഭോജനങ്ങളാലും, ദാനങ്ങളാലും, മണികനകാംബരാദികളാലും, സന്തുഷ്ടന്മാരായി സ്വഭവനങ്ങളിലേക്കു തിരിച്ചുപോകുന്ന ബ്രാഹ്മണരുടെ ഈ സംഘം ദർശനീയമായിരിക്കുന്നു. ഇവരാകട്ടെ,

നെയ്യേറിടും പല പദാൎത്ഥമശിച്ചു, ദാനം-
കയ്യേററു തൃപ്തിയൊടിതാ വഴിതന്നിലൂടെ
കയ്യാൽ, നിറഞ്ഞവയറും പരിചിൽ തലോടി
പയ്യെന്നിതാ വിശറിയേന്തി നടന്നിടുന്നു. (൫)

അന്യൻ— അഹൊ! വിവാഹമഹോത്സവത്തിന്റെ ഒരു രമണീയത! ഭീമരാജാവിന്റെ ഒരൌദാൎയ്യം! ഭോജനത്തിന്റെ ഒരു വൈഭവം! പാകത്തിന്റെ ഒരു രുചി!

അപരൻ— സംശയമുണ്ടൊ? ലഡ്ഡു നാളികേരപ്രമാണത്തിലായിരുന്നു. പപ്പടം 'ഏണാങ്കമണ്ഡലം' പോലെയും, രസത്തിന്റെയും മററും രസം പറയാനുമില്ല.

വേറൊരുവട്ടു— എരിശ്ശേരിക്ക് ഉപ്പ് അസാരം കടന്നു നിന്നിരുന്നു.

പിന്നെയൊരുവട്ടു— അല്ലല്ല, മുളകാണ് അധികമായിരുന്നത്.

പ്രഥമൻ— (സന്തോഷം) ഇവനാരാണ്, ഈ ഏതിർ വാചിയായ വാചാലൻ?

ദ്വിതീയൻ— നീയാണ് വാചാലൻ

പ്രഥ— നീ മൂഢനാണ്.

ദ്വിതീ— നീയാണ് മൂഢൻ.

പ്രഥ— നീ പടുവങ്കൻ.

ദ്വിതീ— നീ സുന്ദരവിഡ്ഢി.

പ്രഥ— നിന്നെ ഞാൻ ഈ ഒരിടിക്കു കരണംമറിയിക്കും.

ദ്വിതീ— നിന്നെ ഞാൻ ഈ വടികൊണ്ട് ഒരു അടിക്കു വീഴിക്കും. (രണ്ടുപേരും പരസ്പരം മുടിക്കുപിടിച്ചും കൈചുരുട്ടിയും നില്ക്കുന്നു).

മറെറാരു വൃദ്ധൻ— (നടുവിൽ വന്നിട്ട്) ഹേ! എന്താണ് നിങ്ങളിങ്ങനെ കാരണംകൂടാതെ വഴക്കിനൊരുങ്ങുന്നത്? ഉപ്പേറിയതു സൂപത്തിനൊ വ്യഞ്ജനത്തിന്നൊ ആയിക്കൊള്ളട്ടെ. ഈ ശുഷ്കകലഹംകൊണ്ട് നിങ്ങൾക്കെന്തൊരു കാൎയ്യമാണുള്ളത്? (എന്നു തടുക്കുന്നു).

പ്ര— താത! ഞാൻ വയസ്സുകൊണ്ട് ഇവനെക്കാൾ ശ്രേഷ്ഠനെങ്കിലും ഇവൻ എന്നെ ധിക്കരിക്കുന്നു.

ചിതി— താത! ബ്രാഹ്മണനു വയോമേന്മയുണ്ടോ? വിദ്യയിൽ ഞാൻ അല്പം ഉൽകൃഷ്ടൻ ആണെന്നുള്ളതുംകൂടി ഇയാൾ ഗണിക്കുന്നില്ല.

മറെറാരു വൃദ്ധൻ— അല്പവിദ്യതന്നെയാണ് ഇതൊക്കെ ചെയ്യിച്ചത്. അകന്നു നില്ക്കു.

(രണ്ടു പേരും അകന്നു നില്ക്കുന്നു)

വേറൊരുവടു— (വൃദ്ധനോട്) താതരെ! ഈ കലഹവൃത്താന്തം കളയു. അങ്ങു വയോവൃദ്ധനായ ഒരു പണ്ഡിതനാണല്ലോ. ദമയന്തീവിവാഹത്തിന്റെ വിശേഷം എന്തെല്ലാമായിരുന്നു? പറഞ്ഞുതരു. എനിക്കു മടപ്പിള്ളിയിൽനിന്നു മാറുവാൻ തരം കിട്ടായ്കയാൽ ഞാൻ വിശേഷം ഒന്നും അറിഞ്ഞിട്ടില്ല.

വൃ— അല്ലയൊ സുശർമ്മൻ! കേൾക്കു.

സു— ഞാനിതാ സാവധാനായി നില്ക്കുന്നു.

വൃ— വരണമാലികാർപ്പണംകൊണ്ടു ദമയന്തിയാൽ വരിക്കപ്പെട്ട നളമഹാരാജാവിനെ വിദർഭാധിപതി അന്തഃപുരത്തിലേക്ക് എതിരേററുകൊണ്ടുപോയി വിധിപ്രകാരം വിവാഹമംഗളത്തെ നിവർത്തിപ്പിക്കാനായിക്കൊണ്ട് ആരംഭിച്ചു. അനന്തരം പുരോഹിതൻ വിവാഹോപകരണങ്ങൾ എല്ലാം ശേഖരിക്കയപ്പോൾ,

> വിരവൊടു നവമംഗളാഭിഷിക്തൻ
> വരകനകാഭരണങ്ങളാൽ പ്രദീപ്തൻ
> നരവരകലപാണിയോഗശാസൽ-
> കരനരചൻ മണിപീഠസംസ്ഥനായി. (൧)

സുവാസിനീജനം ചുഴന്നു ഭംഗിതിങ്ങി, മാന്തളിർ
പ്രവാളപങ്ക്തിയാൽ വിശാല മംഗളപ്രഭായിയായ്

അവാരിതപ്രജൌഘമാം വിവാഹമണ്ഡപത്തില-
ങ്ങവാച്യഭംഗിനേടിനാർ സകൌതുകർ വധൂവരർ. (൩)

മലർചേൎന്ന കശാക്ഷതങ്ങളാലും
മലരാലും ബത വേദിപൂജചെയ്തു,
ജ്വലനാൎപ്പണചെയ്തു, നെയ്യൊഴിച്ചു-
ജ്ജ്വലമന്ത്രം മറയോൻ മുറയ്ക്കുചൊല്ലി. (൪)

ചേലെഴുന്ന നിജരാജ്യലക്ഷ്മി സൽ-
ബാലതൻ വടിവെടുത്ത പോലവെ
ലാലസിക്കമൊരു ഭൈമിയെ ക്ഷമാ-
പാലകൻ പരിണയിച്ചു പാണിയാൽ. (൫)

അപ്പോളാകട്ടെ;

ഭാംഭാമെന്നുള്ള ഭേരീനിനദ, മനുപമം
　ബ്രാഹ്മണാശീർവചസ്സും,
കമ്പാചേൎന്ന വൻതോക്കുകളുടെ രവവും,
　ഹൃദ്യവാദ്യങ്ങൾ മററും;
ഇമ്പംചേൎന്ന വീണാലയവുമതുവിധം
　ദാസിയാട്ടങ്ങളും ചേ-
ൎന്നമ്പോ! തത്സംഘമെങ്ങുംവിലസിന നിനദ-
　ത്തിൻെറ രൂപത്തിലായി. (൬)

സു— വളരെ വിശേഷമായിക്കഴിഞ്ഞുകൂടി; പിന്നെ, പിന്നെ?

വൃ— പിന്നെയാകട്ടെ;

ദരമുകുളിതനേത്രം തമ്മിലീക്ഷിച്ചുകാന്താ-
വരരവരൊരു പീഠത്തിങ്കൽ വൎത്തിച്ചിടുമ്പോൾ
കരളിലധികതോഷം ഭക്തിയും പൂണ്ടുഭൂമീ-
വരരഖിലരുമന്നിൽ പുഷ്പജാലങ്ങൾതൂകി. (൭)

സു— ആഹോ! വിഭവം വളരെ കേമംതന്നെ. അതിനുശേഷം?

വൃ— പിന്നെ മഹാരാജാവായ ആ നൈഷധൻ ലാജഹോമാ
　ദികളായ പ്രധാന കൎമ്മങ്ങളെ നിൎവ്വഹിച്ചിട്ട് എല്ലാവരാലും

മണികനകാംബരാദികളാൽ സമ്മാന്യമാനനായി എല്ലാവരേയും അഭിവന്ദിച്ചു സ്വഗൃഹത്തിലേക്ക് എഴുന്നെള്ളുവാൻ തുടങ്ങി. അപ്പോൾ പുരോഹിതനാൽ ആനയിക്കപ്പെട്ട വൈവാഹിക മംഗളാഗ്നിയെ സ്വീകരിച്ച് എല്ലാരാജാക്കന്മാരാലും ചതുരംഗസേനയാലും പരിവൃതനായി മഞ്ഞപ്പട്ട്, മുത്തുമാല മുതലായ ആഭരണവിശേഷങ്ങളാൽ അധികകാന്തനായി കാന്തയോടുകൂടെ കമനീയമായ കാഞ്ചനമണ്ഡപത്താൽ അലംകൃതമായിരിക്കുന്ന ഒരു മത്തഗജത്തെ ആരോഹണം ചെയ്തു.

സ്വ— അഹോ! ഈ ക്രമം അഭിജനത്തിന് ഉചിതമായിരിക്കുന്നു. പിന്നെ, പിന്നെ?

വൃ— അതിന്നശേഷം;

അണികരിയുടെ മേളിൽ കാമിനീകാമുകന്മാർ
മണിമയവരമഞ്ചത്തിങ്കലഞ്ചാതെ കേറി
പ്രണയമൊടുദയാദ്രൌ സൂര്യബിംബത്തിൽ നാരാ-
യണകമലകളെപ്പോൽ കണ്ണിനാനന്ദമേകി. (വ്വ)

അനന്തരം,

ശ്രീമേറ്റും പുരനാരിമാരുടെ ദൃഗം-
ഭോജങ്ങൾ തൻ പൂജയും
തൂമൃത്തിൽ നിരയും പലേവഴിവരും
പൊൻപൂക്കൾ തൻവൃഷ്ടിയും
പ്രേമത്തോടുവഹിച്ചു വാരതരുണീ-
വെഞ്ചാമരക്കാററുമേ-
ററാമത്തരപ്രായനയൊത്തു നൃപന-
ന്നപ്പട്ടണം ചുററിനാൻ (ൻ)

പിന്നീട്,

പുത്തൻ വേളികഴിഞ്ഞു സേനകളൊടും
കൌതൂഹലാൽ കാന്തയോ-

ടൊത്തപ്പോൾ ഭഗിണീഭവിച്ച രുചിയായ്
　　പോകുന്നിതാ നൈഷധൻ
പൊൽത്താരമ്പനു തുല്യനാം നൃപതിയെ-
　　ക്കണ്ടാലുമെന്നാദരാ-
ലെത്തീ തൽപുരവാസിവർഗ്ഗമഖിലം
　　തൻക്രട്ടരോടൊത്തുടൻ. (൧൦)

വന്തേരോട്ടം നിനാദം, കരിഹയനിനദം
　　ഘോരഭേരീവിരാവം
സന്താപം ഭീരുലോകത്തിനു പരമതുലം
　　വൻശരത്ഘ്നിപ്രണാദം;
എന്തെന്നില്ലാതെ കാഹളംവിളി, പുരുനിനദം
　　വൈഡൂര്യധിമം, ശംഖമൂലം-
പൊന്തും നിസ്വാനമേവം ധ്വനിനിബിഡിതമായ്
　　തീൎന്നു ബ്രഹ്മാണ്ഡഭാണ്ഡം. (൧൧)

സു— ഇപ്പോൾ ആ മഹാരാജാവ് ഏതു ദിക്കിനെ അലങ്കരിക്കുന്നു?

വൃ— ഇതാ നോക്കൂ! രാജാക്കന്മാരെ പിരിച്ചതിന്നുശേഷം പ്രസ്ഥിതയായ ദമയന്തിയെ സമാധാനിപ്പിക്കുവാനായിക്കൊണ്ടു പിന്നിൽ ദമനനും മുന്നിൽ പുരോഹിതന്മാരായി നില്ക്കുന്ന വിദർഭരാജാവിനെ മടങ്ങി എഴുന്നെള്ളുവാൻ നിർബ്ബന്ധിച്ചുകൊണ്ട് ഈ സരസ്സിൻെറ തീരത്തിലേക്കു വരുന്നു.

സു— (കണ്ടിട്ടു സന്തോഷത്തോടുകൂടി) നമുക്കും അവിടെത്തന്നെ പോയി അവലോകനം ചെയ്യാം.

(എന്ന് എല്ലാവരും പോയി)

(ഇങ്ങനെ ശുദ്ധവിഷ്കംഭം കഴിഞ്ഞു.)

---

(അനന്തരം ഉക്തപ്രകാരം രാജാവും വൈദർഭനും പ്രവേശിക്കുന്നു)

വൈദർൻ— അഹോ! കഷ്ടം! കഷ്ടം! (കരുണയോടുകൂടെ ദമയന്തിയെ നോക്കീട്ട്) ഹാ വത്സെ! മന്ദഭാഗ്യനായ എന്നെ കൈവെടിഞ്ഞു നീ സ്വഗൃഹത്തിലേക്ക പോകുന്നുവോ? (വ്യസനപൂർവ്വം)

എന്നോമൽ പ്രിയ പുത്രി! നീ പതിഗൃഹേ
    പോകുമ്പോളസ്സൽ ഗൃഹം
ശൂന്യം, നിന്നെ വെടിഞ്ഞുകൊണ്ടിവിടെ ഞാൻ
    വാഴുന്നവാറെങ്ങനെ?
നിന്നെത്തന്നെ നിനച്ചു മാമകമനം
    കത്തുന്ന ശോകത്തിനാൽ
മന്നിൽ കന്യക തൻ പിതൃത്വമണയും
    മർത്ത്യൻ മഹാപാപി താൻ. (൧൨)

(ദൃഷ്ടിക്ഷേപത്തോടുകൂടെ) വത്സ! ദമന! നിന്റെ സഹോദരി ഇതാ യാത്രപുറപ്പെട്ടിരിക്കുന്നു. ബന്ധുജനങ്ങളെ പിരിയുന്നതുകൊണ്ടു ദുഃഖിതയായ ഇവളെ നീ അനുനയിക്ക.

ദമനൻ— (അനുകമ്പയോടെ അടുത്തുചെന്നിട്ട്) വത്സെ! പാംസുക്രീഡ മുതൽ കൂട്ടുകാരായിരുന്ന നമ്മൾ രണ്ടുപേരും തമ്മിൽ ഇന്നുമുതൽ പിരിഞ്ഞിരിക്കേണ്ടിവന്നു. ഇതിൽ മന്ദഭാഗ്യനായ ഞാൻ എന്തുചെയ്യുന്നു?

വൈ— വത്സ! ദമന! നിന്റെ സഹോദരിയുടെ പരിചരണത്തിന്നു കേശിനിയുടെ കീഴിൽ ആയിരം ദാസികളെ അയക്കേണം. അത്രമാത്രമല്ല, ധനകനകാദികളായ എന്തെല്ലാം ദ്രവ്യങ്ങൾ ഇവൾ ആവശ്യപ്പെടുന്നുവൊ അവയെല്ലാം കൊടുക്കുകയും വേണം.

ദമനൻ— അച്ഛന്റെ കല്പനപോലെ.

ദമയന്തി— (തൊണ്ടയിടറിക്കൊണ്ട്) ഭ്രാതാവെ! ദമന! എന്റെ വിരഹത്താൽ ദുഃഖിതന്മാരായിരിക്കുന്ന അമ്മയച്ഛന്മാ

രെ നീ എല്ലായ്പോഴും നോക്കിക്കൊള്ളണേ! ഞാൻ കാരുണ്യംകൂടാതെ ദൂരദിക്കിലേക്കു പോകയാകുന്നു. (എന്നു കണ്ണുനീർ വാൎത്തു നില്ക്കുന്നു.)

പുരോഹിതൻ ജാഗരായണൻ— കഷ്ടി! മംഗളകാലത്തിൽ കരയരുത്. രാജൻ വിദൎഭരാജേന്ദ്ര! മുഹൂൎത്തം അതിക്രമിക്കുന്നു. അതുകൊണ്ടു ഉപദേശിക്കുവാനുള്ളത് ഉപദേശിച്ചിട്ട് അവിടുന്നു മടങ്ങി എഴുന്നെള്ളിയാലും.

വൈ— ഹരേ! ജാഗരായണ! നിൎദ്ദയനായ ഞാൻ വത്സയെ കൈവിട്ട് എങ്ങനെയാണ് മടങ്ങിപ്പോകുന്നത്?

ജാഗ— വത്സെ! ദമയന്തി! അച്ഛന്റെ പാദങ്ങളിൽ നമസ്കരിക്കു.

ദമയന്തി— (മാതൃദത്തങ്ങളായ മംഗളസാധനങ്ങളെ സഖിയുടെ കയ്യിൽ സമൎപ്പിച്ചിട്ട് ആദരവോടുകൂടെ അച്ഛനെ നമസ്കരിക്കുന്നു)

വൈ— (പുത്രിയെ ആലിംഗനംചെയ്തു തലയിൽ മുകൎന്നു ഗൽഗദത്തോടുകൂടെ) അല്ലയോ കുഞ്ഞേ!

> മൽപുണ്യംകൊണ്ടു നീയിങ്ങയി മമ മകളെ!
> ജാതയായ് ലക്ഷ്മിയെപ്പോ-
> ലല്പം കാലം വസിച്ചിട്ടതിഥിയൊടുസമം
> സ്വാലയം പൂകിടുന്നു;
> വാല്സ്യോടെ പങ്കുകൊണ്ടില്ലിവിഭ തവ സുഖദുഃ-
> ഖങ്ങളിൽ തെല്ലുമീ ഞാൻ
> തല്പുണ്യത്താൽ ജയിച്ചീടുക ശുഭചരിത-
> ത്തോടുമെങ്ങും സസൌഖ്യം. (൧൩.)

ജാഗ— ഈ ആശംസനം അത്യന്തം യുക്തമായിരിക്കുന്നു.

വൈ— കുഞ്ഞേ! സ്വതേതന്നെ എല്ലാ ഗുണങ്ങളും തികഞ്ഞവളാണെങ്കിലും നിന്നോടു ഞാൻ കുറഞ്ഞൊന്ന് ഉപദേശി

ച്ചുകൊള്ളുന്നു. ഈ ഉപദേശത്തെ നീ മനസ്സിൽ ഉറപ്പിച്ചു കൊള്ളണം.

ദമയന്തി— (സാദരം) ഞാൻ സശ്രദ്ധയായിരിക്കുന്നു.

വൈ— ആലസ്യം വിട്ടു നിത്യം പതിപരിചരണം
ചെയ്യണം, ക്രോധമാം മ-
ട്ടാലംബിക്കാതെ വർത്തിക്കണ,മനിശമസൂ-
യാദിയെക്കൈവിടേണം;
ശീലം, കാലം, കുലം, സജ്ജനതതിയിവയെ-
ച്ചിന്തകൊണ്ടും നികാമം
നീ ലംഘിക്കാതിരുന്നീടണമയി മകളേ!
നിന്മനോബോധപൂർവ്വം. (൧൪)

ജാഗ— ഈ ഉപദേശം കുലവധൂജനോചിതം തന്നെ.

വൈ— (നളന്റെ നേരെ നോക്കീട്ട്) മഹാരാജാവെ! അവിടുന്നു ഇപ്പോൾ എന്റെ ഗൃഹജനമായല്ലൊ. അതുകൊണ്ട്, എനിക്ക് അല്പമൊന്ന് അറിയിക്കേണ്ടതുണ്ട്.

നളൻ— ഗുരുജനങ്ങളുടെ ശാസനകളെ അനുഷ്ഠിക്കുവാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു. അതിനാൽ പറയാനുള്ളതു സംശയംകൂടാതെ പറയാമല്ലൊ.

വൈ— നീ,താരാധിപവംശജൻ, സദ്ഗുണ ധൈ-
ര്യാദ്യാഢ്യനും, പാർക്കിൽ നിൻ
മാതാവാകിയ പുണ്യശീല പരമെൻ
ചിററമ്മ തൻ പുത്രിയും,
ശ്രീതാവും തവ കയ്യിലെൻ മകളെ ഞാ-
നേകുന്നു പാലിക്കണം
നേതാവായ് സദയം, നമുക്കു കദനം
തട്ടാത്ത മട്ടിൽ ഭവാൻ. (൧൫)

നളൻ— ഇപ്പോൾ ആജ്ഞാപിച്ചതു ആദ്യമേ എനിക്കുള്ള ദൃ

ർനിശ്ചയമത്രെ. എല്ലാ വിധത്തിലും അവിടുത്തെ കല്പനകളെ ഞാൻ അനുസരിക്കുന്നതാകുന്നു.

വൈ— വേറെ ഒന്നുകൂടി പറഞ്ഞുകൊള്ളുന്നു.

നളൻ— കേൾക്കുവാനും പ്രവൃത്തിക്കുവാനും ഞാൻ ഇതാ സന്നദ്ധനായി നില്ക്കുന്നു.

വൈ— ഭർത്താവിൻ പരിചര്യതൻ വഴിയറി-
ഞ്ഞീടായ്കയാലും ക്രമം-
മുറ്റും മുഗ്ദ്ധതകൊണ്ടുമെൻമകൾ കുറേ-
ക്കുററങ്ങൾ ചെയ്കീടിലും
ചിത്താമർഷമടക്കിയങ്ങവകളെ-
സ്സർവ്വം സഹിച്ചീടണം;
സത്തന്മാരുടെ മാനസം പരമെഴും
രോഷങ്ങളിൽ ചെന്നിടാ. (൫൬)

ദമനൻ— ഭാവക! എനിക്കും ചിലതു സംസാരിക്കുവാനുണ്ട്.

നളൻ— സംശയിക്കേണ്ട. വിശ്വാസത്തോടുകൂടി പറയുകയേ വേണ്ടു.

ദമനൻ— നീക്കാറില്ലൊട്ടുമെന്നും നിജമടിയതിൽനി-
ന്നിട്ടുയാ, ഞങ്ങളൊററ-
യ്ക്കാക്കാറില്ലേതുനേരത്തിലുമിവളെയിരി-
പ്പിൽ കിടക്കുന്നപോതും;
ഓർക്കുന്നില്ലന്യസേവാവിധിയിവൾ ശിശു, നാം
ദൂരദേശത്തിലും, തേ
കാക്കാം, കാട്ടിൽ ത്യജിക്കാം; ഭരമിതഖിലവും
നിങ്ങളിൽത്തന്നെ ചേർത്തു. (൫൭)

ശാരദ— അമംഗലം കൊണ്ടുവരുന്നു.

നളൻ— ഇതിലെന്താണ് അമംഗലമുള്ളത്? വത്സൻ പറയുന്നതു ലോകരീതിയെ അനുസരിച്ചാണല്ലൊ.

ശാരദ— (ദമയന്തിയെ ആലിംഗനം ചെയ്തിട്ട്) തോഴി! ഭവ

തിയെ അനുഗമിക്കുന്ന കേശിനി കൃതാൎത്ഥയായി. മന്ദഭാഗ്യയായ ഞാനാകട്ടെ ഭവതിയെ പിരിയുന്നു. ഇതുമാതിരി ഇനി എവിടെ എങ്ങനെ വിനോദിപ്പിക്കേണ്ടു?

ദമയന്തി— തോഴി ശാരദെ! നീ വിഷാദിക്കരുത്. ദുഃഖിതയായ അമ്മയെ ഭവതി സൂക്ഷിച്ചുകൊള്ളണം. അമ്മ എന്നെ വിചാരിച്ചു ദുഃഖിച്ചിരുന്നുപോകും. അപ്പോഴും ക്രീഡാസ്ഥലങ്ങളെ തോഴിതന്നെ നോക്കിക്കൊള്ളണേ! ഇതുംകൂടി എനിക്കിപ്പോഴും ഓൎമ്മ വന്നു.

ശാരദ— എന്താണതു പറയൂ.

ദമയന്തി— എന്റെ അന്തഃപുരോദ്യാനത്തിൽ ഞാൻ ഇയ്യിട പടൎത്തിയ യൂഥികയ്ക്കു ഉടനെ ഒരു പന്തൽ കെട്ടണം. ആ തപസ്വിനി വെയിൽ അശേഷം സഹിക്കുകയില്ല. അതിന്റെ അടുക്കൽ തന്നെ ഒരു ആശ്രയവൃക്ഷവും വെച്ചു പിടിപ്പിക്കണം.

ശാരദ— (ബാഷ്പത്തോടെ) ആകട്ടെ, അങ്ങനെയൊക്കെ ചെയ്തുകൊള്ളാം.

ദമയന്തി— വേറെ ഒരു സംഗതികൂടി എനിക്കോൎമ്മവന്നു.

ശാരദ— പറയുവാനുള്ളതെല്ലാം പറയുകതന്നെ.

ദമയന്തി— എന്റെ ലീലാഗൃഹഭിത്തികയിൽ ഞാനെഴുതി അപൂൎണ്ണസ്ഥിതിയിൽ വെച്ചിരിക്കുന്ന, അച്ഛന്റെയും ഭൎത്തൃമന്മാരുടെയും ഛായകളെ തോഴിതന്നെ ചായം കൊടുത്തു മുഴുവനാക്കണം. എന്റെ ക്രീഡാപത്മത്തിന്റെ തങ്കച്ചായമൊ മണിച്ചായമൊ മാഞ്ഞുപോകാൻ മതി. അതുകൊണ്ട് ഒരു മൂടുപടം ഉണ്ടാക്കി അതിനിടണം. സൈരമില്ലാതെ ഓൎപ്പിച്ചുകൊണ്ടിരുന്നാലും അച്ഛൻ മറക്കും. അതിനാൽ തോഴിതന്നെ അതു ചെയ്യിച്ചുകൊള്ളണം.

ശാരദ— അതെല്ലാം അങ്ങനെതന്നെ നിവൎത്തിച്ചുകൊള്ളുവാൻ ഞാൻ സന്നദ്ധയായിരിക്കുന്നു. അന്യഥാ ശങ്കിച്ചു

പോകരുതെ. ഇതിരിക്കട്ടെ; കഷ്ടം! ഇനി എന്നാണ് നമു
ക്കെല്ലാവൎക്കും ഒരുമിച്ചുകൂടി ഓരോ വിനോദങ്ങൾ പറഞ്ഞു ര
സിക്കുവാനിടവരുന്നത്?

ദമയന്തി— അതച്ഛനോടു ചോദിക്കു.

ശാരദ— (വൈദൎഭിമുഖിയായിട്ട്) അച്ഛാ! ഞങ്ങളുടെ പ്രി
യസഖി മടങ്ങിവരുന്ന ആ മഹോത്സവസുഖം ഞങ്ങൾക്കെ
ന്നനുഭവിക്കാം?

വൈ— കുഞ്ഞേ! നിങ്ങളുടെ സംഭാഷണം കേട്ടുകൊണ്ടു നി
ല്ക്കുന്ന എന്റെ ഹൃദയം നൂറായിട്ടു പിളൎക്കുന്നതുപോലെ
തോന്നുന്നു. എന്നാലും ഞാൻ പറയാം; കേൾക്കു. (ദമയ
ന്തിയുടെ നേരെ നോക്കീട്ട്) കുഞ്ഞേ! കേൾക്കു, ഭൎത്തൃഗൃഹ
ത്തിൽ ചെന്നിട്ട്,—

ധീയാളും സുതനെപ്രസവിച്ചു സ്വചിരം
വൎത്തിച്ചു ഭൂലക്ഷ്മിയെ
പ്രേയാനൊത്തു സപുത്രനായ് സകല സൈ-
ന്യൗഘങ്ങളാൽ ചുററിയും
ഭൂയിഷ്ഠപ്രിയമാൎന്ന ഭേരിയുടെ വൻ
നാദങ്ങളാൽ നപ്ത്രിയെ
ശ്രീയാളും സ്നുഷയാക്കുവാൻ മമ മകൾ-
ക്കിങ്ങോട്ടു വീണ്ടും വരാം. (൧൯)

ശാരദ— അഹോ! അച്ഛൻ ജനിക്കുവാൻ പോകുന്ന ദൌഹി
ത്രന്റേയും പൌത്രിയുടേയും വിവാഹസംബന്ധത്തെക്കുറി
ച്ച് അഭിലഷിക്കുന്നു.

ജാഗ— (ശ്ലാഘാപുരസ്സരം സന്തോഷത്തോടെ കൈ ഉയ
ൎത്തീട്ട്) അപ്രകാരം ഭവിക്കുമാറാകട്ടെ.

വൈ— കുഞ്ഞേ! പുരോഹിതനായ ജാഗരായണനെ നമസ്ക
രിക്കു.

ദമയന്തി— (ആദരവോടെ പുരോഹിതപാദങ്ങളിൽ നമസ്കരിക്കുന്നു.)

ജാഗ— (വീണ്ടും കൈ ഉയർത്തി ആദരവോടെ) വത്സേ! ദമയന്തി!

സാമം ഭർത്തൃപിതാക്കളിൽ സഹജലോ-
കത്തിങ്കലും കാത്തു നീ
സൌമംഗല്യമൊടഷ്ടപുത്രവതിയായ്
നീണാൾ ഭൂലോകധാരിണീ
പ്രേമം കാന്തനണച്ചു ശീലവതിയാ,-
യിന്ദ്രന്റെ പൌലോമിയും,
കാമാരിക്കുമയും, ഹരിക്കു രമയും
പോലെ ജയിക്കു ചിരം. (൧൩)

(എന്നു തലയിൽ അരി വിതറുന്നു)

വൈ— വത്സേ! ഇപ്പോൾ പുറപ്പെട്ടുകൊള്ളുക.

ദമയന്തി— (ഞാനിതാ പുറപ്പെടുന്നു എന്നു പറഞ്ഞു വീണ്ടും വീണ്ടും അച്ഛന്റെ പാദങ്ങളിൽ നമസ്കരിക്കുകയും അച്ഛനെ ആശ്ലേഷിക്കുകയും ചെയ്തിട്ടു പിന്നെയും പിന്നെയും തിരിഞ്ഞുനോക്കിക്കൊണ്ടു ഭർത്താവിനോടുകൂടി പോയി.)

വൈദ— (വളരെ നേരം നോക്കി നിന്നിട്ട്) കഷ്ടം! കഷ്ടം! എന്റെ പുത്രി തരുപങ്ക്തികളാൽ മറയ്ക്കപ്പെടുന്നു. വിഷാദാകലമായ ആത്മാവിനെ ഞാൻ ഇപ്പോൾ എങ്ങനെ ധരിക്കേണ്ടു. എവിടെയാണ് ഞാൻ ഒന്നു പ്രാപിക്കേണ്ടത്? ഹാ! ദിക്കുകളൊക്കെ ശൂന്യങ്ങളായിത്തീർന്നു. (എന്നു മൂർച്ഛിക്കുന്നു)

ജാഗ— തിരുമേനി! സമാശ്വസിച്ചാലും.

വൈ— (സമാശ്വസിച്ചു പതുക്കെ എഴുന്നേല്ക്കുന്നു.)

ദമനൻ— (വൃക്ഷശാഖാരൂഢനായി നോക്കീട്ട്) അയ്യയ്യോ! വത്സ വളരെ അകന്നു. അതാ മാമരപങ്ക്തികളാൽ മറയ

പ്പെട്ടന്നു. അയ്യോ! എൻെറ ആ ബാല്യസഹചാരിണി പോയല്ലോ. ഞാൻ ഏകാകിയായിട്ടെങ്ങനെ കഴിച്ചുകൂട്ടും? (വൈദർഭൻെറ അരികത്തു ചെന്നിട്ട്) അച്ഛാ! ഞാനും വത്സയുടെ ഒരുമിച്ചു പോകും.

വൈ— വേണ്ട, വത്സനായ ദമൻ ഭഗിനീസ്നേഹംകൊണ്ടു "ഞാൻ അവരുടെ മുന്നിൽകൂടി തന്നെ യാത്രചെയ്തു് ഏതാനും ദിവസം അവിടെ താമസിച്ചു മടങ്ങിവരാം" എന്നും പറഞ്ഞു പോയിരിക്കുന്നു. ഇപ്പോൾ നീയും എന്നെ ഉപേക്ഷിച്ചുപോകയോ?

ജാഗ— കുട്ടീ! നിൻെറ ഈ ആലോചന യുക്തമല്ല. യുവരാജാവുംകൂടി ഇവിടെ ഇല്ല. കുട്ടി പുത്രീവിരഹശോകാതുരനായ അച്ഛനെ പരിചരിച്ചു് ഇവിടെ ഇരിക്ക. അത്രമാത്രമല്ല; ഈ സന്ദർഭത്തിൽ വ്യർത്ഥമനോരഥന്മാരായ രാജാക്കന്മാരിൽ ആരെങ്കിലും എപ്പോഴെങ്കിലും ഒരു കലഹം ഉണ്ടാക്കിയെന്നും വരാം. അപ്പോൾ പ്രതിവിധി ചെയ്യുവാൻ കുട്ടി അച്ഛൻെറകൂടെ ഉണ്ടായിരിക്കേണ്ടതും അത്യാവശ്യമാകുന്നു.

വൈ— (നീരസഭാവത്തിൽ) ജാഗരായണ! അങ്ങു പൂജ്യനായ ഒരു ഗുരുവാകുന്നു. എല്ലാകാൎയ്യങ്ങളും അനുരൂപമാകുംവണ്ണം പറയുന്നതുമുണ്ട്. എന്നാലും അവസാനം ഇങ്ങനെ അറിവില്ലാത്തവരെപ്പോലെ കല്പിക്കുന്നതെന്താണ്? കേൾക്കൂ—

ആരോടും മൊഴി ഭൂമിപാലർ ശിരസാ
ചൂടുന്ന പൂമാലപോ-
ലാരാസേതുഹിമാചലം ധരണിയെ-
പ്പാലിപ്പു, കയ്യൂക്കിനാൽ;
പേരാൽ ഭൂമിപനന്നയം കളവതാർ
ശ്രീവീരസേനോത്ഭനാ-

മാരാജൻ വിജയിക്കവേ; കലികഥം
നമ്മൾക്കു ബാധിച്ചിടും? (൨൦)
(എന്നു ചുററിനടന്ന് എല്ലാവരും പോയി.)
നാലാമങ്കം കഴിഞ്ഞു.

# അഞ്ചാമങ്കം.

(അനന്തരം വികൃതോദ്ധതവേഷനായി കലി പ്രവേശിക്കുന്നു)

കലി— (ഗൌരവത്തോടെ ചുററിനടന്നു സഹർഷം) ആഹാ! ഇപ്പോൾ നമുക്കു വേണ്ടുന്നതെല്ലാം തികഞ്ഞു. ഇനി നമുക്കു പ്രാപ്തമായിരിക്കുന്ന കാര്യലാഭത്തെ അനുഭവിക്കാം. (ചുററും നോക്കീട്ട്) ഇതാരാണ് വരുന്നത്? (സൂക്ഷിച്ചുനോക്കീട്ട്) ലോകവിലക്ഷണനായ ഈ പുരുഷനാരാണ്? ഇവനാകട്ടെ-

ധരിക്കുന്നു മൈല്യം ധവളിമയുമേലുന്ന വസനം
സ്ഫുരിക്കുന്നു കോപം കണ്ണുകളിരവും തന്മുഖമതിൽ
ഉരക്കുന്നു രൌദ്രം മൂർദ്ധിമയുമെഴ്ന്നോരു വചനം
ചരിക്കുന്നു സത്താംവഴിയിൽ വിപാഥത്തിങ്കലുമഹോ. (൧)

(പുരുഷൻ പ്രവേശിച്ചു സ്മിതത്തോടുകൂടെ)

അല്ലയൊ കലിരാജാവെ! തിരുമേനി സർവ്വോൽക്കർഷേണ വർത്തിച്ചാലും.

ക— അനുസ്മരിച്ചിട്ട് (പ്രത്യഭിജ്ഞയോടുകൂടെ) അല്ലാ! ദ്വാപരനോ ഇതു? ഹേ ദ്വാപര! അങ്ങ് വയസ്സുകൊണ്ട് എന്റെ ഗുരുവാകയാൽ ഞാൻ ഭവാനെ നമസ്കരിക്കുന്നു.

ദ്വാപ— (അല്പം കോപത്തോടെ) ഞാൻ മഹാനായതുകൊണ്ടല്ലേ?

ക— (ആടോപത്തോടെ) എന്റെ മുമ്പിൽ മററൊരു മഹാനൊ?

ഭാ— എന്തുകൊണ്ടു പാടില്ല?

ക— കേൾക്കു,

ഉത്തമസ്ഥിതി ഹേതുക്കൾ
വിത്തവീര്യങ്ങൾ ബുദ്ധിയും,
ഒത്തിതെല്ലാമെനിക്കെന്നോ-
ടൊത്തവൻ നഹി ഭൂമിയിൽ. (൧.)

ഇനിയും കേൾക്കുക.

ഞാനേ ഭൂപതി, സൌമ്യ,നുത്തമകുല-
ത്തിങ്കൽ ജനിച്ചുള്ളവൻ,
ദാനേശൌണ്ഡനു,മെങ്കൽ നില്പു ഭുവനം,
ഞാനാണു സർവ്വജ്ഞനും;
സ്ഥാനേഷ്വപ്രതിമത്വമിങ്ങിതുവിധം
നാനാഗുണശ്രേണിയും
താനേ നമ്മിൽ വിളങ്ങിടുന്നു, വിരുതൻ
ഞാൻ ഹിനർ മറ്റുള്ളവർ. (൨.)

ഭാ— (സ്വഗതം) ഓ! ഈ വിദ്വാൻ ആത്മപ്രശംസാപരനാണ്. ഈയാളുടെ അന്തർഗ്ഗതം അറിയേണ്ടതാകയാൽ ശുണ്ഠി കേററിക്കൂട. ഏതായാലും ഒന്നു വലുതാക്കി വിടാം, വരട്ടെ. (പ്രകാശം) അയ്യോ! കലിയുടെ പ്രഭാവമൊ? മഹാരാജാവെ! എല്ലാം പൊന്നുതിരുമേനിയിൽ അടങ്ങിയിരിക്കുന്നു.

ക— (സന്തോഷാനുരാഗത്തോടുകൂടെ) ഇതാ പീഠം അയ്യൻ ഇതിൽ ഇരുന്നാലും.

ഭാ— മഹാരാജാവെ! തിരുമേനിയെ മുഖം കാണിച്ചിട്ടു കാലം ഏറെയായിരിക്കുന്നു. അവിടവിടെ അന്വേഷിച്ചു ബുദ്ധിമുട്ടി. ഇതെവരെ കണ്ടുകിട്ടിയില്ല. ഈ കാലമൊക്കെ എഴുന്നെള്ളത്തുകൊണ്ടു ശോഭിപ്പിച്ചിരുന്നത് എവിടമാണ്?

ക— ഇവിടെത്തന്നെ.

ദ്വാ— അങ്ങനെയായാൽ പോരാ; എവിടെ, എങ്ങനെയൊക്കെ ഇരുന്നരുളുന്നു?

ക— കേൾക്കുക.

പൂവമ്പന്റെ പൂകളേകി,
രാവും പകലും വളർത്തി രാഗാഗ്നിൻ
വേവും പടി സുവിവേകം
മേവുന്ന ദുഷ്ടർ തൻ മനസ്സുകളിൽ. ൪

ദ്വാ— ശേഷ് സ്നേഹിത! ശേഷ്, ഞാനൊന്നു ചോദിക്കട്ടെ അങ്ങെന്താണിങ്ങനെ വൈക്ലബ്യവും, വേഗതയും സന്തോഷവും ഇടകലർന്നു കാണപ്പെടുന്നത്? പുതിയ വിശേഷം വല്ലതുമുണ്ടോ?

ക— ഇതു നാരദന്റെ പ്രസാദമാണ്.

ദ്വാ— എങ്ങനെയാണത്?

ക— പ്രിയ സുഹൃത്തേ! നിങ്ങൾക്കു കേൾക്കാൻ പാടില്ലാത്ത രഹസ്യം എനിക്കുണ്ടോ? മറച്ചിരുന്നു കേൾക്കുക.

ദ്വാ— ഞാനിതാ സശ്രദ്ധനായിരിക്കുന്നു.

ക— ഒരിക്കൽ മഹർഷിയായ നാരദൻ വന്നിട്ടു ദമയന്തിയെ ത്രൈലോക്യസുന്ദരിയാക്കി വർണ്ണിച്ചു.

ദ്വാ— (സ്വഗതം) കലഹപ്രിയനായ അദ്ദേഹം എന്തെങ്കിലും ഒരു കലഹബീജം സ്ഥാപിച്ചിട്ടുണ്ടായിരിക്കണം. (പ്രകാശം) എന്നിട്ട്?

ക— അതിനുശേഷം ദമയന്തിയിൽ അഭിനിവേശത്തോടുകൂടിയ ഞാൻ അവളെ വേൾക്കുന്നതിന്നു കുണ്ഡിനത്തിലെത്തി. അന്നുതന്നെ അവൾ നളനെ വരിച്ചതായി, സ്വയംവരം കഴിഞ്ഞു സ്വർഗ്ഗത്തിലേക്കു പോകുന്ന ഇന്ദ്രാദികൾ പറഞ്ഞു കേട്ടതിൽ ദ്വേഷ്യത്തോടുകൂടെ ഞാൻ നിഷധപുരിയെ പ്രാപിച്ചു.

ദ്വാ— പിന്നെ, പിന്നെ?

ക— അവിടെ ഏകാകിനിയായിട്ട് അവൾ വെളിക്കുവരുന്നതും പാൎത്തു പാൎത്തു താന്നിമരത്തിൽ കയറി വളരെ പക്ഷങ്ങൾ കഴിച്ചുകൂട്ടിയിട്ടും അവളെ കാണ്മാൻ കഴിഞ്ഞില്ല.

ചാ— ശരിതന്നെ, കാണ്മാൻ കഴികയില്ല.

ക— (കോപോദ്രേകങ്ങളോടുകൂടെ) എടാ കഴുതേ! എരപ്പാളി! മൂഢ! പറയ! നിനക്കിതു ശരിയോ? (എന്ന് അടിക്കുവാൻ എഴുനീല്ക്കുന്നു)

ചാ— (തടുത്തിട്ട്) സ്നേഹിതരേ! കാരണം കൂടാതെ ഇങ്ങനെ കോപിക്കുന്നതെന്ത്? രാജദാരങ്ങൾ വെളിക്കുവരിക സമ്പ്രദായമില്ലായ്കയാലല്ലേ ഞാനിങ്ങനെ പറഞ്ഞത്? അതുതന്നെയൊ, പതിവ്രതാസ്ത്രീകൾ ഒരിക്കലും ഏകാകിനികളായിട്ടു വെളിക്കിറങ്ങുകയില്ല. ഇങ്ങനെ തന്നെ പ്രാചീനന്മാരും പറഞ്ഞിരിക്കുന്നു.

> സ്ഥാനം വിട്ടൊരു ചോരുവസ്തുമഹിതൻ
>
> മൂൎദ്ധാവിലേറുന്നതാം,
>
> യാനം മററാരുവൻെറ ഗേഹമതിലോ
>
> ദീപാന്തരപ്രാപ്തിപോൽ,
>
> മാനഞ്ചും മിഴിതന്നലഭ്യവചനം
>
> ലുബ്ധൻെറ വിത്തം, പരൻ–
>
> താനോ ഹന്ത! ചതുൎത്ഥിയിങ്കലുദയം
>
> കൊള്ളും നിശാനായകൻ. (൭)

ക— (താഴ്മയോടെ) ഇങ്ങനെയാണെങ്കിൽ അല്ലയോ മഹാത്മാവേ! എൻെറ തെററിനെ ക്ഷമിച്ചാലും. (എന്നു നമസ്കരിക്കുന്നു)

ചാ— (സ്വഗതം) ഈയാൾ ഒരു പടുവങ്കൻ തന്നെ. കോപപ്രസാദങ്ങൾ എത്ര സുലഭങ്ങളായിരിക്കുന്നു! (പ്രകാശം) അതു പോകട്ടെ, പിന്നെയെന്തുചെയ്തു? പറയു.

ക— പിന്നെ അവരെ തമ്മിൽ വിഘടിപ്പിക്കുവാനുള്ള ഒരു സൂത്രമാലോചിച്ചുകൊണ്ടു കുറേക്കാലം കഴിച്ചു.

ദാ— ഇവിടെ ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ. ന്തഃപുരാന്ത ത്തിൽ കടന്ന് അവളെ ബലാൽ അപഹരിക്കാമായിരു ന്നില്ലേ?

ക— സ്നേഹിതാ! കേൾക്കു. അവിടെ എന്റെ ശത്രുക്കളായ അനേകം പേർ അവളെ കാത്തുനില്ക്കുന്നു. അവർ എനിക്ക് അവിടെ കടക്കുവാൻ സൌകൎയ്യം തരുന്നില്ല. അവരുടെ ഓരോരുത്തരുടെയും നിഗ്രഹം എനിക്കു സുലഭമാകുന്നു. എ ന്നാലും കാൎയ്യസിദ്ധിയുടെ വിളംബത്തെ ഭയന്ന് ഈ ഭേദോ പായത്തെ ചിന്തിച്ചതാണ്.

ദാ— സഖേ! നന്നായി. അങ്ങ്,

"വീൎയ്യത്താൽ സാദ്ധ്യമാകാത്ത-
തുപായത്താൽ ഫലിച്ചിടും"

എന്നുള്ള രീതിയെ അനുസരിച്ചു. ആരാണ് അങ്ങയുടെ ഈ ശത്രുക്കൾ? അവരുടെ പരിവാരങ്ങളും?

ക— സത്യം, ശൌചം, ശമം, ദമം, തിതിക്ഷ, സമാധാനം, ശ്രദ്ധ മുതലായവ തന്നെ.

ദാ— അവ അവിടെക്കു നഷ്ടമ്ലൂല്യങ്ങൾ മാത്രമേ ആകുന്നു ള്ളു. പിന്നെ; പിന്നെ?

ക— അനന്തരം കുറഞ്ഞൊന്ന് അകത്തേക്കു കടന്നിട്ട് അവ രുടെ വിവേകത്തെ നശിപ്പിക്കാൻ വേണ്ടി എന്റെ പക്ഷ ത്തിൽ വൎത്തിക്കുന്നവരായ ഭ്രമ,മദാ,ലസ്യാദികളെ അവിടെ നിയോഗിച്ചതിനുശേഷം നളന്റെ അധഃപതനത്തിന് അവന്റെ വിരോധിയായ പുഷ്കരൻ പ്രോത്സാഹിപ്പിക്ക പ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഇപ്പോൾ അനായാസേന അവളെ അപഹരിച്ചു ഞാൻ അനുഭവിക്കുന്നുണ്ട്.

ദാ— ആ സാധ്വിയുടെ കഥ അവസാനിച്ചു.

ക— എന്താണ് നിങ്ങൾ കരുണയോടുകൂടെ ദുഃഖിക്കുന്നത്?

ദ്വാ— അനൌചിത്യം തുടങ്ങുമ്പോൾ തദ്ബാധനായ ഒരാൾക്കും പൊട്ടുന്നനവെ ഒരു സന്താപമുണ്ടായിപ്പോകുന്നതു സാധാരണയാണ്. കേൾക്കു, പ്രാചീനവചനം.

അന്യന്റെ മുന്തിരിഖരം
തിന്നുന്നേരം നമുക്കു കുറവുണ്ടോ?
എന്നാലുമനൌചിത്യം
തന്നെയിതെന്നോർത്തു ചിത്തമുരുകുന്നു. (൯)

ക— എന്താണനൌചിത്യം?

ദ്വാ— (സ്വഗതം) ഇപ്പോൾ ഇവനെ കോപിപ്പിക്കാതെ തന്നെ ഇവനു ഇഷ്ടം തോന്നുന്ന മട്ടിൽ മറുപടി പറഞ്ഞു നോക്കാം. (പ്രകാശം) ഭൈമി നളനാൽ അനുഭൂതയാകുന്നു. അവൾക്ക് ഇന്ദ്രസേനൻ എന്നും ഇന്ദ്രസേന എന്നും രണ്ടു കുട്ടികളുമായി. അങ്ങയെപ്പോലുള്ളവർക്കു യാതയാമമായ വസ്തുവിൽ എങ്ങനെ അപേക്ഷ വരും?

ക— എന്തെങ്കിലും ഉപായം പ്രയോഗിച്ച് അവളെ കയ്യിലപ്പെടുത്തി ഞാൻ അനുഭവിക്കും. അപ്പോൾ അവൾ തോണിയും പുഴയുംപോലെ സർവ്വസാധാരണിയായിക്കൊള്ളും. ഇതിൽ എന്താണനൌചിത്യം? നമുക്കു വല്ല ചേതമുണ്ടോ?

ദ്വാ— (സ്വഗതം) ദുർജ്ജനം കാരണം കൂടാതെ കോപിക്കുകയും അനൌചിത്യം പ്രവൃത്തിക്കുകയും ചെയ്യുന്നു. (പ്രകാശം) സഖേ! ഇതു സംഭവിക്കുന്നതല്ല.

ക— എന്തുകൊണ്ട്?

ദ്വാ— കേട്ടാലും,

ദണ്ഡംകൊണ്ടും ഭയംകൊണ്ടും
ചണ്ഡലോഭാദിയാലുമേ
പുണ്യശീലകൾതൻ ശീലം
ഖണ്ഡിക്കാനെളുതാസ്സുരാ. (൰)

ക— (ക്രോധത്തോടുകൂടി) പോക്കിരി! അപശകുനം പറയുവോ? (കോപോദ്രേകസഹിതം)

> എടടടടടട! നീയോ നമ്മോടാശാസ്യമോതാൻ?
> കകകകകകത്തം കെട്ട വാക്കല്ലി ചൊല്ലി?
> കകകകകഖലന്മാരോതിവിട്ടോരു നിന്നെ-
> പ്പിപിപിപിപിപിപിണ്ഡികൊപ്പമായ് വെട്ടുവേൻ
> [ഞാൻ. (വ്വ)

(എന്നു വാളൂരി വെട്ടുവാനോങ്ങുന്നു.)

ഭാ— (ഓങ്ങിയ കൈ പിടിച്ച് ഭയത്തോടുകൂടെ, ആത്മഗതം) ഇവൻ അസമീക്ഷ്യകാരിയാണ് വെട്ടാതിരിക്കില്ല. ഇപ്പോൾ എന്താ ചെയ്യേണ്ടത്? (വിചാരിച്ചിട്ട്) ആട്ടെ (പ്രകാശം) സ്നേഹിതരെ! ഇതാ പിടിക്കു മഹാ പ്രതാപങ്ങളോടുകൂടിയ നാലു ചൂതുകൾ! നിങ്ങളുടെ സഹായത്തിനു വന്നിരിക്കുന്ന എന്നെ ഇങ്ങനെ തെററിദ്ധരിക്കയാണൊ വേണ്ടത്?

ക— (ചൂതുകളെ സ്വീകരിച്ചു സസന്തോഷം) സഖെ! ഈ ശാരങ്ങൾ എവിടെനിന്നു കിട്ടി? ഇവയുടെ യോഗ്യതകളെന്തെല്ലാമാണ്?

ഭാ— (സമാശ്വാസത്തോടുകൂടെ) കേൾക്കുക! ഭഗവാനായ കാമദേവനാൽ കൊല്ലപ്പെട്ട ശംബരൻെറ അസ്ഥിഖണ്ഡങ്ങളെക്കൊണ്ടു മായാവിയായ മയനാൽ ഉണ്ടാക്കപ്പെട്ടവയാകുന്നു ഇവ. അദ്ദേഹമാകട്ടെ ഇവയെ ഒരു കപടപ്രൗഢിപരീക്ഷയിൽ ഒന്നാമനായി ജയിച്ച എനിക്കു സമ്മാനിച്ചതാണ്.

> മൂഢനെങ്കിലുമിച്ചൂതാ-
> ലാടിടുന്നവനാരെയും
> നേടാം, പ്രയോക്താജിതനാ-
> യിടാ,മാററാർ കലത്തിനാൽ. (ൻ)

ആകയാൽ ഇവയെ പുഷ്കരന്ന കൊടുക്കാം. പുഷ്കരൻ സൌന്ദര്യഗർവ്വിഷ്ഠയായ അവളെ ഭവാനധീനയാക്കുകയും ചെയ്യും.

ക— (സപ്രമോദം) ഇതെല്ലാം വളരെ നല്ല ഉപായങ്ങളായിരിക്കുന്നു. സ്നേഹിതാ! നിങ്ങൾ എന്റെ പ്രാണസമനാകുന്നു. എന്റെ പക്കൽ നിന്നുണ്ടായ തെററിനെ മറന്നുകളയണേ! (ഗംഭീരസ്വരത്തിൽ) ആരവിടെ?

(ഒരാൾ പ്രവേശിച്ചിട്ട്) തിരുമേനി! കല്പിച്ചാലും.

ക— എടോ ദൂമ്രതെ! നമുക്ക പുഷ്കരനെ കാണേണ്ടിയിരിക്കുന്നു.

ദൂമ്രതി— മഹാ പ്രഭോ! അദ്ദേഹം ഇന്നലെത്തന്നെ അടിയൻ വഴി തിരുമേനിയാൽ ആജ്ഞപ്തനായിട്ട് നളനെ നിഗ്രഹിക്കുവാൻ വേണ്ടി നിഷധത്തിലേക്ക പുറപ്പെട്ടിരിക്കുന്നു.

ക— (വിചാരിച്ചിട്ട്) കൊള്ളാം. നീ ഓടിപ്പോയി, പുഷ്കരൻ നളനെക്കാണുന്നതിന്ന മുമ്പുതന്നെ ഈ ചൂതുകരം കൊടുത്തിട്ട ഞാൻ വരുന്നതുവരെ പുഷ്കരനെ സേവിച്ചു നിന്നുകൊള്ളുക.

ദൂ— കല്പനപോലെ. (എന്ന ചൂതുകളും കൊണ്ടുപോയി.)

ദ്വാ— എന്നാൽ അങ്ങ് ഇനി എവിടെക്കാണ്?

ക— നാം നമ്മുടെ പ്രിയസുഹൃത്തായ കാർക്കോടകനെയും കാട്ടാളത്തലവനായ ഉഗ്റസേനനെയും കച്ചവടക്കാരനായ കാമദാസനെയും പ്രാഡ്വിപാകനായ ശഠമതിയെയും വ്യവഹാരനിവേദകനായ ചണ്ഡവർമ്മാവിനേയും മററും ഉത്സാഹഭരിതന്മാരാക്കിച്ചെയ്തിട്ട പ്രസ്തുത കാര്യസാദ്ധ്യത്തിന്ന യത്നിക്കാനാണ് തുടങ്ങുന്നത്. അങ്ങും എന്റെകൂടെത്തന്നെ ഉണ്ടായിരിക്കണം.

ദ്വാ— അതിന്ന വിരോധമില്ല. നമ്മുടെ ഉദ്ദേശവും അപ്രകാരം തന്നെയായിരുന്നു. (മേല്പിലേക്ക നോക്കി അനുതാപത്തോടുകൂടെ ആത്മഗതം) അയ്യോ! ഈ ശാരപ്രഭാനം സാ

ധുവായ മാൻപേടയെ ബന്ധിക്കുവാൻ ക്രൂരകർമ്മാവായ കാട്ടാളൻ കണിയുണ്ടാക്കി കൊടുത്തതുപോലെയായി. കഴിഞ്ഞ കാര്യത്തിൽ ഒന്നും ചെയ്യുവാൻ തരമില്ലല്ലൊ. ഇരിക്കട്ടെ, അതിനാൽ ഇവൻ്റെ ആരംഭങ്ങളെല്ലാം ഇന്ദ്രനെ അറിയിക്കേണം. അദ്ദേഹമേ ഇതിനൊരു നിവാരണം ഉണ്ടാക്കുവാനുള്ളു. അല്ലെങ്കിൽ

പരിശുദ്ധലോകതിയും നേരും
ശീലവും ചേർന്ന മർത്ത്യനെ
പരന്മാർ വിജയിച്ചാലും
ജിതനാകുന്നതല്ലവൻ. (൧൦)

(എന്നു പുറത്തിറങ്ങി പോയി.)

മിശ്രവിഷ്കംഭം കഴിഞ്ഞു.

(അനന്തരം പുഷ്കരൻ പ്രവേശിക്കുന്നു.)

പുഷ്കരൻ— (ആനന്ദത്തോടും അഹംഭാവത്തോടുംകൂടെ) അഹോ! അനുകൂലമായ വിധിയുടെ പ്രസാദോന്മുഖത! പുരുഷപ്രയത്നത്തിൻ്റെ മഹിമാതിശയം! എൻ്റെ സാമർത്ഥ്യകർമ്മങ്ങൾ യാതൊന്നിനെ ഉദ്ദേശിച്ചോ അതിനെ ഉദ്ദേശിച്ചു തന്നെ കലിയുടെ വരവും ഈ അക്ഷപ്രേഷണവും. അതുകൊണ്ടു നമ്മുടെ മനോരഥസിദ്ധിക്ക് ഇനി അധികം വിളംബമില്ലെന്നു തോന്നുന്നു. (അനുസ്മരണത്തോടും ഔത്സുക്യത്തോടുംകൂടി)

പണ്ടാശയം ഭുവനമോഹനമൂർത്തിയാമാ-
വണ്ടാറണിക്കുഴലി തൻ മിഴിയമ്പുമൂലം
രണ്ടാമതില്ലിതിനു പരമൌഷധമിന്നതിന്നാ-
തണ്ടാരിടഞ്ഞമിഴിയെന്നിയെ യന്യമല്ല. (൧൧)

അഹോ! ഭാഗ്യത്താൽ നമുക്ക് എല്ലാ ഉപകരണങ്ങളും

തികഞ്ഞിരിക്കുന്നു. ഇപ്പോൾ നളനോടു നേരിടുന്നതിന്ന് എ
നിക്കു സംശയിക്കേണ്ടതില്ല. അതിനാൽ

നേടിക്കൊള്ളുന്നതല്ലാ നളനെയടരിലി-
നാരുമെന്നുള്ളതെങ്ങും
പാടിക്കൊള്ളട്ടെ നാട്ടിന്നവനെ വധുവൊടും
ചൂതിനാൽ ഭ്രഷ്ടനാക്കി;
കൂടും ദാരിദ്ര്യമേകീട്ടവരെ വിഘടനം
ചെയ്തുവൈദർഭി ദുഃഖി-
ച്ചീടുമ്പോൾ ചാടുവാക്യാലവളെ വശഗയാ-
ക്കിസ്സുഖിക്കാം ത്യജിക്കാം. (൧൨)

(മുൻഭാഗത്തേക്കു നോക്കീട്ട്) ഇതാ ആ രാജമന്ദിരം. ഇ
നി ഞാൻ ഇതിൽ പ്രവേശിക്കട്ടെ. (രണ്ടുഭാഗത്തും നോക്കീട്ട്)
നമ്മുടെ നേരെ വരുന്ന ഗംഭീരാകാരനായ ഇയാൾ ആരാണ്?

(പുരുഷൻ പ്രവേശിച്ചു തൊഴുതുംകൊണ്ട്) തിരുമേനി!
കല്പിച്ചയച്ച ദുർമ്മതിയെന്ന ചാരൻ മുഖേന അവിടത്തെ എഴു
ന്നെള്ളത്തറിഞ്ഞിരിക്കുന്ന അടിയങ്ങളുടെ പൊന്നുതിരുമേനി
അവിടത്തെ കൂട്ടിക്കൊണ്ടുചെല്ലുവാൻ എന്നോട് ഉത്തരവായി
രിക്കുന്നു.

പുഷ്ക— കൊള്ളാം. നമുക്കു സന്തോഷമായി. നിങ്ങൾക്കിവി
ടെ എന്താണുദ്യോഗം? പേരെന്താണ്?

പുരുഷൻ— പ്രഭോ! ഞാനിവിടെ എട്ടാമത്തെ മന്ത്രിയായ മ
തിസേനനാണ്.

പുഷ്ക— (സാദരം) ആഃ! മതിസേന! ഞാനിതാ നിങ്ങളെ
പ്രത്യഭിവാദ്യം ചെയ്യുന്നു. ഇപ്പോൾ ആ ശ്രീമാൻ എന്തു
ചെയ്യുന്നു?

മതിസേനൻ— പ്രഭൊ! മഹാരാജാവായ നൈഷധൻ ഏതൊ
കാരണത്താൽ അല്പം ബുദ്ധിക്ഷയം പ്രാപിച്ചവനായതി
നാൽ മനോവിനോദനത്തിന്നുവേണ്ടി മുഖ്യാമാത്യനായ പ്ര

ജ്ഞാനശേഖരനോടുകൂടെ സംഭാഷണം ചെയ്തുംകൊണ്ടു മിത പരിവാരനായിട്ടു ചന്ദ്രശാലയിൽ എഴുന്നെള്ളിയിരിക്കുന്നു.

പുഷ്ക— ആകട്ടെ, അങ്ങോട്ടുതന്നെ ചെല്ലാം. ചന്ദ്രശാലയുടെ വഴി കാണിക്കൂ.

മതി— തിരുമേനി! ഇതിലെ എഴുന്നെള്ളാം.

പുഷ്ക— (ചുററിനടക്കുന്നു)

(അനന്തരം പറഞ്ഞതുപോലെ രാജാവു പ്രവേശിക്കുന്നു)

രാജാ— (വൈവശ്യത്തെ നടിച്ചിട്ട്) ആര്യ! അമാത്യപ്രജ്ഞാശേഖര! ഏതോ ചില വിഷാദങ്ങളാൽ ബാധിതമായിരിക്കുന്ന എന്റെ മനസ്സിൽ ഭവാന്റെ ഉപദേശം പതിയുന്നില്ല.

അമാത്യൻ— തിരുമേനി! അവിടേക്ക് ഒന്നിനും കുറവില്ലാതിരിക്കെ ഇപ്രകാരം ഒരു വൈമനസ്യത്തിനു കാരണമില്ല.

സൌരാജ്യത്താൽ പ്രഹൃഷ്ടം ജനതതി, നതിചെ-
യ്യുന്നു ഭൂപാലരെല്ലാം,
പാരിൽ സാധ്വീശിരോമാലികയിത, സുതോ-
ല്പത്തിയും സ്തുത്യയല്ലോ,
ധീരം ചിത്തം, സ്വരൂപം മൃദു, ദൃഢതവയ-
സ്സിനു താരുണ്യവും ഭൂ-
സ്വാരാട്ടാമങ്ങു സാമ്രാട്പദവിയിൽ വിലസീ-
ടുന്നു നാനാപ്രകാരം. (൧൩)

അതിനാൽ ഈദൃശനായ തിരുമേനിക്കു വൈമനസ്യത്തിന്ന് ഒരു കാരണവും ഞാൻ കാണുന്നില്ല.

രാജാ— ആര്യൻ പറയുന്നതു വാസ്തവമാണ്. എന്നാലും, ദുസ്സ്വപ്നദർശനത്താൽ ഞാനങ്ങനെ പറഞ്ഞതാണ്.

അമാ— എന്താണാവോ ആ ദുസ്സ്വപ്നം?

രാജാ— ഇന്നലെ രാത്രി മൂന്നാമത്തെ യാമത്തിൽ ഞാൻ നല്ലവണ്ണം ഉറങ്ങുകയായിരുന്നു. അപ്പോൾ,

ഒരുവനൊരു കരാളമൂർത്തിയെന്നെ-
ഗ്ഗിരിമുകളിന്നു നിലത്തു തള്ളിയിട്ടു
ധരണിയിതിലുരുണ്ടുവന്ന പിമ്പാ-
പ്പൂരുഷനെ നോക്കി വിറച്ചു ഞാനുണർന്നു. (൫൪)

അമാ— ഇതു ദുസ്സ്വപ്നം തന്നെയാണ്.

രാജാ— എങ്ങനെയുള്ള ദുഷ്ഫലത്തെയാകുമോ ഈ സ്വപ്നം പ്രദാനം ചെയ്യുന്നത്?

അമാ— ഉം. ഒന്നുമില്ല.

രാജാ— എന്താണത്?

അമാ— ഉണർത്തിക്കാം. ഈ സംഗതിയെപ്പററി ദേവി ധരിച്ചിട്ടുണ്ടോ?

രാജാ— പിന്നയോ.

അമാ— ഇതുകൊണ്ടു തന്നെയാണ് ദേവി ഒരു ബ്രാഹ്മണനെക്കൊണ്ടു ശതരുദ്രീയശാന്തിഹോമ മന്ത്രജപാദികളെ ചെയ്യിപ്പിച്ചും, ദേവിയുടെ തൃക്കൈകൾകൊണ്ടുതന്നെ പറിച്ച കൂവളത്തിലകളാൽ ഭഗവാനായ മൃത്യുഞ്ജയനെ അർച്ചിച്ചും തിരുമനസ്സിലെ മംഗളത്തെ ആശംസിച്ചുകൊണ്ടിരിക്കുന്നത്?

രാജാ— ദേവി അഭിജ്ഞയും പതിപ്രണയിനിയുമാകുന്നു.

അമാ— അതിനാൽ ഈ സ്വപ്നം അധികം ഫലിക്കുകയില്ല.

രാജാ— ശരി. ശരി.

അമാ— ഒന്നുംകൂടിയുണ്ട്.

ശകുനം പ്രശ്നവും സ്വപ്നം
കണികാണലുമൂഴിയിൽ
ചില ദിക്കിൽ സഫലമാം
ചിലേടത്തൊക്കെ നിഷ്ഫലം. (൫൫)

രാജാ— ഇതും ശരിതന്നെയാണ്.

അമാ— അതുകൊണ്ടു തിരുമേനി നിരർത്ഥകമായ ഈ സ്വപ്ന

ചിന്തയെ ത്യജിച്ചു ലോകഹിതത്തിന്നുവേണ്ടി നല്ലവണ്ണം വ്യാപരിക്കുകയാണ് വേണ്ടത്.

രാജാ— ഇതാ നാം ഒരു പുതിയ ആളായിരിക്കുന്നു. (അണിയറയ്ക്കുനേരെ നോക്കീട്ട്) ആരവിടെ?

(ദ്വാരപാലൻ പ്രവേശിച്ചിട്ട്) തിരുമേനി! കല്പിച്ചാലും.

രാജാ— സദാചാര! നമ്മെക്കാണ്മാൻ വാതുക്കൽ വല്ലവരും വന്നു നില്ക്കുന്നുണ്ടോ?

സദാചാരൻ— തിരുമേനി! ഇതാ പുഷ്കരരാജാവ്, തൃപ്പാദങ്ങളെ നമസ്കരിക്കുവാൻ വേണ്ടി സമയം കാത്തു നില്ക്കുന്നു.

രാജാ— വേഗം പ്രവേശിപ്പിക്കു.

സദാ— കല്പനപോലെ (എന്നു പോയി)

(പുഷ്കരൻ പ്രവേശിച്ചു തൊഴുതുകൊണ്ട്) മഹാരാജാവു വിജയിച്ചാലും, വിജയിച്ചാലും.

രാജാ— (സപ്രണയം) വത്സാ! വരൂ. വരൂ. ആസനത്തിൽ ഇരിക്കൂ.

പുഷ്കരൻ— (വിനയപൂർവ്വം ഇരിക്കുന്നു.)

രാജാ— ഭവാനും പരിവാരങ്ങൾക്കും സുഖമല്ലയൊ?

പുഷ്ക— ഇവിടുത്തെ കാരുണ്യത്താൽ ഒക്കെ സുഖം തന്നെ.

രാജാ— കണ്ടിട്ടുവളരെ നാളായി. എന്താണിങ്ങനെ അല്പം ക്ഷീണിച്ചുകാണപ്പെടുന്നത്?

പുഷ്ക— പണ്ടൊരിക്കൽ കുണ്ഡിനപുരിയിൽ പോയി മടങ്ങി വന്നതുമുതൽ എനിക്കൊരു ഉദരരോഗം പിടിപെട്ടു. അതാണ് ക്ഷീണത്തിന്നു കാരണമായിത്തീർന്നത്.

രാജാ— എന്നാൽ മഹാവൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിക്കേണം.

പുഷ്ക— ഇപ്പോൾ ചികിത്സയിലാണ്.

രാജാ— പത്ഥ്യത്തിൽ ഇരിക്കുമ്പോൾ പെട്ടെന്ന് ഇങ്ങനെ ദൂരസഞ്ചാരം ചെയ്യുന്നതു നന്നൊ?

പുഷ്ക— രാജൻ! കേട്ടാലും.

> അരോചകം വാഴ്കയൊരേസ്ഥലത്തി-
> ലരോഗതയ്ക്കെന്ന വിധിച്ചു വൈദ്യൻ
> ഓരോരു ദേശങ്ങളിലെത്തി ഞാൻ ഭൂ-
> വരോപകണ്ഠത്തിലുമാഗമിച്ചേൻ. (൧൩)

ഇനിയെല്ലാം എനിക്ക് അനുകൂലമായി വന്നുകൊള്ളുമെന്നു ഞാൻ വിചാരിക്കുന്നു.

രാജാ— അങ്ങനെ ഭവിക്കുമാറാകട്ടെ.

പുഷ്ക— (സുവർണ്ണസഞ്ചിയിൽനിന്നു ചൂതുകരം എടുത്ത്) പ്രഭോ! ഇതാ നാലു ചൂതുകരം. ഇവയെ സ്വീകരിച്ചരുളിയാലും.

രാജാ— (നോക്കീട്ട്) ഈ ചൂതുകരം അത്യന്തം കമനീയങ്ങളും വളരെ വിലപിടിച്ചവയുമാകുന്നു. ഇവയെ എവിടെനിന്നു ലഭിച്ചു?

പുഷ്ക— ഈ ചൂതുകരം നമ്മുടെ കുലകൂടസ്ഥനായ വനായുരാജാവിനാൽ പ്രയോജ്യമാനങ്ങളായിരുന്നവയത്രെ.

രാജാ— (സശ്ലാഘം) അങ്ങനെയോ? തത്ര ഭവാനായ വനായുവിനാൽ പ്രയുക്തങ്ങളായിരുന്നു എന്നതിനാൽ നാമും ഇവയെ ബഹുമാനിക്കേണ്ടതാകുന്നു. നമ്മുടെയും കുലകൂടസ്ഥൻ അദ്ദേഹം തന്നെയായിരുന്നു. എങ്ങനെയെന്നാൽ:—

> കൊണ്ടാടിടേണ്ട പുകളോടു വനായു ജാതൻ
> പണ്ടാര്യനായ ശിവശേഖര ദേവവംശേ
> ഉണ്ടായിതത്തനയനെൻപിതൃതിനിൻ പ്രധർഷൻ
> രണ്ടായ്പിരിഞ്ഞവനിൽനിന്നു കുലപ്രവാഹം. (൧൪)

ആകയാൽ വളരെ തലമുറകരം കഴിഞ്ഞു ഭവാൻ ഗോത്രംകൊണ്ട് എന്റെ ജ്ഞാതിയും മാസാവരനും ആകുന്നു.

അമാ— പാരമ്പര്യത്തെക്കുറിച്ചു തിരുമേനിക്കുള്ള അറിവ് അത്ഭുതകരമായിരിക്കുന്നു.

രാജാ— എന്നിട്ട്?

പുഷ്ക— ഇവയെ അദ്ദേഹം ഉപയോഗിച്ചിരുന്നു എന്ന ഗൌരവംകൊണ്ടു നമ്മുടെ പൂർവ്വന്മാർ പാരമ്പര്യക്രമത്തിൽ സൂക്ഷിച്ചുകൊണ്ടുവന്നു. ക്രമത്തിൽ അവ നമ്മുടെ തറവാട്ടിലേക്ക് ഒതുങ്ങുകയും ചെയ്തു. എനിക്കോ, ദ്യൂതകളിയുടെ ഒരു ഗന്ധവുമില്ലായ്കയാൽ ഒരുപയോഗമില്ലാതെയും വന്നിരിക്കുന്നു. അതിനാൽ ദ്യൂതകളിയിൽ ചതുരനും എന്റെ വംശ്യനമായ അവിടേയ്ക്കു ഇതു കാഴ്ചവെക്കയാകുന്നു.

രാജാ— നമുക്കും അശ്വഹൃദയം എന്നപോലെ അക്ഷഹൃദയം എല്ലാം വശമില്ല. മോഹം നന്നെ ഉണ്ട്. ഒരു ഗുരുശ്രുതനെക്കിട്ടുക കഴിഞ്ഞിട്ടില്ല.

അമാ— അതും ദേവതാപ്രസാദംകൊണ്ടുണ്ടാകും.

പുഷ്ക— അതിനാൽ, ഇതാ ഇവയെ സ്വീകരിച്ചരുളിയാലും.

രാജാ— (സാദരം കൈകളിൽ സ്വീകരിച്ചു ഭക്തിയോടെ നെററിമേലും കണ്ണുകളിലും വച്ചുംകൊണ്ട്) ഇതു നമുക്കൊരു സുദിനമായിത്തീർന്നു.

പുഷ്ക— ഞാനും കൃതാർത്ഥനായി.

രാജാ— (സകൌതുകം) വത്സ! പുഷ്കര! പടം ത്തുനയിപ്പിക്കാം, നമുക്കിപ്പോഴും തന്നെ ഈ ദ്യൂതകളെക്കൊണ്ട് ഒന്നു കളിക്കയല്ലേ?

പുഷ്ക—(ചെവിപൊത്തിക്കൊണ്ട്) അയ്യോ പാപം! പാപം!

രാജാ— (ചിരിച്ചുംകൊണ്ട്) ഇതു പാതകമൊ?

പുഷ്ക— അല്ല. അല്ല.

രാജാ— പിന്നെ മറെറന്താണ്?

അമാ— തിരുമേനി! തിരുമനസ്സിലെ ഗൌരവത്തെ ഓർത്ത് ഒരുമിച്ചിരുന്നു കളിക്കുവാൻ തത്ര ഭവാൻ സംകോചിക്കുന്നു. എന്നാണെനിക്കു തോന്നുന്നത്.

പുഷ്ക— അതല്ല. അതല്ല.

രാജാ— പിന്നെ മറെറന്താണ്?

പുഷ്ക—ദ്യൂത് അനൎത്ഥപ്രദം തന്നെ എന്നതിന്നു സംശയമില്ല. ഇതിനെക്കുറിച്ചു വ്യവഹാരികൾ പറയുന്നതു കേൾക്കുക.

ഭാഷിക്കാംപൊളി, കേൾക്കണം കഠിന വാ-
ക്കോൎത്തീടണം കൈതവം,
ദോഷിക്കും കളിയുണ്ടാക്കമിവയെ,-
ക്കാൎയ്യക്രമത്തെയുമെ,
ശോഷിക്കും ധനം, ചിത്തവും, രുചിയലം-
ങ്കാരത്തിലില്ലാതെയാം,
പോഷിക്കും സമയാതിപാതമിവയാൽ
ദ്യൂതം നിസ്സ്വകാരിയാം. (൧൯)

അമാ— പറഞ്ഞതു വാസ്തവമാകുന്നു.

രാജാ— (ആക്ഷേപഭാവത്തിൽ) എപ്പോഴും ദ്യൂതേ ശരണമായിരിക്കുന്ന ചില പ്രാകൃതന്മാൎക്ക് ഇങ്ങനെ സംഭവിക്കാം. എല്ലാവൎക്കും ആ വിധം ഉണ്ടാകയില്ല.

പുഷ്ക— (സഭയം) അതെ, എന്റെ അഭിപ്രായവും അതു തന്നെ.

രാജാ— എന്നാൽ കളിക്കാം. ഭവാൻ വംശംകൊണ്ടും വയസ്സുകൊണ്ടും സമാനനായിരിക്കുന്നു. അതുമല്ല, ഞാൻ ഇതാ ഇപ്പോൾ തന്നെ കാരണാന്തരത്താൽ വ്യാകുലചിത്തനായിരുന്നു. അതിനാൽ കുറേനേരം ദ്യൂതാടി മനോവിനോദനം ചെയ്യാം.

പുഷ്ക— അങ്ങനെയോ? എന്നാൽ ഞാൻ സംശയം വിനാ സന്നദ്ധനായിരിക്കുന്നു.

രാജാ— (അണിയറയ്ക്കുനേരെ നോക്കീട്ട്) ആരവിടെ? പടവും പെട്ടിയും എടുത്തു കൊണ്ടുവരിക.

(ഒരാൾ പ്രവേശിച്ചു പെട്ടിയിൽനിന്നു പടമെടുത്തു വെച്ചുപോയി.)

രാജാ— (ദ്യൂതകർമ്മം തുടങ്ങുന്നു)

പുഷ്ക— (തൊഴുതുംകൊണ്ട്) ദേവ! ഒന്നുണർത്തിക്കുവാനുണ്ട്.

രാജാ— ഭയംകൂടാതെ പറയാം.

പുഷ്ക— പണമില്ലാത്ത ദ്യൂതം ന-
മഴയില്ലാത്ത സസ്യവും
ശസ്ത്രം വെടിഞ്ഞൊരർപ്പാതം
ശോഭിക്കില്ലിവ മൂന്നുമേ. (൧൯)

രാജാ— ഇതു ന്യായമാകുന്നു. എന്നാൽ ഭവാൻ ഇപ്പോൾ പന്തയം വെക്കുന്നതെന്താണ്?

പുഷ്ക— ഇതാ കഴുത്തിൽകിടക്കുന്ന മുത്തുമാല.

രാജാ— എനിക്കും അപ്രകാരം തന്നെ.

അമാ— തിരുമേനി! മനോവിനോദനത്തിന്നു മാത്രംചെയ്യുന്ന ദ്യൂതിൽ പന്തയംവെക്കുന്നതെന്തിന്? ഇതു ഞങ്ങൾക്ക് അനുവദിക്കാൻ പാടില്ല.

രാജാ— ഞങ്ങൾക്ക് ഇതിൽനിന്നു നിവൎത്തിക്കുവാനും തരമില്ല.

അമാ— (സ്വഗതം) ഇതെന്താണിനിയിങ്ങനെ ഞാൻ പതിവ്രതാരത്നവും അധിക്ഷേപിപ്പനായത്? കഷ്ടം! ദൈവഗതി തന്നെ.

(എന്നു മൌനംപൂണ്ടു നില്ക്കുന്നു)

(രണ്ടുപേരും കളിക്കുന്നു)

പുഷ്ക— അഹൊ! മഹാരാജാവു ജയിച്ചു; ജയിച്ചു.

(കൈകളിൽനിന്നു വള ഊരികൊടുക്കുന്നു.)

രാജാ— (ചിരിച്ചിട്ട്) ഇനിയും വേറെ പന്തയം വെക്കുവാൻ ഭാവമുണ്ടോ?

പുഷ്ക— (കോപത്തോടെ) എന്താണ് സന്ദേഹം? എന്റെ ഗൃഹത്തിലും രാജ്യത്തിലുംകൂടിയുള്ള രഥതുരഗഗജാദികളും മണികനകാംബരാദികളുമായ ചരങ്ങളായ എല്ലാവസ്തുക്കളെയും ഞാൻ പണയം വെക്കുന്നു.

രാജാ— ഞാനും അപ്രകാരംതന്നെ.

അമാ— തിരുമേനി! ചെയ്യേണ്ടതെന്തെന്ന് ആലോചിക്കാതെ ഒന്നും ചെയ്യരുത്.

രാജാ— ആലോചിച്ചിട്ടു തന്നെയാണ് ചെയ്തത്.

(രണ്ടുപേരും കളിക്കുന്നു.)

രാജാ— അഹഹ! പുഷ്കരൻ ജയിച്ചു (വൈലക്ഷണ്യത്തോടുകൂടെ) ഞാൻ എന്റെ ചരങ്ങളായ എല്ലാവസ്തുക്കളേയും കളഞ്ഞു.

പുഷ്ക— ആഹോ! മഹാരാജാവിന്റെ ഒരു [illegible] സന്ധത! (സ്വഗതം) ഇപ്പോൾ ഞാൻ ആ മഹാരാജപദത്തെയും അപഹരിച്ചേക്കാം. (പ്രകാശം) ഇനി വേറെ ഒരു പന്തയംപറയൂ. ക്ഷത്രിയനായ ഞാൻ ദ്യൂതിലും പോരിലും മടങ്ങുകയില്ല.

രാജാ— ഈ സ്ഥിതിക്കധീനനായ ഞാൻ ഇപ്പോൾ ഇവിടെ എന്താണ് ചെയ്യേണ്ടതെന്തെന്നറിയുന്നില്ല. (ധ്യാനത്തെ അഭിനയിച്ചിട്ട്) ഇതെന്താണിങ്ങനെ. എനിക്കൊന്നും തോന്നുന്നില്ലല്ലൊ. ഇരിക്കട്ടെ, ഇങ്ങനെ പറയാം. (പ്രകാശം) നിങ്ങൾതന്നെ പന്തയം പറയുക.

പുഷ്ക— നമ്മുടെ അധികാരത്തിലുള്ള സകലഭൂമിയേയും പണയം വെക്കുന്നു.

രാജാ— ഞാനും അതുപോലെ തന്നെ.

അമാ— തിരുമേനി! എന്താണിങ്ങനെ ഒന്നും അറിവില്ലാത്തവരെപ്പോലെ വ്യാമോഹിക്കുന്നത്? പന്തയം മാററിപ്പറയൂ.

രാജാ— ഇങ്ങനെയുണ്ടോ ഒരു നിർബ്ബന്ധം? വിധിപോലെ വരട്ടെ. പറഞ്ഞതിനെ ഞാൻ ഇളക്കിപ്പറയുകയില്ല.

പുഷ്ക— മഹാരാജാവു കല്പിച്ചതു ശരിയാണ്. പ്രാചീനന്മാരും അപ്രകാരം പറയുന്നു.

കനകമല കലങ്ങാം പശ്ചിമാശാമുഖത്തിൽ
ദിനമണിയുമുദിക്കാം ശൈത്യമഗ്നിക്കമെത്താം
വനജമചലകൂടക്കല്ലിലും സംഭവിക്കാം
വിന, സുജനമൊഴിക്കൊന്നാലുമുണ്ടാകയില്ല. (൨൦)

അമാ— ഇദ്ദേഹം ഇങ്ങനെ ഉത്സാഹിപ്പിക്കുന്നു. മഹാരാജാവ് എന്റെ ഉപദേശങ്ങളെ ധിക്കരിക്കയും ചെയ്യുന്നു. ഇതെന്തൊ ഒരു കഷ്ടകാലം തന്നെയാണ്. ഞാൻ ഇവിടെ ഉള്ളതും ഇല്ലാത്തതും ഒരുപോലെയായി. (എന്നു മൌനം അവലംബിച്ചു നില്ക്കുന്നു).

രാജാ— അഹഹ! ഇതും പുഷ്കരൻതന്നെ നേടി. (സധൈര്യം)

സത്യരക്ഷയ്ക്കു ഞാൻ വിട്ട
പൃഥ്വി പുഷ്കരനോട്ടടൻ
ഒത്തു സാമ്രാജ്യസമ്പത്ത്യാ-
വർത്തിക്കട്ടെ സകൌതുകം. (൨൧)

പുഷ്ക— കൊള്ളാം രാജാവെ! അങ്ങനെയായിക്കൊള്ളട്ടെ. വേറെ വല്ലതും പണയമുണ്ടോ?

രാജാ— നിങ്ങൾ തന്നെ പറയു.

പുഷ്ക— (സഹർഷം ആത്മഗതം) ഇന്ന് അവളെ മടിയിൽ കയററുവാൻ സംഗതിവന്നു. (പ്രകാശം) ഞാൻ സകലാഭരണപരിയുക്തയായ ദേവിയെ പണയം വെക്കുന്നു.

രാജാ— ഞാനും (എന്ന് അർദ്ധോക്തിയിൽ)

അമാ— (വേഗം കൈ ഉയർത്തിക്കൊണ്ട്) തിരുമേനി! ബദ്ധപ്പെടരുതെ ആലോചനകൂടാതെ ചെയ്യുന്നകർമ്മം അനർത്ഥത്തിലായിത്തീരും. പ്രാചീനന്മാർ പറയുന്നതു കേൾക്കുക.

ഓരാതെകണ്ടു കൃതിചെയ്യുക വല്ലതന്നൊ
ഘോരാമയത്തിനവിവേകമൊരാസ്പദംതാൻ
ആരാഞ്ഞധീബലമെഴുന്നവനപ്പുമാനെ-
പ്പോരാഞ്ഞുതികൾ തിരഞ്ഞു വരിച്ചുകൊള്ളും. (൨൨)

അതുമല്ല; "മേയം ദാര സുതാദൃതേ" എന്നുള്ളതുകൊണ്ടും മറെറാരു പന്തയം പറയേണം.

രാജാ— ഓ! ശരി. വേറെ എന്താണ് പറയേണ്ടത്?

പുഷ്ക— (വൈക്ലബ്യത്തോടെ ആത്മഗതം) ഈ അമാത്യഹതകൻ ഇതിനൊരു വിഘ്നമായി കലാശിച്ചു.

(ഒരു പ്രതിഹാരിണി തിരനീക്കി പ്രവേശിച്ചിട്ട്) തമ്പുരാനെ! തമ്പുരാട്ടി കല്പിക്കുന്നു "പൌരന്മാരും ഗ്രാമവാസികളും വന്നിട്ടു തമ്പുരാനെ ചൂതുകളിയിൽനിന്നു വിരമിപ്പിക്കുവാൻ പ്രാർത്ഥിക്കുന്നു" എന്ന്.

രാജാ— ആ കാലമൊക്കെക്കഴിഞ്ഞു. ഇപ്പോൾ അതുകൊണ്ടു സാദ്ധ്യമില്ല. (വിചാരിച്ചിട്ടു കോപത്തോടെ) എയ്! പറയു. ദേവിയാകട്ടെ ദിവ്യനാകട്ടെ ചൂതിന്നു തടസ്ഥരായി വരുന്നവരെ കൊന്നുകളയും.

പ്രതിഹാരിണി— (ഭയത്തോടെ പോയി)

രാജാ —(സ്വഗതം) വളരെ വിചാരിച്ചു നോക്കിയതിലും പണയം പറയേണ്ടവസ്തു എന്താണെന്നു തോന്നുന്നില്ലല്ലൊ. ആകട്ടെ ഇങ്ങനെയാകാം (പ്രകാശം). ഞാൻ എന്നെത്തന്നെ പണയം വെക്കുന്നു.

പുഷ്ക— (ഇതും നമുക്ക് അനുകൂലം തന്നെ. കളിക്കുന്നു)

രാജാ— അഹോ! പുഷ്കരരാജൻ ജയിച്ചു, ജയിച്ചു. നാമിതാ ദാസന്മാരായിത്തീർന്നു.

പുഷ്ക— സംശയമെന്ത്?

രാജാ— ഇനിയും നമുക്കു മററുപന്തയങ്ങളും വെച്ചു കളിക്കാം.

പുഷ്ക— ദാസനായ നിന്നോടുകൂടി കളിക്കുവാൻ നാം തയ്യാറില്ല. ദേവിയെ പണയം വെക്കാമെന്നാണെങ്കിൽ എന്റെ എല്ലാ രാജ്യവും പണയംവെച്ചു കളി തുടങ്ങാം.

രാജാ— ഇതിപ്പോൾ സാധിക്കുന്നതല്ല.

പുഷ്ക— എന്നാൽ കാട്ടിലേക്കു പുറപ്പെടാം.

രാജാ— സ്വാമിയുടെ കല്പനപോലെ.

സേനാപതി— (തിരിനീക്കി പ്രവേശിച്ചിട്ട് പുഷ്കരനോട്) ദേവ! തിരുമേനിയെത്തിരഞ്ഞു സേനകൾ വന്നു പുറത്തുനില്ക്കുന്നു.

പുഷ്ക— (സഹർഷം) നല്ലതു സേനാപതെ! നല്ലതു. എല്ലാവരും ഈ പട്ടണം വളഞ്ഞു നില്ക്കട്ടെ.

രാജാ— പട്ടണം വളഞ്ഞിട്ടു കാര്യമില്ല. ഞാനും വനത്തിലേക്കു പുറപ്പെട്ടു കഴിഞ്ഞു.

പുഷ്ക— വേറെ ഗതിയില്ല.

രാജാ— (വസ്ത്രംകൊണ്ടു മുഖം മറച്ചുനില്ക്കുന്നു).

പുഷ്ക— ഭൊ! സേനാപതെ! ഈ കളിക്കോപ്പുകളും ആഭരണങ്ങളും ഭണ്ഡാരഗൃഹത്തിൽ ഏല്പിച്ചു മഹാരാജാവായ പുഷ്കരൻ ദ്യൂതിൽ നളനെ ജയിച്ചു പ്രജാപാലനത്തിൽ ജാഗരൂകനായിരിക്കുന്നു എന്ന് എല്ലാ പ്രജകളേയും അറിയിക്കൂ.

രാജാ— (പ്രജ്ഞാശേഖരനോട്) നിങ്ങളും ഇപ്രകാരം തന്നെ രാജ്യങ്ങളിൽ ഘോഷിക്കുക.

സേനാപതി— തിരുമേനി കല്പിക്കുന്നതുപോലെ (എന്ന് എല്ലാ സാമഗ്രികളും എടുത്തുകൊണ്ടുപോയി).

പുഷ്ക— എടൊ പ്രജ്ഞാശേഖര! നീ തന്നെ ഇവനെ വേഗം പറഞ്ഞയച്ചേക്കു. നാം പ്രജകളുടെ അവസ്ഥാപനത്തിൽ പ്രയത്നിക്കട്ടെ. (എന്നു പോയി).

രാജാ— (ദീർഘം നിശ്വസിച്ചിട്ട്) സഖെ പ്രജ്ഞാശേഖര! ഇതു വിചാരിക്കാത്തപ്പോൾ വീണ ഇടിവാളായി. ഞാൻ തന്നെ പ്രമാദത്താൽ എല്ലാം നശിപ്പിച്ചിരിക്കെ ഇജ്ജീവിതംകൊണ്ട് എന്താണാവശ്യം? പ്രജ്ഞാവൈഭവവും എന്തിന്? ദേവിയുടെ മുഖം ഞാൻ എങ്ങനെ കാണും? പൌരന്മാരെയും ഏതുവിധം ഞാൻ ദർശിക്കേണ്ടു? അഥവാ മൃതപ്രായങ്ങളായ പ്രാണങ്ങളെക്കൊണ്ടുതന്നെ ആവശ്യമുണ്ടോ?

അമാ— ഇതെല്ലാം വിധിവൈഭവംതന്നെ. ബുദ്ധി കൎമ്മാനുസാരിണിയാകുന്നു. തിരുമേനി അതുകൊണ്ടു ഭാവഭേദംകൂടാതെ "വിപദി ധൈൎയ്യം" എന്ന നീതിയെ അവലംബിച്ചാലും.

രാജാ— ഈ പാതകംകേട്ടാൽ ദേവി ഏതവസ്ഥയെ പ്രാപിക്കുമൊ? "പുരന്ധ്രീണാം ചേതഃ കുസുമസുകുമാരം ഹി ഭവതി" എന്നാണ് പൂൎവ്വന്മാർ പറഞ്ഞിട്ടുള്ളത്. അതിനാൽ ദേവിക്കു മരണമോ മൂൎച്ഛയോ സംഭവിക്കാത്തമട്ടിൽ ഈ വിവരങ്ങളെ മനസ്സിലാക്കി കൂട്ടിക്കൊണ്ടുവരു.

അമാ— തിരുമേനിയുടെ കല്പനപോലെ (എന്നു പോയി).

രാജാ— ആഹാ! വിധിയുടെ ഒരു വൈപരീത്യം!

ചോരാത്തതു ചോൎന്നു
ചോൎന്നവയെ ചേൎത്തിരിപ്പവക്കുന്നു
ജനത നിനയ്ക്കാത്തവകളെ
വനജഭവൻതന്നെ ചേൎത്തുകൊള്ളുന്നു. (൨൩)

(അനന്തരം വസ്ത്രാഞ്ചലത്താൽ മുഖത്തെ ആച്ഛാദിച്ചു കരഞ്ഞുകൊണ്ടു സുതാമാത്യസഹിതയായ ദേവി പ്രവേശിക്കുന്നു).

ദേവി— (ദീൎഘമായും ഉഷ്ണമായും നിശ്വസിച്ചിട്ട്) അയ്യോ! ആൎയ്യപുത്രനുപോലും ഈ അവസ്ഥ സംഭവിച്ചതിനാൽ എന്റെ ദൗൎഭാഗ്യം എല്ലാവിധത്തിലും ഫലിച്ചു.

രാജാ— (കണ്ടിട്ട്) ദേവി!

വിനോദാൎത്ഥം ചെയ്ത കൃത്യ
വിനാശത്തെ വരുത്തിമേ

ദേവി— ദാഹശാന്തിക്കു ഗരള-
പാനം മൃത്യുദമല്ലയോ? (൨൪)

അപ്പോൾ അപ്രകാരം വിഹരിച്ചിരുന്ന ആൎയ്യപുത്രൻ പൌരന്മാരാലും ജാനപദന്മാരാലും എന്നാലും തുടരെ തുട

രെ വിജ്ഞാപിതനായിരുന്നെങ്കിലും ഒട്ടും ആനന്ദമൂല്യം കാണിച്ചില്ല.

രാജാ— ദേവി! ഞാൻ എന്റെ യോഗത്തെയാണ് ശപിക്കുന്നത്. ഞാൻ അങ്ങനെ വിഹരിച്ചിരുന്നപ്പോൾ ഒരു ശ്രുതം ബോധിച്ചതുപോലെ എനിക്ക് ഒട്ടും ബോധമുണ്ടായിരുന്നില്ല.

ദേവി— ഇനി ഇപ്പോൾ ബോധംവന്നിട്ടുതന്നെ എന്താണ് ചെയ്യുവാനുള്ളത്.

രാജാ— "പരിമ്ലാനേമാനേ മരണമഥവാദൂരഗമനം" എന്ന് ആപ്തജനങ്ങൾ പറഞ്ഞിട്ടുണ്ടല്ലൊ.

ദേവി— (സഭയം) ആര്യപുത്ര! എല്ലാം നശിക്കട്ടെ. പ്രാണങ്ങളെ ഒരിക്കലും നശിപ്പിക്കരുതെ.

രാജാ— എന്നാൽ ഞാൻ വനത്തിൽ പോകട്ടെ?

ദേവി— ഞാനും അനുഗമിക്കാം.

രാജാ— ഭവതിയോടുകൂടി എങ്ങനെയാണ് കാനനത്തിൽ ഗമിക്കേണ്ടത്?

ദേവി— എന്താണങ്ങനെ?

രാജാ— മുഗ്ദ്ധേ! ഭവതി വനവാസദോഷങ്ങളെ അറിയുന്നില്ല. കേട്ടാലും—

> വേലാന്നങ്ങനെ തപ്തമായ വഴിയിൽ
> കൂടിച്ചരിച്ചീടണം
> കാലാലസ്തമനത്തിലാം കദശനം
> കന്ദാദി വൃന്ദങ്ങളാൽ,
> സാലാനാം ചുവടിങ്കലാം നിവസനം,
> മെത്തയ്ക്കു കല്ലും, മൃഗ-
> വ്യാലാക്രാന്തമഹന്നിശം വനതലം
> ഹാ കഷ്ടമേ! കഷ്ടമേ! (൫൭)

ദേവി— ആര്യപുത്ര! ഈദൃശമായ കഷ്ടാനുഭവം അവിടേയ്ക്കു

സംഭാവ്യമായിരിക്കെ അങ്ങ് ഏകാകിയായി ഗമിക്കുകയൊ? അങ്ങയെ ഉപചരിക്കുവാൻ ആരാണ്? അതുകൊണ്ടു ഞാൻ ആൎയ്യപുത്രനെ ഉപചരിച്ച് അനുയാനം ചെയ്യുന്നുണ്ട്

രാജാ— ദേവി! രാജ്യഭ്രഷ്ടനായി, നിസ്വനായി, നിഷ്കിഞ്ചനനായി, നിഷ്ഠുരനായി, അസ്പൃശ്യനായിരിക്കുന്ന എന്നെ ഭവതി അനുഗമിക്കയോ?

ദേവി— എന്നാൽ ഈ ശ്രുതിവചനം ഒന്നു കേൾക്കണേ!

"ക്ഷതിശീലത്തിനല്ലോൻ, ദു-
ഷ്കൃതി, രൌദ്രൻ, ദരിദ്രനും,
മതിഹീനൻ, കുരൂപൻ താ
നതികുത്സിതനെങ്കിലും;
മതികൊണ്ടും മനംകൊണ്ടും
മൊഴികൊണ്ടുമൊരേവിധം
പതിയെദ്ദേവനെപ്പോലെ
സതിപൂജിക്കണം സദാ"

അതിനാൽ ഈ അവസ്ഥാന്തരത്തിന്ന് അധീനനായ ആൎയ്യപുത്രനെ ഞാൻ വിടാതെ പരിചരിക്കുന്നുണ്ട്.

രാജാ— (വിചാരിച്ചിട്ട്) ഭവതിക്ക് എന്നെ അനുഗമിക്കാമെന്നിരിക്കട്ടെ. അറിവില്ലാത്ത ഈ രണ്ട് ഓമനക്കുഞ്ഞുങ്ങളെ എങ്ങനെയാണ് വനത്തിലേക്കു കൊണ്ടുപോവുക?

ദേവി— അവരെ മാതാമഹഗൃഹത്തിലേക്ക് അയയ്ക്കാം.

രാജാ— ദേവിയുടെ ആ നിശ്ചയം നന്നായി.

ദേവി— ആൎയ്യപുത്ര! ഭവാനും അവിടെയ്ക്കു എഴുന്നെള്ളാം.

രാജാ— കഷ്ടകാലം സംഭവിക്കുമ്പോൾ ബന്ധുഗൃഹത്തിൽ ചെന്നുകൂടുന്ന സമ്പ്രദായം അത്ര യുക്തമല്ല.

ദേവി— (പാർശ്വഭാഗങ്ങളും നോക്കീട്ട്) ആൎയ്യ പ്ര[illegible]! സൂതനായ വാർഷ്ണേയനെ കണ്ടാൽകൊള്ളാം.

(വാൎഷ്ണേയൻ പ്രവേശിച്ചിട്ട്) അടിയൻ ഇതാ ഇവിടത്തന്നെ നില്ക്കുന്നുണ്ട്.

ദേവി— ആൎയ്യനായ വാൎഷ്ണേയ! ഭവാൻ പുതിയ രാജാവിനെ ഭയപ്പെടുന്നില്ലെങ്കിൽ കുറഞ്ഞൊരുപകാരം ചെയ്യണം.

വാ— പ്രാണങ്ങളെക്കൊണ്ടുപോലും ഞാൻ ഉപകരിക്കുവാൻ സന്നദ്ധനായിരിക്കുന്നു.

ദേവി— എന്നാൽ ഈ കുട്ടികളെ എൻെറവകയായ രഥത്തിൽ കയററി കുണ്ഡിനത്തിൽ ആക്കി ഇവിടെയുണ്ടായ വിശേഷങ്ങളെ എല്ലാം ബന്ധുക്കളെ അറിയിച്ചു മടങ്ങിവരേണം.

വാ— ദേവിയുടെ കല്പനപോലെ. (എന്നു കുട്ടികളോടുകൂടി പോകുന്നു)

ദേവി— (വൈവശ്യത്തോടെ) ആൎയ്യ വാൎഷ്ണേയ! നില്ക്കു, നില്ക്കു. എൻെറ കുട്ടികളെ ഞാൻ ആലിംഗനംചെയ്തു് അവസാനസംഭാഷണംകൊണ്ടു സംഭാവനം ചെയ്യട്ടെ. (കുട്ടികളെ ആലിംഗനം ചെയ്തു കരഞ്ഞു തൊണ്ടയിടറിക്കൊണ്ട്) വത്സ! ഇന്ദ്രസേന! ഓമനയ്ക്കു് ഇങ്ങനെയൊരു വിധി വന്നുവല്ലൊ. അച്ഛനമ്മമാരുടെ ദൌൎഭാഗ്യത്തിൻ ഫലം നീയും അനുഭവിക്കേണ്ടിവന്നു. കുഞ്ഞെ! പിതാക്കളാൽ തൃണം എന്നപോലെ നീ ദൂരികരിക്കപ്പെടുന്നു. ഇതു അമ്മയെ നിമിഷംപോലും വിട്ടുപിരിയാതെ ചുററിക്കൂടിനടക്കുന്ന അമ്മയുടെ അരുമയല്ലെ? കുഞ്ഞെ! ആ നീ അമ്മയെക്കൂടാതെ ദേശാന്തരത്തിൽ പോയി നിവസിക്കുന്നതെങ്ങനെ? അമ്മയുടെ ഓമന എവിടെ ഉണ്ണും? എവിടെ ഉറങ്ങും? എവിടെ കളിക്കും? അയ്യൊ! ഓമനേ! നിനക്കെന്തൊക്കെ വരാൻ പോകുന്നു. ഹാ! ഹതവിധിയായ ഞാൻ എന്തുചെയ്യട്ടെ? ഹാ വത്സ! ഇന്ദ്രസേന! കഠിനഹൃദയയായ ഞാൻ നിന്നെക്കൂടാതെ എങ്ങനെ സമയം നയിക്കും? ഭൎത്താവിനെ ദുഃഖകരമാ

നായ നീയും അമ്മയെക്കൂടാതെ എങ്ങനെ കഴിഞ്ഞുകൂടും? ഊണിലും ഉറക്കത്തിലും ഇരിപ്പിലും ഒക്കെ ഭഗവാൻ നിന്നെ പരിപാലിക്കട്ടെ. കുഞ്ഞേ! എല്ലാംകൊണ്ടും ധൈൎയ്യത്തെ അവലംബിച്ചു വൎത്തിച്ചുകൊൾക. കുഞ്ഞിന്റെ ഈ സഹോദരിയെ കരയിപ്പിക്കരുത്. ഇവൾക്ക് ഒരിക്കലും ദുഃഖത്തിന്നിടയാകരുതെ. പരുഷവചനങ്ങൾ ഇവൾ കേൾക്കെ പറയാതിരിക്കണം. ഇവൾ അത്രമാത്രം സുകുമാരയാണ്. കാരണാന്തരത്താൽ ഇവൾക്കു ദുഃഖമൊ ഭീതിയൊ വന്നുപോയെന്നാലാകട്ടെ കുട്ടൻ ഇവളെ നിഴലുപോലെ അനുസരിച്ചുകൊള്ളണേ. ആലസ്യവും പ്രമാദവും ഉണ്ടാകരുതെ. എപ്പോഴും സബുദ്ധിയോടുകൂടി വൎത്തിച്ചുകൊള്ളണം. കുഞ്ഞേ! കേൾക്ക.

പോകൊല്ലാ തനിയെ പുറത്തിരവില-
    ക്കുഞ്ഞുങ്ങൾ ചൊല്ലീടിലും
നീ കൂപം, കുള,മാന, തേർ, കുതിര,യാ-
    റെന്നുള്ളതിൻ ചാരെയും
മാഴ്കൊല്ലാ മതി ഭോജനത്തിനുണരു-
    ന്നേരത്തൊരുന്നാളിലും
ഭോ! കുഞ്ഞേ! കരയായ്ക, താതനെ വിളി-
    ച്ചീ നിന്റെ മാതാവെയും. (മന്ദ)

രാജാ— (വൈക്ലബ്യത്തോടുകൂടെ) കഷ്ടം! കഷ്ടം! ഈ അവസ്ഥാന്തരം അത്യന്തം ദാരുണമായിരിക്കുന്നു. ഹാ വത്സ! ഇന്ദ്രസേന! നിന്റെ ദൌൎഭാഗ്യത്തെക്കുറിച്ച് എന്തു പറയട്ടെ. ഏഴാമത്തെ വയസ്സിൽ തന്നെ നിന്നെ ഞങ്ങൾ ഉപേക്ഷിക്കുന്നു. നീ ഇപ്പോൾ നിൎദ്ധനനും നിരാശ്രയനുമായിത്തീൎന്നിരിക്കുന്നു. മന്ദഭാഗ്യനായ ഞാൻ എന്തു ചെയ്യുന്നു. (സകരുണം) അയ്യോ, വത്സ ഇന്ദ്രസേന! നിനക്കെങ്ങനെ ഈ വിധി വന്നു?

അങ്കത്തിൽ പ്രിയമോടണച്ചു കരയും
നേരത്തിലാർ നോക്കുമെൻ-
തങ്കത്തിൻെറ വിശപ്പറിഞ്ഞു സദയം
പോററീട്ടശിപ്പിപ്പതാർ;
തങ്കം നിദ്രയൊടെങ്ങുമങ്ങു ചരിയും
നിന്നെത്തുയിപ്പിപ്പതാ-
രെങ്കൽത്തന്നെ വെടിഞ്ഞിടുന്നൊരളവാം
ദുഃഖങ്ങളേതെത്രെടാ. (൧൬)

കുഞ്ഞേ! ഇതു കേൾക്കുക. ഭൂരഗതനാകുമ്പോൾ അതു പോലെ അനുഷ്ഠിക്കയും ചെയ്യു.

നീ വിദ്യാരതനാകണം വിനയവും
വേണം സുകൃത്യങ്ങളാൽ
ഭൂവിൽ കീർത്തി ലഭിക്കണം ഖലതമാം
സംഗത്തെ വർജ്ജിക്കണം;
കൈ വിട്ടീടൊല ശിഷ്ടദോഷമതിലും
സത്യം സധൈര്യത്തെയും
ജീവിച്ചീടുകിവണ്ണമെങ്ങുമധികം
നാൾ ശാന്തിയോടെൻ മകൻ. (൧൭)

(എന്നു മുഖമകന്നും നിലവിളിക്കുന്നു.)

ഇന്ദ്രസേനൻ— അമ്മേ! നിങ്ങൾ രണ്ടുപേരും എന്താണിങ്ങനെ എന്തൊക്കെയൊ മന്ത്രിച്ചുകൊണ്ടു കരയുന്നത്?

ദേവി— വത്സ! കേൾക്കുക. ഒരു ശത്രു നിൻെറ അച്ഛൻെറ രാജ്യം മുഴവൻ ജയിച്ചു സ്വാധീനമാക്കി.

ഇന്ദ്രസേനൻ— (ആശ്ചര്യഖേദങ്ങളോടുകൂടി) അമ്മാ!

ഇതി പറയുവതെന്തേ? ക്ഷത്രിയാണീ! രിപൂണാം
തതിയുടെ ഭയമേററാൻ വീര്യവാനെൻെറ താതൻ
വിതതമഥമറന്നോ ശസ്ത്രശാസ്ത്രങ്ങൾ, കൈകൾ
ക്കുളുപൊഴുതിലുറക്കം വന്നുവൊ സ്തംഭമാണോ? (൧൮)

അതിനാൽ ഞാൻ ശത്രുപക്ഷത്തെ എല്ലാം നശിപ്പിച്ചു മുടിക്കുചുററി വലിച്ചു രാജ്യലക്ഷ്മിയെ സ്വപക്ഷത്തിൽ സ്ഥാപിക്കുന്നുണ്ട്.

രാജാ— (സശ്ലാഘം) നല്ലതു കുട്ടീ! നല്ലത്. നീ ക്ഷത്രിയനാകുന്നു.

ദേവി— കുഞ്ഞേ! ഇങ്ങനെയല്ല. കേൾക്കു. ശത്രുക്കൾ ആരും നിൻെറ അച്ഛനെ യുദ്ധത്തിൽ ജയിച്ചതല്ല.

ഇന്ദ്രസേനൻ— അങ്ങനെ പറയു. ആരാണ് അച്ഛനോടെതിരിനു വരുന്നവൻ– പിന്നെ. പിന്നെ?

ദേവി— അവൻ ചൂതുകളിച്ചു രാജ്യമാസകലം സ്വാധീനമാക്കി.

ഇന്ദ്രസേനൻ— പിന്നെ അച്ഛൻ എന്തു നിശ്ചയിച്ചു?

ദേവി— അതിനുശേഷം സത്യസന്ധനായ നിൻെറ താതൻ പ്രതിജ്ഞാപരിപാലനാർത്ഥം വനത്തിലേക്കു യാത്രയായിക്കൊണ്ടു നിങ്ങളെ ഇപ്പോൾ ഒരു ദിക്കിൽ പറഞ്ഞയക്കുവാൻ പോകുന്നു.

ഇന്ദ്രസേനൻ— ഞാനും വനത്തിലേക്കു പോരും.

ദേവി— കുട്ടനു വനത്തിൽ പോന്നുകൂടാ.

ഇന്ദ്രസേനൻ— എന്തുകൊണ്ട്?

ദേവി— അവിടെ ഭയങ്കരങ്ങളായ വലിയ ഭൂതങ്ങളുണ്ട്.

ഇന്ദ്രസേനൻ— ഓ! വലിയ ഭൂതങ്ങളുണ്ടായിക്കോട്ടെ. അവയെ ഞാൻ ഹൂൽക്കാരംകൊണ്ടുതന്നെ വീഴിക്കും.

ദേവി— എന്നാലും നിനക്കച്ഛൻെറ അനുവാദമില്ല.

ഇന്ദ്രസേനൻ— അച്ഛൻെറ ആദേശത്തെ ഞാൻ കയ്യേററിരിക്കുന്നു. എനിക്കു വനത്തിൽ പോകേണ്ട. അമ്മയും എൻെറകൂടെ വരണം.

ദേവി— എനിക്കു വനഗമനത്തിനു് അനുവാദം കിട്ടി.

ഇന്ദ്രസേനൻ— അപ്പോൾ അച്ഛനും അമ്മയും എന്നെ കൈവിടുകയാണൊ?

ദേവി— വത്സ! നീ വിഷാദിക്കരുത്. സത്യരക്ഷയ്ക്കുവേണ്ടി പുറപ്പെടുന്ന അച്ഛന്റെ കല്പനയെ സ്വീകരിക്കതന്നെ വേണം.

ഇന്ദ്രസേനൻ— ഇതു മുറയാകുന്നു. എന്നാൽ ബാലകന്മാരായ ഞങ്ങൾ എവിടെയാണ് പോകേണ്ടത്?

ദേവി— മാതാമഹന്മാരും മാതുലന്മാരും നിങ്ങളെക്കാണ്മാൻ ആഗ്രഹിച്ചിരിക്കുന്നു.

ഇന്ദ്രസേനൻ—എന്നാൽ ഞങ്ങൾ ആദ്യം അവിടെ പോകാം.

ഇന്ദ്രസേന— ഞാൻ മുമ്പു പോകും.

രാജാ— അഹഹ! ഇവരുടെ മുഗ്ധാലാപങ്ങളെ കേൾക്കുന്ന എന്റെ ഹൃദയം ഭേദിക്കുന്നതുപോലെ തോന്നുന്നു.

ഇന്ദ്രസേനൻ— അമ്മേ! ഞങ്ങൾക്കു വഴിമദ്ധ്യത്തിൽവെച്ചു ഭക്ഷിക്കുവാൻ എന്തെങ്കിലും തരൂ.

ദേവി—(സദൈന്യം സ്വഗതം) കഷ്ടം! മന്ദഭാഗ്യയായ ഞാൻ നശിച്ചു. പോകുവാൻ പുറപ്പെടുന്ന കുഞ്ഞുങ്ങൾക്കു മാർഗ്ഗാശനം കൊടുക്കുവാൻപോലും എനിക്കു കഴിവില്ലാതെ വന്നു. വിഭവങ്ങൾ അന്യാധീനങ്ങളായ ഈ സന്ദർഭത്തിൽ എന്തു ചെയ്യുവാൻ കഴിയും? ഇരിക്കട്ടെ. ഇങ്ങനെ പറയാം. (പ്രകാശം) കുഞ്ഞേ! വഴിക്കു വളരെ വളരെ മാവുകൾ കാണും. അവകളിൽ മധുരതരങ്ങളായ ഫലങ്ങളുമുണ്ടാകും. ഖർജ്ജൂരഫലങ്ങളും ധാരാളം കാണപ്പെടും. നദികളിൽ സ്വാദുതരങ്ങളായ പാനീയങ്ങളുമുണ്ട്. പിന്നെയെന്തിനു ഭാരം വഹിക്കുന്നു?

ഇന്ദ്രസേനൻ— (സകൌതുകം) അമ്മേ! അതു നന്നായി. എന്നാൽ ഞങ്ങൾ ആതാതുഫലങ്ങൾ ഭക്ഷിച്ചും അവിടെയവിടെ നിന്നും വെള്ളം കോരിക്കുടിച്ചും സുഖമായിട്ടുതന്നെ പോകാം.

ദേവി— (വിചാരിച്ചിട്ട് സഭയം) മരത്തിന്മേൽ കയറരുത്.

നദിയിലും ഇറങ്ങരുത്. ഇതാ ആയ്യനായ വാൎഷ്ണേയൻ! ഇദ്ദേഹം ഫലങ്ങൾ പറിച്ചു കൊണ്ടുവരും. വെള്ളവും കോരിക്കൊണ്ടുവന്നു കുടിക്കുവാൻ തരും. (വാൎഷ്ണേയനെ നോക്കി സദൈന്യം) ആയ്യവാൎഷ്ണേയ! ഈ കുട്ടികളെ രണ്ടുപേരെയും എല്ലാംകൊണ്ടും ഞാൻ ഭവാൻെറ കയ്യിൽ സമൎപ്പിച്ചിരിക്കുന്നു.

വാ— ദേവി ഖേദിക്കേണ്ട. കുട്ടികളെ ഞാൻതന്നെ സൂക്ഷിച്ചുകൊള്ളാം.

ദേവി— എനിക്കു സന്തോഷമായി.

വാ— കല്പന കിട്ടിയാൽ ഞങ്ങൾ പുറപ്പെടാം.

ദേവി— നിങ്ങളുടെ മാൎഗ്ഗങ്ങൾ മംഗളകരങ്ങളായിരിക്കട്ടെ.

വാ— (നമസ്കരിച്ചു കുട്ടികളോടുകൂടി പോയി.)

ദേവി— (വാതായനത്തിൽകൂടെ വളരെ ദൂരത്തിലെക്കു നോക്കീട്ട്) അയ്യോ! എൻെറ കണ്മണികൾ അതാ മറഞ്ഞുതുടങ്ങുന്നു. കുട്ടികളെ കൂടാതെ ഞാൻ എൻെറ ഹതജീവിതത്തെ ധരിക്കേണ്ടതെങ്ങനെ? എൻെറ കണ്ണുകൾ മങ്ങുന്നു. ദിക്കുകൾ ശൂന്യങ്ങൾ എന്നപോലെ കാണപ്പെടുന്നു. മനസ്സ് അന്ധകാരത്തിലെക്ക് ആണ്ടുതുടങ്ങുന്നു. ഹാ! വത്സന്മാരെ! നിങ്ങൾ പൊയ്ക്കഴിഞ്ഞുവോ? (എന്നു മോഹിക്കുന്നു.)

രാജാ— (വേഗം അടുത്തുചെന്നു) ദേവി! സമാശ്വസിച്ചാലും, സമാശ്വസിച്ചാലും (എന്നു വസ്ത്രാഞ്ചലംകൊണ്ടു വീശുന്നു.)

ദേവി— പതുക്കെ എഴുനേററിട്ട്) ഹാ ആയ്യപുത്ര! എൻെറ അങ്കാലങ്കാരം ഗളിതമായി. എങ്ങനെ ജീവിതത്തെ ധരിക്കേണ്ടു?

രാജാ— ദേവി! ശോകാവേഗത്തെ അടക്കി അല്പം സമാധാനത്തെ അവലംബിക്കണം. ഭവതിയെപ്പോലെ തന്നെ എനിക്കും ഹൃദയാതങ്കം ഉണ്ട്. പക്ഷെ ആതുടെ മ[illegible]ിലാണ്

അറിയിക്കാനല്ലല്ലോ. (എന്നു രണ്ടുപേരും മുഖം മറച്ചു അധോമുഖന്മാരായി നില്ക്കുന്നു.)

(അനന്തരം പൌരന്മാരും ജാനപദന്മാരും
തിരനീക്കി പ്രവേശിക്കുന്നു.)

ഏകൻ— (തൊഴുതുംകൊണ്ടു) തിരുമേനി! അവിടുന്നു വനഗമന സങ്കല്പത്തിങ്കൽനിന്നു നിവൎത്തിക്കേണമെന്നു പ്രജകളിൽ പ്രധാനന്മാരായവർ എല്ലാവരും പ്രാൎത്ഥിക്കുന്നു.

രാജാ— ആ സംഗതി നിശ്ചയിച്ചുപോയി.

അന്യൻ— തിരുമേനി! കുറെക്കാലം അടിയങ്ങളുടെ ഗൃഹങ്ങളിൽ സ്വഗൃഹങ്ങളിൽ എന്നപോലെ സുഖമാകുംവണ്ണം വൎത്തിച്ചതിന്നുശേഷം പോകേണ്ട ദിക്കിൽ പോകാമല്ലോ.

രാജാ— നമ്മുടെ ശത്രുവിനാൽ ജയിക്കപ്പെട്ട രാജ്യത്തിലെ സ്ഥിതി നമുക്കുചിതമായിട്ടുള്ളതല്ല.

ഇതരൻ— കപടദ്യൂതത്താൽ ജിതമായ ദേശം ധൎമ്മയുദ്ധംകൊണ്ടു തിരുമേനിക്കു വീണ്ടെടുക്കാം.

രാജാ— ആത്മത്രാണനത്തിന്നല്ലാതെ സ്വലാഭത്തിന്നുവേണ്ടി യുദ്ധം ചെയ്യുന്നതു രാജധൎമ്മമല്ല.

പരൻ— തിരുമേനി! എന്നാൽ അടിയങ്ങളും തൃപ്പാദങ്ങളെ അനുഗമിച്ചുകൊള്ളാം.

രാജാ— എല്ലാ ആശ്രിതന്മാരെയും ബന്ധുക്കളെയും നിരസിച്ചതിന്നുശേഷം പിന്നെ ഒരാളെ അനുസരിക്കുന്നതു സദാചാരമാകുന്നതല്ല.

അപരൻ— തിരുമേനി! പിന്നെ അടിയങ്ങൾക്കു എന്താണ് ഗതി?

രാജാ— പുഷ്കരനെ രാജാവായിട്ടു് അനുവൎത്തിക്കതന്നെ.

പൌരന്മാർ— തിരുമേനിയെക്കൂടാതെ കഴിച്ചുകൂട്ടുവാൻ അടിയങ്ങൾക്കു ശക്തിയില്ല.

രാജാ— ഇതു ശരിയല്ല. യാവനൊരുത്തൻ ധൎമ്മാസനത്തെ

അധിഷ്ഠാനം ചെയ്യുന്നുവോ അവൻ നിങ്ങളാലും ഞങ്ങളാലും ഒരുപോലെ സംഭാവനീയനാകുന്നു. പുരാതനന്മാരുടെ അഭിപ്രായവും ഇങ്ങനെതന്നെ.

> രാജാ കലീനക്ഷ കലം
> രാജാ ധൎമ്മവുമൎമ്മയും
> രാജാ ഹിതപ്രദൻ പുംസാം
> രാജാവച്ഛന്നമമ്മയും. (൩൦)

പൌരന്മാർ— ഇതു വാസ്തവം തന്നെ. എന്നാലും അടിയങ്ങളുടെ ഭക്തി തൃച്ചേവടിയിലാണ് ഓടിയണയുന്നത്.

രാജാ— ഇപ്രകാരമുള്ള പ്രജകളുടെ അനുരാഗംകൊണ്ടു ഞാൻ സംഭാവിതനായിരിക്കുന്നു. ഇനിമേൽ ഈ അനുരാഗത്തെ രാജാവായ പുഷ്കരനിൽ നിക്ഷേപിക്കേണ്ടതാകുന്നു. അതിനാൽ നിങ്ങൾ സ്വഗൃഹങ്ങളിലേക്കു മടങ്ങുക. എല്ലാവരും പാരവശ്യത്തെ നടിക്കുന്നു; (അണിയറയിൽ)

> പോട്ടേ സൈരം കടമിയലുവോർ
> ബന്ധനത്തിൽ കിടപ്പോർ
> തട്ടേണാക്കും മനസി ഭയമി
> നാട്ടനാം കാപ്പുതേവം;
> വിട്ടീടേണം ഭൃതമവനിപ-
> ദ്രോഹി ലോകത്തെയെല്ലാം
> വെട്ടീടേണം നളനപകരി-
> ക്കുന്നവൻ തന്റെ കണ്ഠം. (൩൧)

(കേട്ടിട്ട് എല്ലാവരും ഭയസംഭ്രമത്തെ നടിക്കുന്നു.)

രാജാ— അഹഹ! രാജാവിന്റെ ഒരുൽഘോഷണം! ഇദ്ദേഹം പ്രജകളെ എന്തിനായിട്ടാണൊ ഇങ്ങനെ നിർബ്ബന്ധിക്കുന്നത്? ക്ഷിപ്രകാരിതയും അതിരററതുതന്നെ. ഇദ്ദേഹം എന്റെ നാമധേയത്തെ നിരുപപദമായിത്തന്നെ ഉച്ചരിക്കുന്നു. ഞാൻ ഈയാൾക്ക് എന്തപരാധം ചെയ്തു?

അമാ— തിരുമേനി! പുഷ്കരൻ ഉപലബ്ധമായ സാമ്രാജ്യത്തി
ന്റെ സ്ഥിരീകരണത്തിന്നുവേണ്ടി ഇപ്രകാരം ഉൽഘോഷി
ക്കുകയാണ്. തിരുമേനി ഇവിടെ ഉള്ളപ്പോൾ അതു സുക
രമല്ലെന്നു കരുതി ഇയാൾ അവിടെക്കു പ്രാതികൂല്യത്തെന്നെ
ആചരിക്കുന്നതായിരിക്കും.

രാജാ— വാസ്തവമിതുതന്നെയാണ്. (വിചാരിച്ചിട്ട്) ആട്ടെ!
ഇങ്ങനെയാണെങ്കിൽ ഞാൻ നിമിഷംപോലും ഇവിടെ നി
ല്ക്കുന്നതെന്തിന്? എന്തിനാണ് പുഷ്കരനു മനോവൈകല്യ
വും വരുത്തുന്നത്? ഞാൻ ഇപ്പോൾതന്നെ വനത്തിലേക്കു
പുറപ്പെടുന്നു.

അമാ— (സഗൽഗദം) രാജൻ! ഇതുവരെ ഭവാനെ സേവി
ച്ചിരുന്ന ഞാൻ മറ്റൊരാളെ സേവിച്ചുപാർക്കുന്നതല്ല. ഞാ
നും വനഗമനത്തിനു വേണ്ടുന്ന സന്നാഹങ്ങൾ കൂട്ടട്ടെ. (എ
ന്നു കരഞ്ഞുംകൊണ്ടു പോയി.)

രാജാ— (നിശ്വസിച്ചിട്ട് എന്തൊ ധ്യാനിക്കുന്നതുപോലെ
നില്ക്കുന്നു.)

പൌരന്മാർ— (തമ്മിൽ തമ്മിൽ ജനാന്തികം) അഹോ! വി
ളംബരം കേട്ടു ഉടനെ അമാത്യൻ ഭയപ്പെട്ടുപോയി. പി
ന്നെ നമ്മുടെ കഥ സാരമുണ്ടോ? നവീനനായ ഈ രാജാ
വു തീക്ഷ്ണദണ്ഡനാണെന്നു കേൾക്കുന്നു. നാമിപ്പോളെന്തു
ചെയ്യും.

തനയരെന്നതുപോലെ ജനങ്ങളെ
സനയമിങ്ങു ഭരിച്ച നൃപാലനിൽ
വിനമിച്ചു; സുതാർപ്പിതഗേഹരായ്
വനതലത്തിൽ നമുക്കുമണഞ്ഞിടാം. (ദ്രു. വി.)

(എന്നു തൊഴുതുംകൊണ്ടു പോയി.)

രാജാ— (ദീർഘശ്വാസം വിട്ടു മേലിലേക്കു നോക്കി ദേവിയോ

ട്) ദേവി! നോക്കൂ. ഇതാ അഹസ്സിന്റെ മൂന്നാമത്തെ യാമമായി. ഭവതിയോ വിശപ്പുകൊണ്ടും ദാഹംകൊണ്ടും വ്യസനംകൊണ്ടും പരവശയായുമിരിക്കുന്നു. അതുകൊണ്ട് എന്തെങ്കിലും ഒരു ഗൃഹമേധിയുടെ ഗൃഹത്തിൽനിന്നു ചോറുവാങ്ങി ഭവതിയെ ഭുജിപ്പിക്കുവാൻ ഇച്ഛിക്കുന്നു.

ദേവി— ആര്യപുത്ര! ഇതാ ഇപ്പോൾ തന്നെ "വെട്ടീടേണം നന്നുപകരിക്കുന്നവൻ തന്റെ കണ്ഠം" എന്നു രാജവിളംബരം കേട്ടില്ലയോ? ആകയാൽ നമുക്ക് അന്നദാനം ചെയ്തിട്ട് ആർക്കും ഉപദ്രവമുണ്ടാക്കാതെ കഴിക്കണം. ഈ അവസ്ഥയോടുകൂടിത്തന്നെ നമുക്കു പുറപ്പെടാം.

രാജാ—ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഭവതിയെ ഞാൻ എങ്ങനെയാണ് വനത്തിലേക്കു കൊണ്ടുപോകേണ്ടത്?

ദേവി— ഹതാശയായ എന്നെക്കുറിച്ചു വിഷാദിക്കേണ്ട. ചക്രവർത്തിയായിരുന്ന ഭവാനും ഇങ്ങനെ ക്ഷുൽപീഡിതനായി ഗമിക്കുവാൻ ഇടവന്നതിനെക്കുറിച്ച് എന്റെ ഹൃദയം ദഹിക്കുന്നു.

രാജാ— (ദീർഘമായും ഉഷ്ണമായും നിശ്വസിച്ചിട്ട്) ദേവി! എന്തുചെയ്യട്ടെ. അയ്യോ! കാലവൈപരീത്യം! ഈ അവസ്ഥയിൽ എനിക്ക് ഒരു അന്നദാതാവിനെപ്പോലും ലഭിക്കാതെ പോയല്ലൊ. ഇങ്ങനെയല്ലെ സ്ഥാനഭ്രഷ്ടന്മാരായ അധികാരികൾ മൃതപ്രായന്മാരായിത്തീരുന്നത്? ഇത്രമാത്രം കാലദോഷം എന്നെ ബാധിച്ചിരിക്കവെ മഹാത്മാവായ ആ പുഷ്കരനൊ മറ്റു വല്ലവർക്കും തന്നെയൊ എന്തു ചെയ്യുവാൻ കഴിയും? ഇതു സ്വയംകൃതമായ അപരാധമാണല്ലൊ. അമാത്യനായ പ്രജ്ഞാശേഖരനാൽ വീണ്ടും വീണ്ടും പ്രതിഷിദ്ധനായെങ്കിലും മൂഢൻ എന്നപോലെയും വികലൻ എന്നപോലെയും ശൂന്യൻ എന്നപോലെയും പ്രമത്തൻ എന്നപോലെയും ഉന്മത്തൻ എന്നപോലെയും ഭൂതാവിഷ്ടൻ എ

ന്നപോലെയും ഒന്നും ആലോചിക്കാതെ അവിചാരിതമായ കൎമ്മത്തെ ചെയ്തു് അതിനുതക്ക ഫലം അനുഭവിക്കുന്നു. ഹാ ബന്ധുക്കളെ! ഹാ സഖാക്കളെ! ഹാ പൗരജനങ്ങളെ! ഹാ പരിജനങ്ങളേ! ഹാ വിഭവങ്ങളെ! നിങ്ങളെ എല്ലാവരെയും ഞാൻ ഉപേക്ഷിക്കുന്നു. നൃശംസനായ ഇവൻ നിങ്ങൾക്കു സ്മരണീയൻപോലുമാകുന്നില്ല. ഹാ ദൈവമേ! സകലസാക്ഷിൻ!

പങ്കജപാദരെയും വന-
സങ്കടമറിയിച്ചു ഞാൻ ഗമിക്കട്ടെ,
സങ്കലിത പ്രാഭവമൊടു
സംഘടിതൻ പുഷ്കരൻ സുഖിക്കട്ടെ. (൩.൩.)

(എന്നു പുറത്തിനടന്നു രണ്ടാളും പോയി)

അഞ്ചാമങ്കം കഴിഞ്ഞു.

---

## ആറാമങ്കം.

---

(അനന്തരം രാജാവും ദമയന്തിയും പ്രവേശിക്കുന്നു)

രാജാ— (വിചാരിച്ചു ശ്ലാഘയോടുകൂടെ) ദേവി! നോക്കു. വിധി എല്ലാംകൊണ്ടും നമുക്കു പ്രതികൂലമാണെങ്കിലും ആനുകൂല്യത്തെത്തന്നെ സമ്പാദിക്കുന്നു എന്നാണ് തോന്നുന്നത്.

ദേവി— (ആശ്ചൎയ്യത്തോടെ) എന്താണാനുകൂല്യം?

രാജാ— കേട്ടാലും,

നഷ്ടശ്രീയായൊരെന്നോടടവി കയറുവാൻ
വൈരി ചൊല്ലുമ്പൊഴും, നേ-
രിട്ടീടാൻ വീരരാമെൻ പ്രജകൾ ചുഴലവും
നിന്നരയ്ക്കുന്ന വാറും,
തൊട്ടീടാതേ ധനുസ്സിൽ, കരയുഗളിയെയും
വിസ്മരിച്ചാശു കാട്ടിൽ

പെട്ടോരീ നാശ്ശതാം കാന്തതിലതുവലുതാ-
യുള്ള സമ്പാദ്യമായി. (൧)

ദേവി— (അഭിനന്ദിച്ചിട്ട്) ലോകത്തിൽ സത്യവീരന്മാരായ ഭ വാഗ്ദശന്മാക്ക് ഇത് അത്യന്തം ഉചിതം തന്നെ. (ആര്യപു ത്രൻ— എന്ന് അർദ്ധോക്തിയിൽ വിരമിക്കുന്നു.)

രാജാ— (സലജ്ജം) ദേവി! ഈ കഥ മതിയാക്കു. എല്ലാംകൊ ണ്ടും ഭയസങ്കുലമായ ഈ കാനനത്തിൽ സൂക്ഷിച്ചു പ്രമാദം കൂടാതെ മുമ്പോട്ടു നടക്കുക.

ദേവി— (വിനയത്തോടുകൂടി) ആര്യപുത്രൻ ആജ്ഞാപിക്കു ന്നതുപോലെ. (എന്നു പതുക്കെ ഇടറിക്കൊണ്ടു കാൽ വെ ക്കുന്നു.)

രാജാ— (ദേവിയെ നോക്കി ദൈന്യത്തോടും പരിതാപത്തോ ടുംകൂടി)

കാന്താരമാർഗ്ഗഗതികൊണ്ടു വലഞ്ഞു പാരം
താന്താംഗിയായി ഫലമൂലമശിക്കകൊണ്ടും
ചെന്താമരാക്ഷി! ശിശിരാതപജന്യമാം വൻ
സന്താപവും വിധിബലാലയി! നീ സഹിപ്പൂ. (൨)

ദേവി— (സവിനയം) ആര്യപുത്ര! എനിക്കുവേണ്ടി നിഖിലഭു വനൈകമംഗലമായിരിക്കുന്ന ആത്മാവിനെ ക്ഷീണിപ്പിക്ക രുതേ.

എല്ലാമെപ്പോഴും കണവനൊത്തു നടക്കുമൂല-
മില്ലാടലൊന്നു,മറിയില്ല വികാരവും ഞാൻ
തെല്ലും കടുത്ത ശമവും തെളിയില്ല യുഷ്മൽ
കല്യാണസന്നിധിസുഖം പുലരുന്ന നേരം. (൩)

രാജാ— അഹോ! സ്നേഹത്തിന്റെ ഒരവസ്ഥ ഇങ്ങനെതന്നെ യാകുന്നു. അവിടെ ദോഷങ്ങളെല്ലാം ഗുണങ്ങളായിത്തീരുന്നു. പ്രേയസീ! ഇതു കേൾക്കുക.

മുള്ളേറുമിങ്ങു കഴി കന്നകളും കലൎന്നി-
ട്ടുള്ളോരുകാടി,തടിവെയ്ക്കുക, നോക്കിമെല്ലെ,
കൊള്ളും തലയ്ക്കു വെയിൽ മുണ്ടുപുതയ്ക്കു, കൊമ്പാ-
ണുള്ളോടമത്തലകണിച്ചു നടന്നുകൊൾക. (൪)

ദേവി— അഹോ! ആൎയ്യപുത്രന് എന്നിൽ ഉള്ള കാരുണ്യാതിശയം! ശൂന്യഹൃദയയായ ഞാനോ, വീണ്ടും വീണ്ടും ഉപദിശ്യമാനയായിരുന്നിട്ടും പിഴച്ചുപോകുന്നു. ആകട്ടെ, എനിക്കൊന്നു ചോദിക്കുവാനുണ്ട്.

രാജാ— സംശയിക്കാതെ ചോദിക്കാം.

ദേവി— മലരും മണലുംകൂട്ടി വറുത്തതുപോലെ മാൎഗ്ഗധൂളികൾ തപിച്ചിരിക്കുന്നു. അടിയിൽ കത്തുന്ന തീ ഇരിമ്പുകിടാരത്തെ എന്നപോലെ ഈ ഭൂമിയേയും വല്ലതും ചുട്ടുപിടിപ്പിക്കുന്നുണ്ടോ?

രാജാ— അല്ലല്ല, സൂൎയ്യരശ്മിയുടെ പ്രഭാവമാണിത്.

ദേവി— ശരി. ഭഗവാൻ ഭാസ്കരന്റെ കരങ്ങൾ അത്യുഗ്നികളാണെന്ന് ഇന്ന് എനിക്കു മനസ്സിലായി. (വിചാരിച്ചു പരിതാപത്തോടുകൂടി)

ചൂടുതട്ടിയനിലത്തു നാഥ! നിൻ
ചോടണയ്ക്കുമളവെന്റെ മാനസം
ആടലാമനലനിൽ ദഹിക്കയോ,
ധാടിവിട്ടുതുമയങ്ങി നിൽക്കയോ? (൫)

രാജാ— (സശ്ലാഘം) അയി ദേവി! ഗുരുതരങ്ങളായ സങ്കടങ്ങൾ അനുഭവിക്കുന്ന വേളയിലും പതിസ്നേഹത്തിനനുരൂപമായിത്തന്നെ സംസാരിക്കുന്നതിനാൽ ഭവതിയുടെ സരളത അതിശയനീയമായിരിക്കുന്നു.

കളവാണി! നിന്റെമൊഴി കേട്ടിടുമ്പൊളി-
ങ്ങുളവായിടുന്ന കതുകം ഹൃദന്തരേ,

ലളിതാമൃതം ചെവിയിൽ വീണിടുന്നു, ഹൃൽ-
ക്കളുതാപവും സപദി നീങ്ങിടുന്നു മേ. (൫)

ദേവി— പരപ്രേമനിരതന്മാരും ഗംഭീരോദാരമാനസന്മാരുമാ
യ മഹാശയന്മാൎക്ക് ഈ പ്രസന്നഭാവം പ്രകൃതിസിദ്ധമായി
ട്ടുതന്നെ ഉള്ളതാണല്ലോ. നാഥ! ഇടതിങ്ങിവളരുന്ന കൊ
മ്പുകളോടുകൂടി മുമ്പിൽകാണപ്പെടുന്ന ഇത് ഏതുവൃക്ഷമാ
കുന്നു?

രാജാ— ദേവി! വനമദ്ധ്യത്തിൽ പ്രകാശിച്ചുനില്ക്കുന്ന ഇതു തേ
ന്മാവാകുന്നു. പ്രേയസി! ഈ തൈമാവിനു ഭവതിയോടു
വാത്സല്യം ഉള്ളതുപോലെ കാണപ്പെടുന്നു. നോക്കു.

കാററാടിത്തുഞ്ചിനാൽ നിൻ വരവിനെ യെതിരേൽ-
ക്കുന്നു, ലാക്ഷാരാഗ തെററി-
ച്ചുററും വണ്ടിൻനിനാദാകളകമൊടുമവൻ
സ്വാഗതം ചൊല്ലിടുന്നു,
മുററും മുമ്പിൽ കുനിഞ്ഞും മലർകനികളെ നൽ
കുന്നു, തൈമാവിതന്പോ-
ടേററുന്നു നിൻകഴൽക്കൊത്തൊരു തളിർ
തലയിൽ തന്നെ പാഥോരുഹാക്ഷി! (൬)

ദേവി! ഇതാ കാണുക. വിശാലമായ ഈ വനമദ്ധ്യത്തിൽ
അല്പം വിടൎന്ന പൂമൊട്ടുകളുടെ സൌരഭ്യംനിമിത്തം സമാഗ
മിച്ചിരിക്കുന്ന വണ്ടുകളുടെ ഝങ്കാരജനിതമായ മുഴക്കത്തോ
ടുകൂടിയും അഴകുള്ള പൂക്കലകം തൂങ്ങിക്കിടക്കുന്ന കുന്നിവ
ള്ളിക്കുടിലുകളാൽ ആവൃതമായും പാകംചെന്നഫലങ്ങളാൽ
പരിതോഷിതങ്ങളായ കിളികുലങ്ങളുടെ കളകളനിനദ
ത്താൽ പരിപൂരിതമായ വനാന്തരത്തോടുകൂടിയും വനോദും
ബരം എന്നു പേരായ ഒരു വനസ്പതി കാററിൽ ചലിക്കുന്ന
ശാഖാബാഹുക്കളാൽ നമ്മളെ വിളിക്കുന്നതുപോലെ തോ
ന്നുന്നു. അതുകൊണ്ടു നമുക്ക് ഇതിന്റെഅടുക്കൽ ചെല്ലാം.

ദേവി— (അഞ്ജലിബന്ധത്തോടുകൂടെ) സ്വാമിൻ! ഇവിടെ തന്നെ ഇന്നത്തെ കഴിച്ചിട്ടു നാളെ അങ്ങോട്ടു തിരിക്കാം. എന്തിന്നു ബദ്ധപ്പെടുന്നു? നമുക്കു മന്ദമന്ദം അങ്ങനെ സഞ്ചരിക്കാം.

രാജാ— ആ സഞ്ചാരക്രമം കേൾക്കട്ടെ?

ദേവി— ആൎയ്യപുത്രൻ കേട്ടാലും,

പാദംതോറുംതെല്ലുനിന്നും, ക്ഷണാൎദ്ധം
വ്യാമംതോറും വിശ്രമിച്ചും, നിശീഥം
വൃക്ഷംതോറും പോക്കിയും നോക്കുചെല്ലാം
കൊല്ലും തോറും കാതമീരണ്ടിവണ്ണം. (൨൨)

രാജാ— അയേ! സഞ്ചാരാലസേ! ഭവതിയുടെ അഭിമതംപോലെയാകട്ടെ.

ദേവി— (അന്യഭാഗത്തിൽ നോക്കി സകൌതുകം) നാഥ! ഗംഭീരവും ഭയങ്കരവുമായ കാന്താരത്താൽ പരിശോഭിതമായിരിക്കുന്ന ഈ പൎവ്വതം ഏതാണ്?

രാജാ— കേട്ടാലും,

ഉള്ളിൽപ്രേമംകലൎന്നിട്ടഗസ്ത്യമതാവും
    താഴ്വരത്തട്ടിനോടും
വെള്ളച്ചാട്ടം കളിക്കും കരുമലകളൊടും,
    കാണ്മതാവിന്ധ്യനല്ലോ
തള്ളിപ്പൊങ്ങുന്നൊരുക്കൻ കൊടുമുടിനിരയാ-
    ലൎക്കയാത്രയ്ക്കു ഭംഗം
കൊള്ളിച്ചിട്ടുണ്ടുപോൽ പണ്ടിതു: മതികരവക്ത്രം
    മാനിനീ മൌലിമാലേ! (൨൩)

ദേവി! നാം ഇപ്പോൾ വിന്ധ്യാരണ്യമദ്ധ്യത്തിലെത്തി. പ്രിയസഹചാരി! വനലതാപരിവേഷ്ടിതങ്ങളായ നാനാ തരുപങ്ക്തികളാൽ അലങ്കരിക്കപ്പെട്ടും, അതിക്രൂരങ്ങളായ വലിയ ജന്തുക്കൾ നിറഞ്ഞും, പ്രശാന്തങ്ങളായും ഗംഭീരങ്ങളായും ാ

മണീയങ്ങളായും ഭയാനകങ്ങളായും ഇരിക്കുന്ന മഹാരണ്യഭാഗങ്ങളെ സമീക്ഷിച്ചാലും.

വള്ളിക്കെട്ടുകളിൽ തരക്ഷു, ഗുഹയിൽ
സിംഹങ്ങളും, ശബ്ദമുഖം-
കൊള്ളിക്കുന്നു, ഗജാളിയൂഥപതിയാ-
ത്തെത്തുന്നിതിദ്രോണിയിൽ,
തുള്ളിച്ചെന്നു ശയുക്കൾതൻമുഖമതിൽ
ജന്തുക്കൾ ചാടുന്നു, ദി-
ക്കുള്ളിൽപെട്ടു കുതിച്ചിടുംമൃഗകുലം
വ്യാഘ്രങ്ങൾതൻ വായിലും (൧൦)

ഇതാ ഇവിടെ, നോക്കു.

ഇന്നിക്കേസരിയുടെതൻ നഖമുഖാൽ
കാട്ടാനവർഗ്ഗങ്ങളെ-
ക്കൊന്നിട്ടുന്നതകന്ധരം ഗിരിദരം
പുക്കൊന്നു നോക്കുന്നിതാ.
ചെന്നായപ്പുറകിൽ പിടിക്കുമളവിൽ
താൻപാതിപെററർഭകൻ-
തന്നെക്കണ്ടിഹപേടമാൻ പ്രസവിണീ
കേഴുന്നു ദീനാരവം (൧൧)

ദേവി— നാഥ! സാധുവായ ഈ മാൻപേടയെ രക്ഷിക്കണെ രക്ഷിക്കണേ.

രാജാ— (ചെന്നായെ നിവാരണം ചെയ്തിട്ട്) ദേവി! ഇതാ ഇങ്ങോട്ടും ഒന്നു നോക്കു.

പാടുന്നു പതഗാളിയെങ്ങുമിവിടെ
ശ്രോത്രപ്രിയം, നിർഝരം
ചാടുന്നുചെരുവീണധഃസ്ഥലികളിൽ
ഝാങ്കാരസംരാവിതം,

തേടുന്നൂ പ്ലവഗാൎഭകങ്ങൾ കുതുകം
മൺപുററടത്തി, ച്ചുളി-
ച്ചീടുന്നൂ പുരികങ്ങൾ മാമരമതിൽ
കൊമ്പേറിടും മൎക്കടം. (൫൨)

ഇവിടെയാകട്ടെ,

അരിയശബരസേനാടംകൃതം കേട്ടുപേടി-
ച്ചുരമിഹമയിൽ നൃത്തോദ്യോഗമെല്ലാം ത്യജിപ്പൂ;
കരിനിരകൾ പിളൎക്കും മുസ്തതൻ ഗന്ധമാൎന്നി-
ക്കരിമദജലമേററും കാററുചുററുന്നിതെങ്ങും (൫൩)

ദേവി— ആൎയ്യപുത്ര! ഈ വനപ്രദേശങ്ങൾ അതിഭീഷണങ്ങളും അതിരമണീയങ്ങളും ആയിരിക്കുന്നു എന്നതു സത്യം തന്നെ. ഇതാ പകൽ അവസാനിക്കാറായി. അന്ധകാരം സമീപിച്ചു തുടങ്ങുന്നു. ആകയാൽ കഴിയുന്നവേഗത്തിൽ എന്തെങ്കിലും ആഹാരം സമ്പാദിച്ചിട്ടു നമുക്കു നിബ്ബാധമായ ഒരു സ്ഥലത്തു ചെന്നുചേരാം.

രാജാ— (കേൾക്കാത്തമട്ടിൽ ചുററും നോക്കുന്നു)

(അണിയറയിൽ കളകള ശബ്ദം)

രാജാ— (കേട്ടു നല്ലവണ്ണം നിരൂപിച്ചിട്ട്) ദേവി! ഇതാ നോക്കു, നോക്കു

കുതുകമരുളിടുന്നു പ്രാവൃഷക്കുന്നു കുന്നി-
ക്കടിലൊടിഹ പയോഷ്ണീശീകരാൎദ്രപ്രദേശം
കളമധുരനിനാദം പൂണ്ടിരിതിങ്കൽ ചരിപ്പൂ
കനകമയ വിഹംഗൌഘങ്ങളനന്യാദൃശങ്ങൾ (൫൪)

(നല്ലവണ്ണം നോക്കീട്ട്) ദേവി! നോക്കു!

അംഗല്യം തമ്മിലടുത്തി-
ട്ടേകീഭാവം കലൎന്നു വൎത്തിക്കും
പകിടകളെന്നു പോലി-
പ്പുക്ഷികളക്ഷിപ്രദമാകുന്നു. (൫൫)

ദേവി— അതേ, ഇവ മാനസോല്ലാസകാരികൾ തന്നെ.

രാജാ— എന്നാൽ ഇവയെ പിടിച്ചുകൊണ്ടുവന്നു ഞാൻ ഭവതിയുടെ അഭീഷ്ടത്തെ സാധിക്കാം.

ഭവതി ക്ഷണനേരം എന്റെ സാന്നിദ്ധ്യലംഘനത്തെ ക്ഷമിച്ചു കൊള്ളണം.

ദേവി— അതു സാധിക്കയില്ല.

രാജാ— എന്നാൽ വേഗം എന്റെ പിന്നാലെ വരു.

(രണ്ടുപേരും പോയി. അനന്തരം പക്ഷികൾ പ്രവേശിക്കുന്നു).

പക്ഷികൾ— (കളകളശബ്ദം പുറപ്പെടുവിക്കുന്നു).

രാജാ— (പ്രവേശിച്ചു മുൻഭാഗത്തേക്കു നോക്കീട്ട്) ഹാ! ഈ പക്ഷികളുടെ ഗതി എത്ര സ്പൃഹണീയമായിരിക്കുന്നു!

കാഞ്ചനാദിരുചിചേർന്നിണങ്ങിടും
കാമ്യപക്ഷികൾ പറന്നിടുന്നിതാ
കാനനേന്ദിര കളിച്ചിടും പലേ
കന്ദുകാവലികളെന്നപോലവേ. (൧൩)

ദേവി— നല്ലവണ്ണം സൂക്ഷിച്ചിട്ടു നാഥ! നോക്കു ഇവയെല്ലാം ഒത്തുകൂടി നിശ്ചന്തമാകുംവണ്ണം ക്രീഡിക്കയാകുന്നു.

രാജാ— എന്നാൽ, വേഗം ചെന്നിട്ട് ഉത്തരീയമായ ഈ മഞ്ഞപ്പട്ടുകൊണ്ടു കണിവയ്ക്കാം. (എന്നു മഞ്ഞപ്പട്ടുകൊണ്ടു പക്ഷികളെ മൂടുന്നു)

(എല്ലാപക്ഷികളും ഒരുമിച്ചു പട്ടും എടുത്തുകൊണ്ട് ആകാശത്തിലേക്കു പറക്കുന്നു)

രാജാ— (വേഗം അടുത്തുചെന്നിട്ട്) അല്ലയോ അല്ലയോ വസ്ത്രാപഹാരികളെ! എവിടെ പോകുന്നു, എവിടെ പോകുന്നു? വില്ല്? വില്ല്? (വിചാരിച്ചിട്ട്) വില്ലെവിടെയാണുള്ളത്, ഞാൻ ഇപ്പോൾ എവിടെ നില്ക്കുന്നു? പക്ഷികൾ പറന്നു പറന്ന് ആകാശത്തിലേക്കും പോയി. (ആകാശത്തിൽ

ലക്ഷ്യം വച്ചിട്ട്) എടാ! എടാ! എന്തുപറയുന്നു? "നീ അക്ഷങ്ങളോടെന്നപോലെ ഞങ്ങളോടും അടുക്കുന്നുവോ?" എന്നോ? എന്നാൽ, സാധുക്കളെ! നിങ്ങൾ പൊറുക്കുവിൻ. അയ്യൊ, കഷ്ടം! കഷ്ടം! ദൈവം എന്നെ വസനരഹിതനാക്കി തീർത്തിരിക്കുന്നു. ഹതവിധി അതിൻെറ അഭിലാഷത്തെ സാധിച്ചുകൊള്ളട്ടെ. ഇതിലധികം എന്തുചെയ്യുവാൻ കഴിയും? അല്ലെങ്കിൽ, ലോകത്തിൽ എന്തെല്ലാം സങ്കടങ്ങളുണ്ടോ അവയെ ഒരുമിച്ചു ദുർവ്വിധി എൻെറ തലയിൽവെച്ചുകൊള്ളട്ടെ. വജ്രഹൃദയനായ ഞാൻ അതെല്ലാം സഹിക്കുവാൻ സന്നദ്ധനായി നില്ക്കുന്നു. ദേവി! എൻെറ ചേതസ്സു മന്ദീഭവിക്കുന്നതുപോലെ തോന്നുന്നു. അതിനാൽ ഭവതി എനിക്കു കർത്തവ്യത്തെ ഉപദേശിച്ചുതരു.

ദേവി— ആര്യപുത്ര! ദുരദൃഷ്ടം മേൽക്കുമേൽ വന്നുകൊണ്ടിരിക്കുമ്പോൾ ഞാൻ എന്താണ് അറിയിക്കേണ്ടത്?

രാജാ— (വൈക്ലബ്യത്തോടുകൂടെ) ദേവി!,

> നിവാസമോ ശീതളമൊററമുണ്ടുമി-
> പ്രവാസമോർത്താൽ കഠിനം കൃശോദരി!
> ചിരിക്കുമെൻ വാർത്തകളോർത്തു നാട്ടുകാ-
> രിരിക്കുവാനില്ല മനസ്സുഭൂമിയിൽ (൬൨)

ദേവി— (ഭയവിനയങ്ങളോടുകൂടെ) മാനദ! സർവ്വശ്രേയസ്സുകളുടേയും നിദാനമായ ഈ ശരീരത്തെ ഇങ്ങനെ ക്ഷീണിപ്പിക്കുന്നതെന്താണ്? "ജീവൻ ഭദ്രാണി പശ്യതി" എന്നുള്ള ഗാധയെ സ്മരിക്കു, ഇതുകൊണ്ടു നമുക്ക് എന്തൊരു ഹാനിയാണ് ഉണ്ടായത്? മരവിരിയൊ തുകിലൊ വസ്ത്രമായിട്ട് അംഗീകരിക്കാം. അല്ലെങ്കിൽ വിദർഭരാജധാനിയിൽ ചെന്നു ചേന്ന് പുത്രമുഖദർശനംകൊണ്ടു സന്തുഷ്ടന്മാരായി കാലം കഴിച്ചുകൂട്ടാം.

രാജാ— (വിചാരിച്ചു തലകുലുക്കി നിന്ദാഭാവത്തിൽ) പ്രിയേ!

ഭവതിയുടെ പ്രിയവചനം കേട്ടു ഞാൻ സന്തോഷിക്കുന്നു.ഇതു തന്നെയാണ് ദക്ഷിണവിദർഭങ്ങളിലെക്കുള്ള വഴി.

ഈ വാഴും ഭവ വിന്ധ്യ,നാറിതിന്ന മേ-
ലങ്ങെപ്പുറത്തൂക്ഷവാൻ,
നീവാരാശനമുള്ള മാമുനിജനം
വാഴുന്നകാടപ്പുറം
ഹേ! വാമോരു! വതിന്നഥേ, ഫുഴ്തെഴും
കണ്ടങ്ങളും കാണുമ-
ബ്ബ്യാപിച്ചിയലും പ്രതോളികളുയേ!
ചേരും വിദർഭങ്ങളിൽ (൧൮)

ദേവി— (സാശങ്കം) പ്രാണനാഥ! വിദർഭരാജ്യത്തിലേക്കു പോകേണ്ടമെന്നു ഞാൻ ആവശ്യപ്പെട്ടോ, ഇങ്ങനെ വഴി കാണിച്ചു തരാൻ? അവിടെ പോകുവാൻ ആര്യപുത്രനു സമ്മതമൊ വിസമ്മതമൊ എന്നു ഞാൻ അറിയുന്നില്ല.

രാജാ— എനിക്ക് അശേഷം സമ്മതമില്ല.

ദേവി— എന്നാൽ, എനിക്ക് ഒരു ശങ്കയുണ്ട്.

രാജാ— എങ്ങനെ?

ദേവി— എന്തെങ്കിലും ഒരു നിർവേദം നിമിത്തം ആര്യപുത്രൻ എന്നെ ഉപേക്ഷിച്ചു കളയും എന്ന്.

രാജാ— പ്രിയേ! ഈ ശങ്ക അനാവശ്യമാകുന്നു. ഭവതിയെ ഉപേക്ഷിക്കയാണെങ്കിൽ ഞാൻ ഈ ശരീരത്തെക്കൂടി ഉപേക്ഷിക്കും നിശ്ചയം,

ദേവി— (വിശ്വാസപരിതോഷാഞ്ജലിബന്ധങ്ങളോടുകൂടെ) നാഥ! അതിക്രമത്തെ ആശങ്കിച്ചു ഈ ജനത്തിനു മാപ്പുതരണേ.

രാജാ— (ചിരിച്ചുംകൊണ്ടു താടിക്കു പിടിക്കുന്നു)

ദേവി— പ്രാണേശ! നോക്കു. നൈശമായ തമസ്സ് എല്ലായിടത്തുനിന്നും പുറപ്പെട്ടു ദിക്കുകളെ അധീനത്തിലാക്കി വ്യാപിക

ങ്ങളെയും വിഫലങ്ങളാക്കിത്തീൎക്കുന്നു. നിദ്രയും എന്നെ ബാധിക്കുന്നുണ്ട്. അതിനാൽ നിൎബ്ബാധമായ ഒരു ദിക്കിൽ നമുക്കു ശയിക്കാം.

രാജാ— (സമ്മതത്തോടുകൂടി) ദേവി! എന്നാൽ വഴിനടന്നു തളൎന്നിരിക്കുന്ന അംഗങ്ങളെ നല്ലവണ്ണം തലോടിക്കൊണ്ടു നമുക്ക് ഈ ജീൎണ്ണ ശിലാമണ്ഡപത്തിൽ ശയിക്കാം. (രണ്ടുപേരും അപ്രകാരം ചെയ്യുന്നു.)

രാജാ— ദേവി! വെറും നിലത്തു കിടക്കുന്നതിനാൽ തണുപ്പും കാററും സഹിക്കേണ്ടിവന്നുവോ? അതുകൊണ്ട് ഇതാ എന്റെ കയ്യിനെ ഉപധാനമാക്കിക്കൊൾക.

ദേവി— (മിണ്ടാതെ ഉറങ്ങുന്നു.)

രാജാ— അഹോ! ക്ഷീണംനിമിത്തം ദേവി ഉറങ്ങിപ്പോയി. ഇതാ ക്ഷണത്തിൽ ഗാഢനിദ്രാപരവശയായി തീൎന്നിരിക്കുന്നു.



(എല്ലാ അംഗങ്ങളെയും നിൎവ്വൎണ്ണിച്ചിട്ട്)

ഏഷാ മന്മതിവിഭ്രമത്തിനു ഗൃഹം,
മാഹാത്മ്യമേറും ലസൽ-
ഭൂഷാ മാമക മന്ദിരത്തിനു, ഇന്നും
ചോരും സരോജേക്ഷണ
രോഷാവേശമൊരേവിധം നിവസന-
ത്തിങ്കൽ വനത്തിങ്കലും
യോഷാരത്നമിതെന്നസൃക്കൾ മമ സ-
ൎവ്വസ്വം മദങ്ഗാംഗവും. (൯)

അത്രതന്നെയോ,

ക്ഷണരുചിതനു നിദ്രാധീനയായിട്ടുമെൻ ക-
ണ്ണിണകളിലതിശോഭാവാരി വൎഷിച്ചിടുന്നു
പ്രണയമൊടിതുതൊട്ടാൽ കോൾമയിൎക്കൊള്ളുമോൎക്കിൽ
ക്ഷണമതിൽ മദമേകന്നുള്ളിൽ, മാധുൎയ്യത്തിനേയും. (൧൦)

(വീണ്ടും അനുരാഗപുരസ്സരം നോക്കി പരാമർശിച്ചിട്ട്)

വംശം, ശീലം, രൂപം,
വയസ്സു, വിദ്യാ, പ്രസാദ, വിനയങ്ങൾ,
വൈദഗ്ദ്ധ്യ,മാനുകൂല്യം
വനിതാഗുണമുണ്ടിതൊക്കെയും നിന്നിൽ. (൨൧)

ഇപ്രകാരം ഗുണവതിയും മഹാനഭാവയും ആണെങ്കിലും അല്ലയോ ദേവി! ഭവതി മന്ദഭാഗ്യനായ എന്നെ സമാശ്രയിക്കയാൽ ക്ലേശത്തിന്നു പാത്രമായിത്തീൎന്നു. ഭവതിയുടെ ഈ ദുഃഖങ്ങളെ കാണ്മാൻ കഴിയുന്നില്ല. പ്രതികാരം ചെയ്യുന്നതിന്നു മന്ദഭാഗ്യനായ എനിക്കു ശക്തിയും ഇല്ല. (വിചാരിച്ചിട്ട്) ഇപ്പോൾ ഞാൻ ഓൎത്തു. കുസുമസുകുമാരയായ ഇവൾ കാനനസഞ്ചാരഖേദങ്ങളെ സഹിക്കയില്ല. "പാദംതോറും തെല്ലു നിന്നും" എന്നും മററും പറഞ്ഞിട്ടുമുണ്ടല്ലോ. അതുകൊണ്ടു ദേവിയോടുകൂടെ ഈ വനത്തിൽ സഞ്ചരിക്കയെന്നതു് എന്നാൽ ശക്യമല്ല. പ്രേയസിക്കു പിതൃഗൃഹത്തിൽ പോകുവാനും പുത്രമുഖദൎശനത്തിന്നും ഔത്സുക്യവുമുണ്ട്. ഈ ആശയം പലപ്പോഴും സൂചിപ്പിച്ചിട്ടുള്ളതുമാകുന്നു. ആകയാൽ ഞാൻ പ്രിയതമയെ ഇവിടെ കൈവെടിഞ്ഞു വല്ലിടത്തും പോകുന്നതായാൽ പ്രിയതമ എന്നെ അവിടവിടെ തിരഞ്ഞും കരഞ്ഞും കുറേക്കാലം കഴിച്ചു ഗത്യന്തരമില്ലാതാകുമ്പോൾ ബന്ധുക്കളുടെ സമീപത്തിൽ ചെന്നുകൊള്ളും. വിദൎഭരാജ്യത്തിലേക്കുള്ള വഴിയും ഞാൻ മുമ്പ് ഉപദേശിച്ചുകൊടുത്തിട്ടുണ്ടല്ലോ. വഴിമദ്ധ്യേ പ്രമാദം ഒന്നും ഉണ്ടാകയില്ല. പതിവ്രതകളെ അതിക്രമിക്കുവാൻ ആൎക്കു കഴിയും? എന്നെ കണ്ടെത്തുവാനും പുത്രന്മാരെ ദൎശിക്കുവാനും അത്യൎത്ഥമുള്ളതിനാൽ പ്രാണത്യാഗം ചെയ്യുമെന്നു ശങ്കിക്കേണ്ടതുമില്ല. ഞാൻ ഏതെങ്കിലും ഒരു രാജാവിന്റെ അരികിൽ ചെന്നു നൈപുണ്യംകൊണ്ടോ പുണ്യംകൊണ്ടോ ഒരുവിധത്തിൽ ജീവിച്ചു വീണ്ടും പ്രേയസിയോടു

സംഗമിക്കുവാൻ നോക്കാം. ഇവരും ഇപ്പോഴും ഉണരുന്നി ല്ലെങ്കിൽ ഈ നിലയിൽനിന്ന് ഒരടിവെക്കുവാൻകൂടി എന്നെ കൊണ്ടു കഴികയില്ല. അതുകൊണ്ടു കഴിയുന്ന വേഗത്തിൽ ഇ വളെ കൈവെടിഞ്ഞ് എവിടെയെങ്കിലും പോയ്ക്കളയാം. ഇ ങ്ങനെയാണ് ഞാൻ നിശ്ചയിച്ചത്. (എന്ന് പതുക്കെ പതു ക്കെ കൈ പൊക്കി എഴുന്നേറ്റു തൊണ്ട ഇടറിക്കൊണ്ട്) ദേവി! ഞാൻ ഘാതകനാകുന്നു, എന്നെ പരിത്യജിക്കുക.

വല്ലഭത്വമിവനിൽ ഭ്രമിച്ചു നീ
പല്ലവാധരി സമാശ്രയിച്ചു മാം
പ്രാണഘാതകനതായി ഞാൻ, കഥചിൽ
പ്രാണരക്ഷണമതാവരികെ നീ. (൨൨)

കൈ കൂപ്പിക്കൊണ്ടു ദേവി! ആ ഞാൻ ഇതാ നിന്നെ ഉ പേക്ഷിച്ചുപോകുന്നു. എന്നെ അനുവദിക്കുക. എന്റെ സ ൎവ്വാപരാധങ്ങളെയും ക്ഷമിക്കേണമേ. ഇത് എന്റെ അവസാ നത്തെ നമസ്കാരമാകുന്നു. എന്റെ വിയോഗംമൂലം ഭവതി ഖേദിക്കരുത്. ഭവതി പാതിവ്രത്യത്തെ പാലിച്ചുകൊണ്ടു ബ ന്ധുക്കളെ സമാശ്രയിച്ചാലും. ഭവതിയുടെ മാൎഗ്ഗങ്ങൾ മംഗള ങ്ങളായി ഭവിക്കട്ടെ. ജാഗ്രത്തിലും ഉറക്കത്തിലും, നടപ്പിലും ഇ രിപ്പിലും, ഭവതിയെ ദേവന്മാർ രക്ഷിക്കട്ടെ. (വീണ്ടും ദൈന്യ ത്തോടുകൂടെ) അല്ലേ ദേവി! എനിക്ക് ഒരു പ്രാൎത്ഥനയുംകൂടി ഉണ്ട്. എന്റെ അന്തിമമായ ഈ അഭിലാഷത്തെക്കൂടി ഭവ തി സാധിച്ചുതരണം. ബന്ധുഗൃഹത്തിൽ ചെല്ലുമ്പോൾ ഭവ തിക്കു വസ്ത്രങ്ങളും മററും സുലഭങ്ങളാണല്ലോ. അതുകൊണ്ടു ശീതാൎത്തനായ ഞാൻ ഈ വസ്ത്രത്തിന്റെ ഒരംശം ഖണ്ഡി ച്ചെടുക്കട്ടെ? (എന്ന് ഉത്തരീയാഞ്ചലം നഖംകൊണ്ടു മുറിച്ച് ഉടുക്കുന്നു.) (പിന്നെയും ഉദ്വേഗത്തോടെ) ഹാ! ദേവി! ഭവ തിക്ക് ഈ അവസ്ഥ എങ്ങനെ സംഭവിച്ചു. ഈ പ്രവൃത്തികൂ ടി എന്നാൽ നിൎവ്വഹിക്കപ്പെടേണ്ടതായി വന്നാലും എങ്ങനെ?

ക്ഷിതിമഹിമയിതെല്ലാം സ്വപ്നമായോപമം കാ-
ടതിലലയുവതിന്നും നാസ്തി മേ വസ്ത്രമേകം
സ്ഥിതിയിതുമിതിനാലുദ്ദേശവും ഞാനറിഞ്ഞി-
ല്ലിതുഹതവിധിചേഷ്ടം ദുഷ്ടമാം ദിഷ്ടമല്ലീ? (൨൩)

അതിനാൽ വിധിപോലെ എല്ലാം വന്നുകൊള്ളട്ടെ. [ഇവളുടെ
യും മുഖത്തു നോക്കാതെ എനിക്കിപ്പോൾ അകന്നുപോകണം.
(എന്നു കരഞ്ഞുകൊണ്ടു പോയി.) (പിന്നെ വേഗം പ്രവേശി
ച്ചു സകരുണം) ഹാ ദേവി! ഭവതി ഏകാകിയായിട്ടു പോകു
ന്നതെങ്ങനെ? (ദേവിയെ പരാമർശിച്ചിട്ട്)

ഏതാം കൈവിട്ടു ബന്ധുക്കളെ വിഭവമൊടും
ഹന്ത! വിശ്വാസമോടീ-
നേതാവെ പ്രാണനെക്കാളധികമധികമെ-
ന്നെണ്ണിയാനിച്ചുകൂടി
കാതാളും കണ്ണിയൊററയ്ക്കു വഴിവിടെഞ്ഞറ-
ങ്ങും വിധൌ നിർഘൃണൻ ഞാൻ
ഭീതാവും കാട്ടിലേവം കളയുവതിനൊരു-
ങ്ങുന്നു, ഹാ! ഹാ! കൃതഘ്നൻ. (൨൪)

ഇത്രതന്നെയോ ഹാ ദേവി!

തേനോലും മൊഴി! യോഗിനീനിലസഖി-
കളാക്കി മാമൊത്തു നീ,
വാനോരത്തുന്നമെന്നപോലിവനെയോ-
ർത്താകെ ത്യജിച്ചില്ലയോ?
ജ്ഞാനോദാരനമീശനും പ്രിയനമീ-
ഞാനെന്നോരെക്കുന്നു നീ
ഞാനോ നിന്നെ വെടിഞ്ഞു ഹന്ത! നരകേ
വീഴാൻ തുടങ്ങുന്നിതാ. (൨൫)

ഹാ ദേവി! സർവ്വലോകൈക പൂജിതേ!

വിവേകം, വിനയം, സത്യം,
കാരുണ്യം, സ്നേഹവും, സുഖം
കാട്ടിൽ നിന്നെ ത്യജിക്കും ഞാൻ
കളയുന്നോനിതൊക്കെയും. (൨൯)

ദേവി— (സ്വപ്നത്തിൽ എന്തോ പറഞ്ഞുകൊണ്ട് അംഗങ്ങളെ ചലിപ്പിക്കുന്നു)

രാജാ— (സഭയം) ഇവൾ ഉണൎന്നാൽ വലിയ പ്രയാസമാകും. (എന്നു വേഗം പോയി, വീണ്ടും വേഗം പ്രവേശിച്ചിട്ട്) ഹാ ദേവി! ഈ വിധത്തിൽ കിടക്കുന്ന നിന്നെ രാത്രി ഞാൻ എങ്ങനെ ഉപേക്ഷിച്ചു പോകേണ്ടു? അല്ലെങ്കിൽ ഇനിയും നീ അരണ്യഖേദം അനുഭവിക്കേണ്ടതായി വരുമെല്ലോ. മന്ദഭാഗ്യനായ ഞാൻ എല്ലാംകൊണ്ടും നൃശംസനായിത്തീൎന്നിരിക്കുന്നു. ഹാ! പ്രിയസഖി!

ശ്രീമത്താമരപോലെ നീണ്ട മിഴിയും,
മാധുൎയ്യമോലും സ്മിത-
സ്തോമത്തിൻ കളിയും കലൎന്ന വദനം
കാണട്ടെ ഞാനിന്നിയും
ഓമൽ പ്രേയസി! സൎവ്വസൌഖ്യമരുളും
ത്വത്സന്നിധാനത്തെയി-
ന്നിമൎത്ത്യൻ വെടിയുന്നതിന്നിഹ കഴി-
ഞ്ഞീടുന്നവാറെങ്ങനെ? (൩൦)

അതിനാൽ സുഖമോ ദുഃഖമോ വന്നുകൊള്ളട്ടെ. അവയെ ഞാൻ ഭവതിയോടൊരുമിച്ചുതന്നെ അനുഭവിക്കുന്നുണ്ട്. (എന്നു ദേവിയുടെ സമീപത്തിൽ ഇരിക്കുന്നു) (പിന്നെ സാശ്ചൎയ്യം) അയ്യോ! ഇതെന്ത്? ആരെങ്കിലും എന്നെ ഉന്തിയോ? എന്റെ കഴുത്തിൽ വലുതായ ഒരു ഭാരം കയറിയതുപോലെ തോന്നുന്നുവല്ലോ. അഥവാ, എന്നെ വല്ല പിശാചും ബാധി

ച്ചോ. (ചുററും നോക്കീട്ട്) എന്താണിത്? ഒന്നുമില്ല. പോട്ടെ, ഉറങ്ങിക്കിടക്കുന്ന പ്രിയതമയെ കാത്തുനില്ക്കാം. (എന്ന ദേവിയെ തൊട്ട ചിന്താപൂർവ്വം ജുഗുപ്സയോടുകൂടി അകന്നുനിന്നിട്ട്.)

വേദം ചൊല്ലിയ രണ്ടു രീതിയിലെഴും
　　സംസ്കാരവും ചൊല്ലെഴും
വേദാന്തങ്ങൾ പഠിച്ചു സജ്ജനവരാൽ
　　തത്വാപ്തിയും പൂണ്ട ഞാൻ
സ്വേദതല്പ്പമലമൂത്രമാദികളിണ-
　　ങ്ങീടുന്ന നാരീജഡം
മോദിക്കുന്നതനർത്ഥ,മിന്നിതിലഹോ!
　　മോഹിക്കയെന്നല്ലതും.　　(൨൩)

എന്നതന്നെയുമല്ല,

സൃഷ്ട്യാദ്യങ്ങൾ നടത്തുവാനുമവയെ-
　　ച്ചെറുത്തിക്കുവാനും ജഗൽ-
സ്രഷ്ടാവാം തിരുമേനി മുന്നിലനിശം
　　ശ്രദ്ധാനചിതം നിൽക്കവേ;
"വിട്ടാലോ വിപിനത്തിലെൻ പ്രിയയെ?"യെ-
　　ന്നുള്ളോരു മോഹത്തെയും
വിട്ടാത്മാവിലുറച്ച കാര്യമതു സാ-
　　ധിക്കാൻ ശ്രമിക്കുന്നു ഞാൻ.　　(൨൪)

ഹാ! ദേവി! ഞാനിതാ പോകുന്നു. നീ നിന്റെ ശിരോരേഖയെ അനുഭവിക്ക. (എന്നു കരഞ്ഞുംകൊണ്ടു പോയി.)

ദേവി— (മന്ദമന്ദം ഉത്ഥാനം ചെയ്തു കണ്ണു തിരുമ്പിക്കൊണ്ട് സാദരം) ആര്യപുത്ര! ക്ഷീണം നിമിത്തം ഞാൻ ഉറങ്ങിപ്പോയി. ആര്യപുത്രൻ പ്രസ്വപ്നയായ എന്നെയും കാത്തുകൊണ്ട് ഉറങ്ങാതെതന്നെ കഴിച്ചുകൂട്ടിയോ? ശീതവാതങ്ങൾ ആര്യപുത്രനെ ക്ലേശിപ്പിച്ചിരിക്കണം. ഇനി ഉദയത്തിന് എത്ര

നാഴികയുണ്ട്? മറുവടിയില്ലാത്തതെന്താണ്? (സഭയം പരാവർത്തനംചെയ്തു നോക്കീട്ട്) അയ്യോ! എന്താണിത്? ആര്യപുത്രൻ ഇവിടെ ഇല്ലല്ലൊ. ഉറക്കത്തിൽ എന്നെ ഉപേക്ഷിച്ചു വല്ല ദിക്കിലും പോയതായിരിക്കുമോ? (ചുററും നോക്കീട്ട്) ഇതെന്താശ്ചര്യം! ഒരിടത്തും കാണുന്നില്ലല്ലോ. അയ്യോ! നിരാധാരയായ എന്നെ ചതിച്ചോ? ഹാ പ്രാണനാഥ! അർദ്ധരാത്രിസമയത്ത് എന്നെ എന്തിനിങ്ങനെ ഭയപ്പെടുത്തുന്നു? എന്നെ പരിഹസിക്കയായിരിക്കുമോ? (സവിമർശം)

ഉറങ്ങുമെന്നെക്കളിയാക്കുവാനായ്
മറഞ്ഞു ലീലാവശനെന്നറിഞ്ഞേൻ
മരങ്ങളും പാറുന്നതുകണ്ടു; ഇത്താ-
ന്തരത്തിലിന്നെന്തിനൊളിച്ചിടുന്നു? (൩൦)

മതിമതി പരിഹാസം, കാലവും കാനനത്തിൻ
സ്ഥിതിയുമിതിനിണങ്ങുന്നില്ല, കാണിക്കകാര്യം
മതി മമ തകരുന്നു കണ്ടിടാത്തല്പകാല-
ക്ഷതിയുമിവൾ സഹിക്കില്ലീശ! തോഷിക്കുകെന്നിൽ.

ഇപ്പോഴും മറുവടി പറയുന്നില്ല. പ്രസാദിക്കുന്നുമില്ല. എന്നെ തീരെ ഉപേക്ഷിച്ചുപോയെന്നുതന്നെ വരുമോ?

അനാദരാലെന്നെ നേരായ്
ജനാധീശൻ ത്യജിക്കുകിൽ:
വനാന്തരേ ശരീരത്തിൻ-
വിനാശംതന്നെ മേ ഗതി. (൩൧)

ഹാ, പ്രാണേശ! എന്തിനിങ്ങനെ ചെയ്തു? (എന്നു വസ്ത്രം കൊണ്ടു മുഖം മറച്ചു കരഞ്ഞു ഛിന്നമായ ഉത്തരീയാഞ്ചലം നോക്കി) അയ്യോ എന്നെ ചതിച്ചു! (എന്നു മോഹിച്ചുവീഴുന്നു, വീണ്ടും മന്ദമന്ദം എഴുനീററിട്ട്) അയ്യോ! എന്നെ പ്രിയതമൻ തലോടി സമാശ്വസിപ്പിക്കുന്നുണ്ടോ? (നാലുവശത്തും നോക്കി ദൈന്യത്തോടുകൂടെ) ഇല്ല. ഇല്ല. കുളിർകാററാണത്. എ

ന്റെ ഹതജീവിതമേ! നീ എന്തിന്നു തിരിച്ചുവന്നു? ഹൃദയമേ!
ഈ സന്ദർഭത്തിലും നീ ശതധാ പിളൎന്നുപോകാതിരിക്കുന്നുവ
ല്ലോ? ഉത്തരീയാഞ്ചലവും മുറിച്ചു ചുററിക്കൊണ്ട് ഉറങ്ങിക്കിട
ന്നിരുന്ന എന്നെയും കൈവിട്ടു പ്രിയതമൻ പോയതുതന്നെ
യാണ്. ഞാൻ ഇപ്പോൾ എന്തുചെയ്യട്ടെ? മലമുകളിൽനിന്നു
വീഴുകയോ? നദിയിൽ ചാട്ടുകയോ? ഏതുപായംകൊണ്ടാണ്
ഞാൻ ജീവിതത്തെ നശിപ്പിക്കേണ്ടത്? (വിചാരിച്ചിട്ട്) താ
നേ ജീവിതം നശിപ്പിച്ചാൽ ഞാൻ "ആത്മഘാതിനി"യാകും.
മഹാരാജാവു നിർവ്വേദം നിമിത്തം മടങ്ങി എന്നെ അന്വേഷിച്ചു
മൃതയായെന്നറിയുമ്പോൾ ആത്മനാശം തന്നെ ചെയ്യുവാനും
മതി. അതുകൊണ്ടു പിതാക്കന്മാരും, അവരെ അനുസരിച്ചു
ഭ്രാതാക്കളും, ഇതെല്ലാം അറിയുമ്പോൾ കുട്ടികളും, പ്രാണത്യാ
ഗം ചെയ്യുവാനിടയുണ്ട്. അങ്ങനെ സംഭവിച്ചാൽ ഞാൻ സ
ൎവ്വകുലഘാതിനിയായും ഭവിക്കും. അതിനാൽ മന്ദഭാഗ്യയായ
എനിക്കു മരിച്ചുകളയുവാനും നിവൃത്തിയില്ലെന്നു വന്നു. എല്ലാം
കൊണ്ടും ആൎയ്യപുത്രന്റെ പ്രവൃത്തി വളരെ സാഹസമായി
പ്പോയി. (വിചാരിച്ചിട്ട്) അയ്യോ! ഞാൻ ആൎയ്യപുത്രനെ അ
ധിക്ഷേപിക്കയോ? എനിക്ക് ഇത്രമാത്രം ദൌൎഭാഗ്യം ഉള്ളപ്പോൾ
ആ മഹാനുഭാവൻ എന്തുചെയ്യും? അദ്ദേഹമാകട്ടെ, ഞാൻ
അനുഭവിക്കുന്ന സങ്കടങ്ങളെ കണ്ടു സഹിക്കുവാൻ അക്ഷമനാ
യിട്ടും, ത്യക്തയായ ഞാൻ ബന്ധുക്കളെ ഉപഗമിക്കും എന്നുള്ള
വിശ്വാസം കൊണ്ടും ഇങ്ങനെ ഉപേക്ഷിച്ചതായിരിക്കണം. അ
ല്ലയോ മഹാരാജാവേ! അങ്ങു പ്രിയഭക്തയായ എന്നെ പരി
ത്യജിച്ചിട്ട് എങ്ങനെ പോയി? ഇപ്പോൾ ഏതു ദിക്കിനെ അ
ലങ്കരിക്കുന്നു? ഭവാനെ ഉപചരിക്കുവാനും ആരാണുള്ളത്?
അതുകൊണ്ട് ഈ സാഹസം മതിയാക്കു. മടങ്ങിവന്ന് എ
ന്നെ അനുഗ്രഹിക്കു. ഭവാനെക്കൂടാതെ ഒരു ക്ഷണനേരമെങ്കി
ലും ജീവിക്കുവാൻ എനിക്കു ശക്തിയില്ല.

നിന്നെക്കാണാഞ്ഞു വാമ്മേററമുപടി ഹൃദയം
ഭിന്നമായ്, നാഗലോകം-
തന്നിൽ പെട്ടെന്നപോലെൻ മതിയിരുളിനകം-
ത്തിന്നു താഴുന്നു ഗാഢം
ശൂന്യം ദിക്കൊക്കെ, ജീവൻ തനുവിനെ വെടിയും
മുമ്പു വന്നിട്ടു വേഗം
തന്നാലും ദർശനം മേ! പ്രിയതമ! തിരുമേ-
നിക്കു കൈ കൂപ്പിനേൻ ഞാൻ. (൩൩)

(ചുററും നോക്കി ഭ്രാന്തുപിടിച്ചമട്ടിൽ) ഇനിയും വന്നു കാണുന്നില്ല. ആകട്ടെ, വനഭവനവാസികളായ തരുമൃഗാദി ബന്ധുക്കളോടു ചോദിച്ചു പ്രിയതമന്റെ വാസസ്ഥലമറിയാം.

വരനേതുവഴിക്കു പോയെടോ
സരളദ്രോ! പറകെന്നൊടിന്നു നീ.
അരുളാൻ മടിയെങ്കിൽ വക്ര!, തേ
സരളാഭിഖ്യ വരുന്നതെങ്ങനെ? (൩൪)

മഹാതാലം! കാന്തനെക്ക-
ണ്ടെങ്കിലോതാൻ മടിക്കുകിൽ
പരോപകാരമില്ലാത്ത
നിന്നൌന്നത്യം നിരർത്ഥകം (൩൫)

ഉടലിൻ മികവും പരാക്രമം
നടയും സിംഹ! ഭവാനതുല്യമായ്
സ്ഫുടമൊക്കെയിണങ്ങിടുന്നൊരാ-
ളടവിക്കുള്ളിൽ വരുന്ന കണ്ടുവൊ? (൩൬)

ഇവിടെ ഒരുത്തരും മറുവടി പറയുന്നില്ല. എന്നാൽ ഇപ്പോൾ ആകാശത്തിൽ വന്നുനില്ക്കുന്ന കാർമേഘങ്ങളോട് അപേക്ഷിക്കാം.

സകലഭുവനവും മേൽനിന്നു കാണുന്ന കാറേ!
പ്രകടമഴികനോടോതേണമെൻ വർത്തമാനം

പകലിതുമുഴുവൻ ഞാൻ കാത്തുമീശൻ വരായ്കിൽ
പകലവസതഗേഹം തന്നിലെത്തീടുമെന്നും (൯൧)

ഇതും മറുവടി പറയുന്നില്ല. ഇടിമുഴക്കംകൊണ്ടു ഭയപ്പെടുത്തുവാൻ ഭാവമുള്ളതുപോലെയും തോന്നുന്നു. ഇരിക്കട്ടെ, ഇനി മറ്റുള്ള വനബന്ധുക്കളെ അറിയിക്കട്ടെ. അല്ലയോ അല്ലയോ മൃഗങ്ങളെ! പക്ഷികളെ! പാദപാദികളേ! നിങ്ങളിൽ ആരെങ്കിലും എവിടെയെങ്കിലും വച്ച് എന്റെ പ്രാണനാഥനെക്കണ്ടാൽ അനുഗ്രഹപൂർവ്വം എന്നെ അറിയിക്കണേ? അദ്ദേഹത്തിന്റെ അടയാളങ്ങൾ ഞാൻ പറഞ്ഞുതരാം,

മുപ്പത്തിരുവയസ്സു വയ,സ്സൊരുവിധം
  നീണ്ടുള്ള ദേഹം, ശിര-
സ്സൊപ്പംമെത്രമതിനു, കയ്യിണകളു-
  മാജാനുദീർഘങ്ങളാം,
വാരഞ്ചുറപൊടി മീശവന്നവദനം,
  ഹസ്തിക്ഷയാനം, സദാ
ചോരപ്പോലും നയനാന്തവും വിലസിടു-
  ന്നധിരയാംബുധിയും. (൯൨)



(വീണ്ടും പാരവശ്യത്തോടുകൂടെ) ഹാ നാഥ! ഈ കാനനാന്തരങ്ങളിൽ എന്നെ ഇങ്ങനെ കരയിക്കുന്നതെന്തിന്? എന്റെ അപരാധങ്ങളെല്ലാം മറന്നു കളയണേ. സ്നേഹാർദ്രങ്ങളായ ദൃഷ്ടികളെ എന്നിൽ പതിപ്പിക്കണേ! മധുരമധുരങ്ങളായ വാക്കുകളെക്കൊണ്ടു സംഭാഷണം ചെയ്യു. വരു വരു. ആര്യപുത്രന്റെ പാദാരവിന്ദങ്ങളിൽ ഞാൻ നൂറുവട്ടം നമസ്കരിക്കാം. (എന്നു കൈകൂപ്പി വിചാരിച്ചിട്ട്) അയ്യയ്യൊ! ഇതെന്തൊരു മതിവിഭ്രമം? എനിക്കു വലിയദുഃഖം അനുഭവിക്കാൻ യോഗമിരിക്കുമ്പോൾ, ആര്യപുത്രൻ എങ്ങനെ ആഗമിക്കുന്നു? ഈ വൃഥാമോഹം കളഞ്ഞ് ആര്യപു

ത്രനെ എല്ലാദിക്കിലും അന്വേഷിക്കതന്നെ. എന്റെ അ ന്വേഷണത്തിലും ആൎയ്യപുത്രനെ കണ്ടുകിട്ടിയില്ലെങ്കിൽ അ വിടുന്ന് ഉപദേശിച്ചിട്ടുള്ള മാൎഗ്ഗങ്ങളിൽക്കൂടിത്തന്നെ വിദൎഭ രാജ്യത്തിൽചെന്ന ദൂതന്മാരെക്കൊണ്ട് ആനയിപ്പിക്കാമെ ല്ലൊ. എന്നാൽ, ഇപ്പോൾ അതിഭയങ്കരമായിരിക്കുന്ന ഈ കൊടുങ്കാട്ടിൽ ഞാൻ തനിച്ച് എങ്ങനെ നടന്നുപോകും? സ്ത്രീകൾ സഹായമില്ലാതെ യാത്രചെയ്യരുത്. അങ്ങനെയാ ണ് പ്രാചീനന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നത്:

വനിത തനിച്ചൊരുവഴിയേ
പോകയുമരുതേഗ്രഹത്തിൽ വാഴ്കയും,
ഭാഷണമന്യാന്തികമരു,-
തരു, തവശതയിങ്കലും പരസ്പൎശം. (൩൯)

ഈ അഭിയുക്തവചനം ആപത്തിൽ അകപ്പെടാത്തവരെ ക്കുറിച്ചാണെന്നു സമാധാനിക്കണം. അല്ലെങ്കിൽ ഇപ്പോൾ എല്ലാവിധത്തിലും നിസ്സഹായയായിരിക്കുന്ന എനിക്ക് ഒ രു ദിക്കിലും നടക്കുവാനും ഇരിക്കുവാനും പാടില്ലെന്ന് ഒരു വിപത്തിയുണ്ടാകും. അതുകൊണ്ട്,

കാന്തനെവിട്ടും ഞാനിത
കഠിനം, പുരോഭുവിലേക്കുപോകുന്നു:
കണ്ഠംമുറിയുന്നളവും
കബന്ധമോടാൻതുടങ്ങുമതിരഭസം (൪൦)

(എന്നു പോയി)

ആറാമങ്കം കഴിഞ്ഞു.

---

## ഏഴാമങ്കം.

(അനന്തരം ഏകവേണീധരയായി വിരഹകൃശാംഗിയായി രിക്കുന്ന ദേവി പ്രവേശിക്കുന്നു)

ദേവി— (ദീനതയോടെ നിശ്വസിച്ച്) ഹാ, കഷ്ടം! കഷ്ടം!

വനഭുവി തിരയുന്നന്വേഷണാനേതിടത്തും
കനിവു തവ ഭവിച്ചീടാത്തതെന്തെന്നിലല്പം?
മനസി വിലസുമോമൽ പ്രീതിബന്ധം വെടിഞ്ഞും
വിനയിവളിൽ വിധിക്കാനിഷ്ടമോ വിഷ്ടപേശ! (൧)

വഴികളും മുഴുവനയ്യോ! ദുർഗ്ഗമാം ദുർഗ്ഗമാർഗ്ഗം
പുഴ, ഗുഹയിതിലെല്ലാം നിഷ്ഫലം നോക്കിനേൻ ഞാൻ
അഴലിലിവൾ പതിച്ചു; വാരിധിയിൽപെട്ടു പെട്ടെ-
ന്നഴലുമഗതിയായീടുന്ന തോണിക്കു തുല്യം. (൨)

അയ്യോ! എനിക്ക് ഇങ്ങനെ അകാരണമായി ഒരാപത്തു വന്നുകൂടാൻ ഞാനെന്തുചെയ്തു? (വിചാരിച്ചു നിശ്ചയത്തോടുകൂടെ) ശരി. മനസ്സിലായി. അല്ലയോ മഹാരാജാവെ!

പ്രതിപക്ഷ നൃപാഗ്ര്യ! നീ പരേ
സതിമാരാം മഹർഷീജനങ്ങളെ
പതിശ്രുതികളോടു വേർതിരി-
ച്ചതിനവം ഫലമാശ്രിതയ്ക്കു, തേ. (൩)

അഥവാ, തവ മാനസത്തെയി-
ന്നറിയാമേകനഴററിയെങ്കിലേ
അനിശം തനവാട്ടിടുന്നൊരെ-
ന്നഴലാം തീയ്യിലെരിഞ്ഞിടട്ടവൻ. (൪)

(വീണ്ടും അനുസ്മരിച്ചു പരിതാപപുരസ്സരം)

കഷ്ടം! ഞാൻ ഭാഗ്യഹീനയാകുന്നു. എന്തുകൊണ്ടെന്നാൽ,

അല്ലേ ഭൂമിപ! നിൻ നിവാസമതിനാൽ
ശോഭിച്ചിടും ദേശമേ-
തല്ലിന്നീശസമാനമാം തിരുമുഖം
കാണുന്ന ഭാഗ്യാബ്ധികൾ,
ഇല്ലാ, പുണ്യമിവൾക്കു നിൻ മൊഴികളാൽ
ശ്രോത്രപ്രിയാപ്തിക്കു, നിൻ

സല്ലാപോത്ഭവസൌഖ്യവും സുകൃതിയാ-
മന്യൻ ഭജിക്കുന്നു; ഹാ! (൭)

ഹാ! നാഥാ! എന്നെ എങ്ങനെ കൈവെടിഞ്ഞു? എവിടെക്കു പോയി?

ഊണെങ്ങു? നീയുറങ്ങുന്ന-
തെ,ങ്ങാരുപചരിക്കുവാൻ?
ഏതവസ്ഥയിൽ വാഴുന്ന-
തെന്നറിഞ്ഞീല്ല ഞാൻ പ്രഭോ! (൮)

ഹാ! അതിസങ്കടകരമായ ഈ മഹാരണ്യമാർഗ്ഗത്തിൽക്കൂടെ ഭാഗ്യശൂന്യയായ ഞാൻ എവിടേക്കാണ് പോകേണ്ടത്? എന്താണ് ചെയ്യേണ്ടത്? എല്ലാംകൊണ്ടും ഇത് അത്യന്തം ദാരുണമായിരിക്കുന്നു.

(അണിയറയിൽ)

ഹ! ഇത് എനിക്കു നല്ല ലാക്കായി.

ദേവി— (കേട്ടിട്ട് അണിയറയുടെ നേരെ നോക്കി പേടിച്ചു വിറച്ചുകൊണ്ട്) അയ്യയ്യോ! വലിയ ആപത്തു സംഭവിച്ചിരിക്കുന്നു. കരിമ്പാറക്കല്ലുപോലെയുള്ള ഉടലോടും, ക്രൂരങ്ങളായ ചക്ഷുസ്സുകളോടുംകൂടി രണ്ടുകാലുള്ള പുലിയെപ്പോലെ ഏതോ ഒരു കാട്ടാളൻ വരുന്നു. അതുകൊണ്ട് ഞാൻ ഇപ്പോൾ ഈ വള്ളിക്കുടിലിൽ മറഞ്ഞുനില്ക്കട്ടെ. (എന്ന് അപ്രകാരം ചെയ്യുന്നു.)

(അനന്തരം ഭയങ്കരാകൃതിയായ ഉഗ്രസേനൻ പ്രവേശിക്കുന്നു.)

ഉഗ്രസേനൻ— ഹ!, ഇത് എനിക്കു നല്ല ലാക്കായി. (പ്രമോദപുരസ്സരം തല കുലുക്കിക്കൊണ്ട്) നായാട്ടെന്ന നാട്യത്താൽ മനോഹരിയായ മാൻപേടയെ പിടിക്കുവാൻ ഉത്സാഹിച്ചു നടക്കുന്ന പുഷ്കരമഹാരാജാവു സ്വജനങ്ങളെ പ്രോത്സാഹിപ്പിക്കുവാൻ എന്നോടു കല്പിച്ചിരിക്കുന്നു.

(ഉല്ലാസത്തോടുകൂടി)

കൂട്ടിയാത്തിവനം കെട്ടുവാൻ കാമമാൽ
തട്ടിടും ധൃഷ്ടനാം രാട്ടുചൊന്നിട്ടഹോ
കാട്ടിലെല്ലാമകപ്പെട്ടിതാരാരെ ഞാൻ
കൂട്ടണം പുഷ്ടിയായൂട്ടിവിട്ടീടണം? (൧)

(വിചാരിച്ചിട്ട്) സ്ഥൂലകുക്ഷി, വജ്രജംഘൻ, കുംഭാന്തകൻ മുതലായവരെ വനശോധനയ്ക്കുവേണ്ടി ഞാൻ അതാതുദിക്കിലേക്കയച്ചിട്ടുണ്ടല്ലോ. അതുകൊണ്ടു ഞാനും ആ മാൻപേടയെ ഈ കൊടുങ്കാട്ടിൽ അന്വേഷിക്കട്ടെ. ഉദ്ദേശിച്ച കാര്യം നടത്തി മഹാരാജാവിന്റെ തിരുവുള്ളം ലഭിക്കുമ്പോൾ വനരാജ്യാധിപത്യം നമുക്ക് ഉറപ്പാക്കയും ചെയ്യുമല്ലോ. ഈ വഴിക്കു സ്വാമികാര്യം എന്നപോലെ സ്വകാര്യവും സാധിക്കാം. ഇത് എനിക്കു നല്ല ലാഭമാണ്. (സന്തോഷത്തോടുകൂടെ "കൂക്കൂ" എന്നു പറഞ്ഞുംകൊണ്ടു തുള്ളുന്നു.) (അണിയറയിൽ) അബ്രഹ്മണ്യം അബ്രഹ്മണ്യം.

ഋക്ഷ്— (കേട്ട് ഉദ്വേഗത്തോടുകൂടെ) ഈ കൊടുങ്കാട്ടിൽ എന്താണ് ഒരു ദീനസ്വരംപോലെ കേൾക്കുന്നത്? (അണിയറയ്ക്കുനേരെ നോക്കീട്ട്) ഹ! ആശ്ചര്യം ആശ്ചര്യം!

സ്വാഹാരമണനെ രാഹു
ഗ്രഹിച്ചീടുന്നുവോ, ഇവി
(നല്ലവണ്ണം നോക്കീട്ട്) അല്ല, അല്ല.
സാഹസം! ചരണം ചാരു
വാഹസം ഹാ! ഗ്രഹിപ്പതാം. (൨)

ആകയാൽ ഞാൻ വേഗം പോയിട്ട് ആപന്നയായ ഇവളെ രക്ഷിക്കുന്നുണ്ട്. (എന്നു വേഗം പോയി)

(അനന്തരം ആകണ്ഠം പാമ്പു വിഴുങ്ങിയ ദേവി പരവശയായി പ്രവേശിക്കുന്നു.)

ദേ— അയ്യോ! അയ്യോ! മന്ദഭാഗ്യയായ ഞാൻ മരിക്കാറായി,

ഹാ നാഥാ! ജന്മാന്തരങ്ങളിലും തത്ര ഭവാൻതന്നെ എൻെറ പ്രിയതമനായി ഭവിക്കണേ. അയ്യോ അച്ഛ! അയ്യോ അമ്മേ! അയ്യോ കുട്ടികളേ! അയ്യോ സഹോദരന്മാരേ! അയ്യോ ബന്ധുക്കളേ! നിങ്ങളെ എല്ലാവരെയും വിട്ടു ഹതാശയായ ഞാൻ വലുതായ ഒരു ചളിക്കിണററിൽ ആണ്ടുപോകുന്നു. യന്ത്രത്തിൽ അകപ്പെട്ടതുപോലെ എൻെറ അംഗങ്ങൾ ഞെരുങ്ങുന്നു. ഹാ നാഥ! ഞാൻ മൃത്യുവിൻെറ വായിൽ അകപ്പെടുന്നു. ഹാ താത! വത്സയുടെ ഗതി ഇങ്ങനെ പരിണമിച്ചു. (ഹാ! പരമേശ്വര! എന്നു കണ്ണടച്ചു മൂൎച്ഛിക്കുന്നു)

(ദുൎഗ്ഗസേനൻ പ്രവേശിക്കുന്നു)

ദുൎഗ്ഗ— ഭദ്രേ! സമാശ്വസിച്ചാലും. സമാശ്വസിച്ചാലും. ഞാൻ ഇതാ ഈ ചുരികകൊണ്ട് ഇപ്പോൾതന്നെ ഈ പാമ്പിൻെറ കഥ കഴിക്കുന്നുണ്ട്. (എന്നു കച്ചക്കെട്ടിൽനിന്നു ചുരിക എടുത്തു പാമ്പിനെക്കൊന്നു ചുരപ്പാത്രത്തിൽനിന്നു വെള്ളമെടുത്തു മൂൎച്ഛിതയായ ദേവിയെ ക്ഷാളനം ചെയ്യിപ്പിച്ചു കമിഴിൻെറ ഇലകൊണ്ടു വീശുന്നു.

ദേ— (മന്ദം മന്ദം കണ്ണുതുറന്നു നോക്കീട്ട്) ഇദ്ദേഹം എന്നെ ദുൎമ്മരണത്തിങ്കൽനിന്നു രക്ഷിച്ച മഹാനുഭാവനല്ലയോ?

ദുൎഗ്ഗ— അതേ. അതേ. മററാരാണ് ഇങ്ങനെയുള്ള കാൎയ്യത്തിൽ സമൎത്ഥനായിട്ടുള്ളത്.

ദേ— (പതുക്കെ എഴുനീററു ലജ്ജയോടും ഭയത്തോടുംകൂടെ വൃക്ഷം മറഞ്ഞു നിൽക്കുന്നു.)

ദുൎഗ്ഗ— (നോക്കി അഭിലാഷപുരസ്സരം അടുത്തുചെന്നിട്ട്)

രതിയെപ്പോൽ മോഹകരീ
രമയെപ്പോൽ ലക്ഷണങ്ങൾ തികയുന്നോൾ
ഏണാക്ഷിയേതെടോ നീ?
എന്തിനു വനീവനേ ചരിക്കുന്നു? (൩)

ദേ— (ഭയവിനയങ്ങളോടുകൂടെ) മഹാഭാഗ! കേൾക്ക. ഞാൻ

വിഭവത്തോടും പതിയോടും വേർപിരിഞ്ഞിട്ട്, പതിയെ തിരഞ്ഞ് അഗതിയായിട്ട് ഈ വനത്തിൽ ചുററുകയാണ്.

ഭദ്ര— അങ്ങനെയോ? എന്നാൽ ഭവതിക്ക വിഭവവും പതിയും ഗതിയും ഉണ്ടാകണം? (അല്പനേരം ധ്യാനത്തെ അവലംബിച്ചിട്ട്) ഭദ്രേ! ഞാൻ ഒരു രഹസ്യം പറയാം കേൾക്കുക.

ദേ— പറയുക.

ഭദ്ര— പുഷ്കരമഹാരാജാവു ദമയന്തിയിൽ ആസക്തചിത്തനാകകൊണ്ട് ഒരു ദിക്കിലും ഇരിപ്പില്ലാതെ നായാട്ടെന്ന ഭാവത്തിൽ ഈ വനത്തിൽ വിഹരിക്കുവാൻ കല്പിച്ചു നിശ്ചയിച്ചിരിക്കുന്നു.

ദേ— (സ്വഗതം) ഇതും മറെറാരു ആപത്താണെന്നു തോന്നുന്നു. വിധിപോലെ വരട്ടെ. (പ്രകാശം) പിന്നെ?

ഭദ്ര— അല്ലയോ സുന്ദരി! ഭവതിക്കു വിരോധമില്ലെങ്കിൽ മഹാവിഭവനായ അദ്ദേഹത്തിനു ഞാൻ ഭവതിയെ സമർപ്പിക്കാം. ഭവതിക്കു ദമയന്തിയുടെ സപത്നിയായിരിക്കയും ചെയ്യാം.

ദേ— ഞാൻ അങ്ങനെയുള്ളവളല്ല.

ഭദ്ര— എന്നാൽ നമുക്ക് അനുരൂപയായിരിക്കുന്നു. ഇതു കേൾക്കുക,

> വരാംഗി! നീയെന്നെ വരിച്ചു, ലക്ഷം
> കിരാതികൾക്കൊക്കെയധീശയായി;
> ഒരാൺകിടാവെ പ്രസവിച്ചു നന്നായ്
> ധരാതലേ വാഴുക നൂറുവർഷം.        (൧൦)

ദേ— (ജുഗുപ്സയോടെ) കഷ്ടം! കഷ്ടം! കേൾക്കുവാൻ പാടില്ലാത്ത വാക്കുകളെ കേൾപ്പിക്കുന്നതെന്തിന്?

ഭദ്ര— ഇത് എന്തുകൊണ്ടു കേൾക്കുവാൻ പാടില്ല?

ദേ— കേൾക്കുക, നിങ്ങൾ എൻെറ പിതാവാകുന്നു.

ഭദ്ര— (ആശ്ചര്യത്തോടെ) എങ്ങനെ?

ദേ— നിങ്ങൾ മഹാഭയത്തിൽനിന്ന് എന്നെ രക്ഷിക്കനിമി

ത്തം പിതാവായിത്തീൎന്നിരിക്കുന്നു. ശ്രുതിയിലും ഇങ്ങനെതന്നെ ഘോഷിച്ചിട്ടുണ്ട്.

> "ജനിതാ,വുപനേതാവും,
> ജ്ഞാനമേകുന്ന വൃദ്ധനും,
> അന്നദാതാ, ഭയത്രാതാ-
> വിവരഞ്ചും പിതാക്കളാം" (൧൧)

ദുൎജ്ജ്— (പരിഹാസപൂൎവ്വം) ഇക്കണക്കിനു ഭൎത്താവുതന്നെ ഭവതിയെ ഭയത്തിൽനിന്നു രക്ഷിച്ചാലോ? അത്രമാത്രമല്ല, "യദസ്യാം ജായതേ പുനഃ" എന്ന പ്രമാണംകൊണ്ടു ഭാൎയ്യയും മാതാവിനെപ്പോലെ അനനുഭോഗ്യ എന്നു വരുമെല്ലോ? അതുകൊണ്ട് അൎത്ഥമില്ലാത്ത ഈ പഴമകളൊന്നും പറയാതെ നമ്മുടെ ഗൃഹത്തിലേക്ക് ഇപ്പോൾ തന്നെ നടക്കൂ. നമ്മുടെ അധീനത്തിൽ അകപ്പെട്ടിരിക്കുന്ന നിനക്കു മറെറാരു ഗതിയുമില്ല.

ദേ— (ഭയത്തോടും അനാദരത്തോടുംകൂടെ) മഹാത്മൻ! പഴമകൾ ഇരിക്കട്ടെ. പരദാരങ്ങളെ അഭിലഷിക്കുന്ന മനുഷ്യൻ ധൎമ്മത്തിൽനിന്നു ഭ്രംശിക്കുന്നില്ലേ?

ദുൎജ്ജ്— അതിനൊന്നുണ്ട്,

> ലുബ്ധകന്മാരായി ഞങ്ങൾ
> പരസ്ത്രീലോലരാകയാൽ
> ആ രീതിക്കന്യസംഭോഗ-
> മാചാരം തന്നെയായി,മേ. (൧൨)

ദേ— (ജുഗുപ്സയോടെ) അപ്പോൾ നിനക്കു ഗമ്യാഗമ്യങ്ങളിലെ വിധിനിഷേധങ്ങൾ അറിഞ്ഞുകൂടേ?

ദുൎജ്ജ്— അങ്ങനെയല്ല. കേൾക്കൂ.

> ആരോമലാംഗിയൊരു നാരിയടുത്തിടുമ്പോ-
> ളാരോൎത്തിടുന്നതവൾ ഗമ്യയഗമ്യയെന്നും?

മാരോൽക്കടജ്വരമുദിച്ചുയരുന്ന നേരം
സാരോപദേശവിധിയെന്തു,നിഷേധമെന്തു? (൨൩)

ദ— അയ്യോ!, ഞാൻ കുരങ്ങിന്റെ കയ്യിൽ അകപ്പെട്ടു. ഇനി എന്തെല്ലാം ദുഃഖങ്ങൾ അനുഭവിക്കേണമെന്ന് അറിയുന്നില്ല.

ഢ്— അല്ലയോ ഭയശീലേ! ഭവതിയെ ഞാൻ ഒട്ടും പീഡിക്കയില്ല. കേൾക്ക.

കുസുമശയ്യ രചിച്ചതിലുല്ലസൽ-
കിസലയങ്ങൾ വിരിച്ചഥ പീലിയാൽ
ലസിതഭൂഷണമങ്ങണിയിച്ചു ഞാൻ
ഭവദഭീഷ്ടമശേഷവുമേകിടാം. (൨൪)

അതുതന്നെയല്ല,

ധവളശുഭ്രങ്ങൾ ശാലകളാക്കിടാം
നവമതാം മധു, മാംസവുമേകിടാം
ധരിയിലും ഭരിയിങ്കലുമായ്ക്കളി-
ച്ചുരിയൊരാത്തിയിവൻ തവ പോക്കിടാം. (൨൫)

ദ— (സകോപം) എടാ മൂഢ! എന്താണ് നീ ഇങ്ങനെ അസംബന്ധം പറയുന്നത്?

ഢ്— മൂഢേ! ഇതിലെന്താണസംബന്ധം? എന്നാൽ നിന്റെ തലമുടിക്കു പിടിച്ചുവലിക്കുമ്പോൾ നിനക്ക് ഇതു കാൎയ്യമായി തോന്നും.

ദ — (കോപത്തോടുകൂടെ) എടാ ദുൎമ്മോഹി! സൎപ്പമുഖത്തിൽ നിന്നു സുഖമൂൎത്തികധീനയായിരുന്ന എന്നെ ഉദ്ധരിച്ച് ഇങ്ങനെയെല്ലാം നിൎബ്ബന്ധിച്ചിട്ട് ഇനി തലമുടിക്കു പിടിക്കുവാൻ പോകുന്നോ? എന്നാൽ നിന്നെ ഒരു ക്ഷണംകൊണ്ടു ഞാൻ ഭസ്മമാക്കിക്കളയും.

ഢ്— ഓ!, ഞാൻ അധികം പേടിച്ചു! നീ ഒരു വീരനാരിയാണെന്നു തോന്നുന്നുവല്ലോ?

ദേ— ഞാൻ ഒരു വീരപതിവ്രതതന്നെ എന്നു നീ മനസ്സിലാക്കു.

ഉഗ്ര— ഞാനറിയും സ്ത്രീകളുടെ പാതിവ്രത്യം. ഇങ്ങനെ പറയുന്ന എത്ര പെണ്ണുങ്ങൾ കുറേ കഴിയുമ്പോൾ നമ്മുടെ വശത്തിൽ പെട്ടിരിക്കുന്നു. അല്പം ക്ഷമിക്കു. കോപിച്ചിട്ടു കാൎയ്യമില്ല. നിന്റെ കണ്ണുകൾ രാത്രിയിൽ കോപിച്ച പുലിയുടെ കണ്ണുകൾപോലെയും തീക്കനലുപോലെയും എരിഞ്ഞു കാണപ്പെടുന്നുവല്ലോ? നല്ല ശിക്ഷ! ഈ നില്ക്കുന്നതു ഉഗ്രസേനനാണെന്നു നി നല്ലവണ്ണം അറിഞ്ഞിട്ടില്ല.

ദേ— നീ ഉഗ്രസേനനോ ഭഗ്നസേനനോ ആകട്ടെ ദുഷ്ടമൃഗമേ! നിന്റെ കഥയെ എനിക്കു കേൾക്കേണ്ട.

ഉഗ്ര— (കോപോദ്രേകത്തോടുകൂടെ "കട കട" എന്നു പല്ലു കടിച്ചുകൊണ്ടു മുടിക്കുപിടിക്കുവാൻ ഓടിയടുക്കുന്നു.)

ദേ— അയ്യോ ദൈവമേ! എന്നെ രക്ഷിക്കണേ! (എന്നു നിലവിളിക്കുന്നു) (ആകാശത്തിൽ മുഴങ്ങുന്ന മേഘമണ്ഡലത്തിൽനിന്ന് ഒരിടിവാൾ വീഴുന്നു)

ദേ— (പതുക്കെ എഴുനീററു സകമ്പം) പാവം! ഇതാ ഈ കാട്ടാളൻ ഇടിവാളേററു മരിച്ചിരിക്കുന്നു. "അത്യുൽക്കടൈഃ പുണ്യപാപൈരിഹൈവ ഫലമശ്നുതേ" എന്നു പ്രാചീനന്മാർ പറയുന്നതു ശരിയാണ്. ഇപ്പോൾ എന്തുചെയ്യട്ടെ? ഇവിടത്തന്നെ നില്ക്കുന്നതായാൽ ഇവന്റെ കൂട്ടർ എന്നെ ഉപദ്രവിക്കും. അതുകൊണ്ടു മറെറാരു വനത്തിലേക്കു പോകാം. (എന്നു ഭയത്തോടുകൂടി പോയി)

(അനന്തരം പുഷ്കരൻ പ്രവേശിക്കുന്നു)

പുഷ്കരൻ— ആവൂ! കാട്ടാളന്മാരെയെല്ലാം വളരെ ദൂരദിക്കിൽ പറഞ്ഞുകററി മൃഗയാവ്യാജത്തോടുകൂടി നാം ഇതാ പ്രിയതമയുടെ അധിവാസഭൂമിയായ ഈ വനപദത്തിൽ വന്നുചേൎന്നു. ഉഗ്രസേനൻ കാലഗതിയിൽ അകപ്പെട്ടപോലെ

ങ്കിലും കുംഭാന്തകൻെറ വാക്കിനെ വിശ്വസിച്ച് ഈ ചന്ദനത്തോപ്പിൽ പ്രിയതമയുടെ സമാഗമത്തെയും പ്രതീക്ഷിച്ചു നില്ക്കാം. (എന്നു ശിലാതലത്തിൽ ഇരുന്നു ചുററും നോക്കി സസന്തോഷം) ഈ വനാന്തരാളം അതിരമണീയമായിരിക്കുന്നു.

പൂമരമിയലും കാടിതു
പുഷ്പേഷുവിനെല്ലാരായുധപ്പുര താൻ
മാമുനിമാരിതിലെങ്ങനെ
മർമ്മെന്യേ യോഗമാൻ വാഴുന്നു? (൧൬)

(ഉൽക്കണ്ഠയോടുകൂടെ സ്മരിച്ചിട്ട്)

ആരും കേറാത്ത കാട്ടിൽ കഠിനവിധിവശാൽ,
കാന്തനം കൈവെടിഞ്ഞു-
ള്ളോരപ്പെൺമാന്മിഴി തന്നുടലൊഴിവനനിരീ-
ക്ഷിക്കുവാൻ യോഗമായാൽ
കൈരണ്ടും ചേർത്തു വക്ഷസ്സതിലവളെയണ-
ച്ചേററമേററം പുണർന്നും
സൈ്വരം മാധുര്യമേല്പോരധരമതു നുക-
ർന്നീടുവേൻ മന്ദമന്ദം. (൧൭)

(പുരോഭാഗത്തിൽ നോക്കിക്കൊണ്ട്) അഹോ! ഭഗവാനായ ചന്ദ്രശേഖരൻ പ്രസാദിച്ചു. ആ മത്തകാശിനി കലഹംസിനിയെപ്പോലെ മന്ദഗമനയായിട്ട് ഇതാ ഇങ്ങോട്ടുതന്നെ വരുന്നു. യഥേഷ്ടം എന്തെങ്കിലും സംസാരിച്ചുകൊണ്ടുവരട്ടെ. ഞാൻ ഈ മരങ്ങളുടെ മറപററി നിന്നുകൊള്ളാം.

(എന്ന് അങ്ങനെ നില്ക്കുന്നു)

(അനന്തരം ദൈന്യസമേതം ആലപിച്ചുംകൊണ്ടു ദേവി പ്രവേശിക്കുന്നു.)

ദേവി— ഹാ! നാഥ! അങ്ങ് എന്നെ ഏതുനിലയിലാക്കി വിട്ടിരിക്കുന്നു? (വിചാരിച്ചിട്ട്)

കമിതാവിനോടൊത്തമിച്ചു
കാമിനി ശോഭിക്കയുള്ളു ലോകത്തിൽ;
കാമുകനില്ലാതെത്തന്നാ-
ലാമുകിൽമുടിയേതുമററ ചെടിയല്ലോ. (൧൮)

പുഷ്ക—(സംഭ്രമവേഗത്തോടുകൂടെ) പറഞ്ഞതു പരമാർത്ഥമത്രെ.

ദേ—(സംഭ്രമോദ്വേഗങ്ങളോടുകൂടെ തിരിഞ്ഞുനോക്കീട്ടു സ്വഗതം) അയ്യോ! ഘാതകനായ പുഷ്കരനോ? ഈ ഉപദ്രവം ഏതുവഴിക്ക വന്നുകൂടി? എന്തുചെയ്യട്ടെ? എന്റെ പാതിവ്രത്യത്തെ രക്ഷിക്കുവാനുള്ള ഉപായമെന്ത്? (പ്രകാശം) അയ്യയ്യോ! ഈ വഴി മുഴുവനും മുള്ളുള്ളതാകുന്നു. (എന്നു മടങ്ങി ഏതാനും ചുവടുകൾ നടന്നിട്ടു വള്ളിക്കെട്ടിൽ മറഞ്ഞുനിൽക്കുന്നു)

പുഷ്ക—(സംഭ്രമസമേതം അടുത്തുനിന്നിട്ട്)

തളിരൊളി വിലസിതഗാത്രേ!
താമരനേത്രേ! യിതെന്തൊരാശ്ചര്യം?
മാമകമനസി വിളങ്ങും
നീ, മറയാനെന്തു നോക്കിൽ നിന്നാധുനാ? (൧൯)

ചിരകാലമായിട്ടു ഭവതിയെത്തന്നെ ചിന്തിച്ചുകൊണ്ടിരിക്കുന്ന നമുക്ക് ഇതൊരു സുദിനമായിത്തീൎന്നു.

കാന്താരമാൎന്നു, ബാഹുദൎശയാൎന്നു പിന്നെ-
ക്കാന്താനപേതമതുള്ളൊരു നിന്നെയീഞാൻ
ഹേതാളി വിട്ടിടുകയോ മധുരാധരി! നിൻ
ചിന്താങ്കിതൻ; തെളിവിയന്നു വസിക്കെടോ നീ. (൨൦)

ദേ—(സ്വഗതം) ഈ സംബോധനം തന്നെ ഇവന്റെ കൌടില്യത്തെ വ്യഞ്ജിപ്പിക്കുന്നുണ്ട്. (പ്രകാശം) ഇപ്രകാരമുള്ള ദീനാവനം രാജാവിനു യുക്തംതന്നെ.

പുഷ്ക—(പരിതോഷസമേതം കൈകൂപ്പിക്കൊണ്ട്)

ദാരിദ്ര്യം മൂത്തകാലത്തകരുണമവനാൽ
　　ത്യക്തയായിട്ടു, താനേ
ഘോരാരണ്യത്തിലിന്നെന്തിനു തവ മുഴുവൻ
　　ക്ലാപനം ചെയ്തിടുന്നൂ?
സാരം സൌന്ദര്യ്യവും നൽ തരുണിമയുമയേ!
　　വ്യർത്ഥമാക്കാതെ കാന്തേ!
സംരാജ്ഞീ പട്ടമേററങ്ങമരുക സുഭഗേ!;
　　ഞങ്ങൾ ദാസാനുദാസർ. (൨൧)

ദേ— ത്യജിക്കപ്പെട്ടവളായാലും, ദുഃഖിതയായാലും എന്തുതന്നെ ആയാലും ഞാൻ ശീലത്തെ അഭിലഷിക്കുന്നവളാണ്. ചക്രവർത്തിനി പദത്തിൽ എന്നുവേണ്ട ത്രൈലോക്യാധിപത്യത്തിൽ പോലും എനിക്ക് അഭിലാഷമില്ല. അങ്ങു മഹാരാജാവല്ലേ? ഇതൊന്നു കേൾക്കണേ.

പുഷ്ക— പറയാം, ഞാൻ കേൾക്കുവാൻ സന്നദ്ധനായി നില്ക്കുന്നു.

ദേ— ഇല്ലേ, വൻ നരകം പരാംഗനകളെ-
　　ധർമ്മഘ്നനായ് തൊട്ടിടിൽ?
പുഷ്ക— കല്യേ! നിൻെറ വിയോഗമേ നരകമി-
　　ങ്ങന്യം ന മേ നാരകം.
ദേ— എല്ലാം നല്ലറിവുള്ള നീ, മതിമറ-
　　ന്നേവമോതീടുവാൻ?
പുഷ്ക— തല്ലാവണ്യമദാന്ധമായ ഭുവനേ
　　സൽബോധവാനാരുവാൻ? (൨൨)

ഇതുംകൂടി കേൾക്കുക.

വരാംഗീ നാട്ടും വിട്ടടവിയിൽ മതിഭ്രാന്തണകയാൽ
വരാ,ദീനൻ കാന്തൻ മൂഢനവനെയോർത്തെന്തിനഴൽ തേ?
ദേ— വിരാഗൻ വാഴട്ടേ ഗഹനമിതിലോ, ഗേഹമതിലോ
വിരാജിക്കാതെസ്ലാമം വിപദിസുധിയിൽ ഭ്രതിയതിലും.

പുഷ്ക— ഭദ്രേ! ഭവതി ഭർത്തൃപ്രണയത്തെ വേണ്ടുംവണ്ണം സൂചിപ്പിച്ചു.

ദേ— ലോകത്തിൽ പതിവ്രതകളെല്ലാം ഇങ്ങനെതന്നെയാകുന്നു.

പുഷ്ക— ഏവളാണ് പതിവ്രതയായിട്ടുള്ളത്? ഇത് ഒരു വെറും ജോഷ്യമാത്രമാകുന്നു.

ദേ— എന്തുകൊണ്ട്?

പുഷ്ക— ഭക്താസ്സുയാർ പരസ്പരം
കഷ്ടലണയ്ക്കാൻ, മനുഷ്യൻ നിസ്പൃഹരായ്
ലാക്കണയാത്തതു മൂലം
മൈക്കണ്ണികളൊക്കയും പതിവ്രതകൾ. (൨൪)

ദേ— (സരോഷം) എന്താണിങ്ങനെ അസംബന്ധം പറയുന്നത്

പരം ലോഭാദ്ധ്യത്താൽ പരവശകളായുണ്ടു ചിലപേർ,
പരം സ്പർശിക്കം, കാൽച്ചെറുവിരലുകൊണ്ടും സുചരിതാ,
പരത്രാപീഹ സ്ത്രീജനമതിനു ശീലം ഹി ശരണം,
പരാസ്വതന്ത്രം പ്രാപിക്കിലുമിളകിടാ ഞാൻ സുചരിതാൽ.

പുഷ്ക— അല്ലയോ ഗുണവതി! ഇങ്ങനെ പരിഭവിക്കരുതേ.

തഗ്ബാധോപഹതൻ മഹൌഷധിയണ-
ഞ്ഞാശപാസമേന്തുന്നപോൽ
പൂബാണാർത്തിയിതേവരെബ്ഭവതിയെ-
ച്ചൊല്ലിസ്സഹിച്ചേനഹം
നീ വാമേ! പ്രണയം വെടിഞ്ഞവിനയം
കാണിക്കുകിൽ ചൊല്ലെടോ
കാ വാ മേഗതി?, ഹന്ത ഹന്ത! ഹതനാ-
യ്ത്തീരുന്നു ഞാനോമലേ! (൨൫)

ദേ— (ധൈര്യമഷ്ടങ്ങളോടുകൂടെ) കേൾക്കൂ. ഗതിയെന്തെന്നുപദേശിക്കാം.

പോയാലേ മതിയാകയുള്ളു തടവില്‍
സ്ഥേനന്‍, നരാധമനാമ-
ണ്ടായാലായവനാശ്രയം കഴവു,മാ-
മന്യാംഗനേൽക്കണ്ടയാല്‍
മോ! യാനം തവ നാരകേ പശ്ചസമം
ധർമ്മങ്ങൾ കൈവിട്ടെഴും
നീയാണോ മനുജാതപാലക?,നഹോ!
ധിക് ധിക് മഹാകഷ്ടമേ! (൨൬)

അത്രതന്നെയല്ല,

ഈമന്നിങ്ങൽ സ്വകൃതമരുളും വൃത്തിപാരം പകർന്നു-
നാമനന്മാരരശുകിലതേപ്പോലെ ലോകം നടക്കം;
ആമട്ടങ്ങും സ്വതരൊട്ടസമം മർത്ത്യരെക്കാത്തിരിക്കു,
ക്ഷേമം വിട്ടാൽ പശുസമ! നിനക്കെന്തു രാജതപമയ്യോ!

പുഷ്ക— ശ്രുതിക്കുവാണെങ്കിലും ഭവതി പറയുന്നതിൽ സത്യമുണ്ട്. പക്ഷേ നാമെന്തുചെയ്യുന്നു? കർത്താവും കാരയിതാവും ആയ കാമദേവൻ പ്രബലതരനായിത്തീർന്നിരിക്കുന്നു. ഇതിന്നും മൂലം ഭവതിതന്നെയാകുന്നു.

ദേ— അങ്ങനെയാണെങ്കിൽ അനർത്ഥകാരിയായ അവനെ പരിത്യജിച്ചിട്ട് ഇങ്ങനെ ചെയ്യു.

പുഷ്ക— എങ്ങനെ?

ദേ— എന്റെ പ്രാണവല്ലഭനെ അന്വേഷിച്ച് അദ്ദേഹത്തിന് എന്നെ സമർപ്പിച്ച് അദ്ദേഹത്തിനെത്തന്നെ ഭജിക്കുക.

പുഷ്ക— (അവമാനത്തോടുകൂടെ) നമ്മെപ്പോലെയുള്ളവൾക്ക് അവനെ ഭജിച്ചിട്ട് എന്താണ് കാര്യം?

ദേ— കേൾക്കുക,

നേരുള്ളും നല്ലരൂപനെസ്സതതവും
സേവിപ്പതാരന്നു തൊ-

ട്ടാ രാജാവൃത കീർത്തിമാൻ, നിധിയുതൻ

ശീലത്തിനും പാത്രമാം

പോരാട്ടങ്ങളിലോ പ്രഹാരനിപുണൻ

വിജ്ഞാപനീയൻ ജനെ,-

രാജ്യം ധർമ്മജ്ഞഷാം ത്യജിക്കമവനാ-

ണ്ടാകാരമൊന്നജചലം. (൨൯)

പുഷ്ക്ക— (സവിമർശം) നളനെ അനുവർത്തിക്കുന്നവന്ന കീർത്ത്യാദികളും അന്യന് ആകാരമാത്രോജ്ജ്വലതയും ഫലങ്ങളല്ലാണെന്നു കല്പിച്ച് "നിധിയുത"ാദി വിശേഷണങ്ങളുടെ ആദ്യക്ഷരസ്ഥാനത്ത് "അ"വർണ്ണാദേശവും നിശ്ചയിച്ച് "അധിയുതൻ" ഇത്യാദിയായ നിഗൂഢാർത്ഥങ്ങളെയും വ്യഞ്ജിപ്പിച്ചുകൊണ്ട് ഇവൾ എന്നെ ഗുണവൻ ഗണിക്കുന്നുവോ? (വീണ്ടും വിചാരിച്ച് ആത്മഗതം) എന്നാലും ഇവളെ ഇപ്പോൾ കോപിപ്പിച്ചുകൂട. ചാടുവാക്യങ്ങൾ പ്രയോഗിച്ചു വശീകരിക്കണം. ഇങ്ങനെയാകട്ടെ (പ്രകാശം) അല്ലയോ മുഗ്ദ്ധേ! കഴിഞ്ഞുപോയ നളനെക്കുറിച്ചു ചിന്തിക്കാതെ കാലോചിതമായതിനെക്കുറിച്ച് ആലോചിക്കുക.

ഇല്ലാ ഗ്രാസം ലഭിക്കാ,നവനു ഗതിയുമി,-

ല്ലേതിട്ടനു ഗരം, ഞാൻ

കല്യേ! നിൻ പ്രാപ്തി മോഹാഗത,നവിരജന-

ങ്ങൾക്കു ഗന്തവ്യനാം ഞാൻ,

എല്ലാർക്കും ഗേയമാണെൻ പുകൾ, നിപുണതയും

ഗേയമെങ്ങും, നിനക്കും

കല്യേ! ഗാതവ്യനീ ഞാൻ;

ദേ— കിതവ! മതി, ചിലയ്ക്കാതെ ഗേഹം വ്രജിക്ക. (൩൦)

പുഷ്ക്ക— (സാവമാനം) ഓ! ഇവൾ, "ഗേഹം വ്രജിക്ക" എന്ന ഉക്തിഭംഗികൊണ്ട് "ഗ"കാരത്തിന്റെ സ്ഥാനത്തിൽ "ഹ"കാരത്തെ ചേർക്കുക എന്നിങ്ങനെ അർത്ഥാന്തരത്തെ പ്രകി

ല്പിച്ചിട്ട് "ഇല്ലാ ഹ്രാസം ലഭിക്കാനവനു" "ഹതിയുമില്ല" എന്നിട്ടന്ത്യ "ഹരം" ഇത്യാദികളാൽ നളനെ പ്രശംസിക്കുകയും "മോഹാഹതൻ" "ഹന്തവ്യൻ" ഇത്യാദികളാൽ നമ്മെ നിന്ദിക്കുകയും വകവെയ്ക്കാതെ സംസാരിക്കുകയും ചെയ്യുന്നു. (കോപത്തോടുകൂടെ വാളൂരിക്കൊണ്ട്) എടി ധിക്കാരി! രാജാക്കന്മാരെ അധിക്ഷേപിക്കുന്നവളേ! നിന്റെ കഥ ഞാൻ ഇപ്പോൾ കഴിക്കാം.

ദേ— (സഹർഷം കൈകൂപ്പിക്കൊണ്ട്) രാജാവേ! തിരുമേനി എന്റെ പ്രിയനായിത്തീൎന്നിരിക്കുന്നു.

പുഷ്ക— സുന്ദരി! സത്യത്തിൽ ഞാൻ ഭവതിയുടെ പ്രിയനാകുന്നുവോ?

ദേ— എന്തിനു സംശയിക്കുന്നു?

പുഷ്ക— (സോല്ലാസം) ഇന്ന് എനിക്കു വിധി അനുകൂലമായും ഞാൻ കൃതാൎത്ഥനായും തീൎന്നിരിക്കുന്നു. അല്ലയോ ദണ്ഡനീതേ! നിനക്കു നമസ്കാരം. (വിശ്വാസപൂൎവ്വം അടുത്തുചെന്നിട്ട്) സുന്ദരി! വളരെക്കാലമായി ഭവതി എന്റെ പ്രിയതമയായിരിക്കുന്നു. ഭവതിക്കു ഞാൻ ഇന്നു പ്രിയതമനായതെങ്ങനെ?

ദേ— അങ്ങ് ഖഡ്ഗംകൊണ്ട് എന്നെ നിഗ്രഹിച്ച് ഇനിയൊരു ദുഃഖത്തിന്നിടവരുത്താതെ എനിക്ക് ഉപകാരം ചെയ്യുവാൻ ഒരുങ്ങുന്നതുകൊണ്ടുതന്നെ.

പുഷ്ക— (നിരാശയോടെ) അഹഹ! വാഗ്ഭംഗികൊണ്ടു ഞാൻ വഞ്ചിതനായിപ്പോയി. ഇനി എന്താണുപായം? (വിചാരിച്ചിട്ട്) ഇവൾ സാമോപായംകൊണ്ടുതന്നെ വശീകരിക്കപ്പെടേണ്ടവളായി കാണപ്പെടുന്നു. മറെറാരുവിധത്തിലായാൽ സാധിക്കുന്നതല്ല. പ്രാചീനവചനവും അങ്ങനെ തന്നെ.

"താനേ വരും കവിതയും
മാനേലും മിഴിയും, വരം;
ആനയിച്ചാൽ ബലം കൈക്കൊ-
ണ്ടപ്പോഠം നീരസമാൎന്നിടും." (ഫ.ഫ)

അതിനാൽ എന്തു സൂത്രം പ്രയോഗിച്ചാണ് ഇവളെ പാട്ടിലാക്കേണ്ടത്? (ഇപ്രകാരം വിചാരിച്ചുകൊണ്ടു നിൽക്കുന്നു)

(അണിയറയിൽ)

അല്ലയോ അല്ലയോ മഹാ പതിവ്രതാശിരോമണേ! ഭവതിക്കു നമസ്കാരം. ഭവതി പാതാളഗംഗയെപ്പോലെ എവിടെ ഒളിച്ചിരുന്നു? എന്റെ പ്രത്യക്ഷത്തിൽ ആഗമിച്ചാലും.

പുഷ്ക—(കേട്ടിട്ട്) അല്ല! മഹർഷിയായ വാമദേവനാണല്ലോ ഉച്ചത്തിൽ പറയുന്നത്. (അണിയറയിലേക്കു നോക്കിയിട്ട്) അദ്ദേഹം ഇങ്ങോട്ടുതന്നെ വരുന്നു. എന്തിനാണദ്ദേഹം വന്നത്? എന്റെ ഉദ്ദേശം തെററിക്കാനാണെന്നു തോന്നുന്നു. കഷ്ടം! കഷ്ടം! വൈദികന്മാർ അവസരമറിയാത്തവരാണല്ലോ. ആട്ടെ, ഇദ്ദേഹം ഇവളോട് അല്പനേരം സംഭാഷണം ചെയ്തിട്ടു പോയ്ക്കൊള്ളട്ടെ. പിന്നെ ഞാൻ തിരിച്ചുവന്നിട്ടു പ്രിയതമയോടു സംഗമിക്കുന്നുണ്ട്. (ഇപ്രകാരം ഭീനതയോടെ ചുററിനടന്നിട്ട് പോകുന്നു.)

ദേ—എട്ടാമതൊരു ശനി വന്നു. ഇവിടെ വക്രമായാൽ വളരെ കഷ്ടമാകും. അതിനാൽ മറെറാരു സ്ഥലത്തേക്കു പോകാം. (എന്ന് അധികം ഭയപ്പെട്ടു ചുററും നോക്കുന്നു)

(അനന്തരം വാമദേവൻ പ്രവേശിക്കുന്നു)

വാമ—(അല്ലയോ അല്ലയോ മഹാപതിവ്രതാശിരോമണേ! ഇത്യാദി യഥാപൂൎവ്വം പറയുന്നു)..

ദേവി—(കണ്ടിട്ടു പേടിച്ച് അകലുന്നു)

വാമ—(കണ്ട്) അയ്യോ ദേവി എന്നെക്കണ്ട് ഇങ്ങനെ ഭയ

പ്പെട്ടവളെന്നപോലെ പോകുന്നതെന്തു്? വല്ലവരും ഭയപ്പെടുത്തിയതുകൊണ്ടായിരിക്കണം.

"കനാം ഭല്ലൂകഭീതന്മാ
കംബളം കാണ്കിലും ഭയം"

എന്നാണല്ലോ പ്രാചീനവചനവും. ആകട്ടെ ദേവിയെ പ്രസാദിപ്പിക്കാം. അല്ലയോ മാതാവേ! വാമദേവമഹർഷിയായ ഞാൻ ഭവതിയെ ദർശിച്ചു് ആത്മാവിനെ പരിശുദ്ധമാക്കുവാൻ ആഗമിച്ചിരിക്കുന്നു. (കൈ കൂപ്പിക്കൊണ്ടു്)

അഗപ്രവരപുത്രിനിന്നിലരുളുന്ന, നീയേകയാം
ജഗജ്ജനനി; നിൻെറ സന്നിധിലഭിക്കയാലേഷ ഞാൻ
വിയത്തടിനിയിങ്കൽ മുങ്ങിത്തണച്ചപോലെന്ന പോ-
ലതീവപരിശുദ്ധയായിട്ടുമവസ്ഥയേൽക്കുന്നു; തേ. (ന.പ.)

ദേവി— (ആശ്ചര്യത്തോടും വിശ്വാസത്തോടുംകൂടെ അടുത്തു ചെന്നിട്ടു്) മഹർഷേ! മഹാദുഃഖഭാഗിനിയായ ദമയന്തി നമസ്കരിക്കുന്നു.

വാമ— ദേവി! ഭവതിക്കു സകല മംഗലവും ഭവിക്കട്ടെ. ഭവതിയുടെ വിവരങ്ങളെല്ലാം ദിവ്യദൃക്കുകൊണ്ടു ഞാൻ. അറിഞ്ഞിരിക്കുന്നു. ഇപ്പോഴും ദുഃഖിക്കരുതു്. വിധിവിഹിതം അനുഭവിക്കണമല്ലോ. പൂർവ്വന്മാരും അങ്ങനെതന്നെ പറയുന്നു.

"നാരായണൻ തിരുമം മൃഡൻ
നാന്മുഖൻതാൻ നിലിമ്പരും
ശിരോരേഖയെ മാച്ചീടാൻ
ശക്തരാകുന്നതല്ലഹോ". (ന.പ.)

അതുകൊണ്ടു കാലദൈർഘ്യംകൂടി ക്ഷമിക്കണം. എല്ലാം ഭവതിക്കു ഹിതമായിത്തീരും.

ദേവി— മഹാമുനേ! എനിക്കു ഹിതമൊ അഹിതമൊ വന്നുകൊള്ളട്ടെ, ആ മഹാത്മാവിൻെറ അവസ്ഥയെന്തെന്നു ഞാൻ അറിയുന്നില്ല.

വാമ— അതെല്ലാം ഞാൻ സ്പഷ്ടമായി കാണുന്നു. ഭവതിയെ കാണിച്ചുതരികയും ചെയ്യാം. ഏതാനും ദിവസങ്ങളുംകൂടി കണ്ണുമടച്ചു കഴിക്കുക.

ദേവി— ഇപ്രകാരമുള്ള മഹാസങ്കടത്തിലും അവിടത്തെ ശാസനങ്ങൾക്കു പാത്രീഭൂതയാകാൻ തരം വന്നതിനാൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു.

വാമ— അതേ, ഈശ്വരൻ ഭവതിയുടെ ഈ സങ്കടാവസ്ഥകളെല്ലാം നശിപ്പിച്ചു മംഗലം ഉണ്ടാക്കും. (തോൽസഞ്ചി തുറന്ന്) ഈ അംഗരാഗവും പുഷ്പഫലങ്ങളും ഈ പീതാംബരവും ഭവതി സ്വീകരിച്ചാലും.

ദേ— (സവിനയം) വലിയ അനുഗ്രഹമായി. (പീതാംബരം നോക്കി സ്മരണയോടുകൂടെ) വളരെ വിലപിടിക്കുന്ന ഈ മഞ്ഞപ്പട്ട് എവിടെനിന്നു വാങ്ങി?

വാമ— ഉഞ്ഛവൃത്തികളായ ഞങ്ങൾക്കു പട്ടുകച്ചവടവും മററുമുണ്ടോ? ഇതു കിട്ടിയപ്രകാരം കേൾക്കുക:— ഒരിക്കൽ ഞാൻ ദർഭയും കൊണ്ടുവരുവാൻ വനാന്തരത്തിൽ പ്രവേശിച്ചപ്പോൾ ചില പക്ഷികൾ ആകാശമദ്ധ്യത്തിൽനിന്ന് എൻെറ പുരോഭൂമിയിൽ തന്നെ ഇട്ടതാണ്.

ദേ— (തൊണ്ടയിടറിക്കൊണ്ട്) ഹാ, മഹാരാജ! ഹാ, ചന്ദ്രവംശാലങ്കാരമേ! ഹാ പ്രാണനാഥാ! അന്ന് അവിടയ്ക്ക് ഇതു ദുർല്ലഭമായിരുന്നു. ഹാ പീതാംബരബന്ധോ! അദ്ദേഹത്തിൻെറ അംഗസംഗം ലഭിക്കാതെ കൊടുങ്കാട്ടിൽ വീണുപോയ നിനക്കും എനിക്കും, പരിണാമം ഒരുപോലെ ശോചനീയമായിത്തീൎന്നു.

വാമ— ദേവി! അതെല്ലാം ദിവ്യദൃക്കിനാൽ അറിഞ്ഞു ഞാൻ എടുത്തു സംഗ്രഹിച്ചതാണിത്. ഇന്ന് എൻെറ ഭാരം തീൎന്നു. ദേവി! ഭവതി അനുവദിക്കുന്നതായാൽ ഞാൻ സമാപ

നേഷ്ടിയെ പരിസമാപിച്ചു യാഗശാലയെ വിട്ടു ഗൃഹത്തിൽ പ്രവേശിക്കാം.

ദേ— ഭഗവാൻ വ്രതസ്ഥിതനാകുന്നുവോ?

വാമ— പിന്നെയോ?

ദേ— അങ്ങനെയാണെങ്കിൽ വ്രതമധ്യത്തിൽ ഇങ്ങോട്ടു പോ ന്നതെന്തിന്?

വാമ— ദേവി!, കേട്ടാലും; ഞാൻ ആപ്തോർയാമം എന്ന യാ ഗം തുടങ്ങി. ഇന്നാണ് അവഭൃതസ്നാനം നിശ്ചയിച്ചിരു ന്നത്. അങ്ങനെ ഋത്വിക്കുകളായ വസിഷ്ഠ, ജാബാലി, കാ ശ്യപാദികൾ നിഷേധിച്ചു.

ദേ— നിഷേധിക്കുവാൻ എന്തു കാരണമുണ്ടായി?

വാമ— "പതിവ്രതകളുടെ സാന്നിധ്യം തന്നെയാണ് അവഭൃ തം എന്നത്. അവരുടെ ദർശനമോ, ശതാവഭൃതങ്ങൾക്കു തുല്യവുമാകുന്നു. അതുകൊണ്ട് ഇപ്പോൾ ഭൈമി ധനഞ്ജയാ ന്തരാള സന്നിഹിതയും തദ്ദർശനം പ്രാപ്യവും ആയിരിക്കെ വെള്ളത്തിൽ മുങ്ങുന്നതെന്തിന്" എന്നിങ്ങനെ.

ദേ— ഇതു വാത്സല്യംകൊണ്ടു പറഞ്ഞതാണ്.

വാമ— അതല്ല, അരുന്ധതിയും ഇതിനെ അനുമോദിക്കയാ ണുണ്ടായത്.

ദേ— (ലജ്ജാവനതമുഖിയായി നിൽക്കുന്നു.)

വാമ— എങ്ങനെ എങ്കിലും ഞാൻ തദ്ദർശനാവഭൃതംകൊണ്ടു പരിശുദ്ധനായി. ഇതാ ഗൃഹത്തിലേക്കാണിനി. (എന്നു പോയി.)

ദേ— (ശിരഃകമ്പത്തോടുകൂടെ) അഹോ! മഹർഷികൾ മഹാനു ഭാവന്മാർ തന്നെ. ഇവരുടെ സാന്നിധ്യം നിമിത്തം കീരി, പാമ്പു മുതലായ ജന്തുക്കൾ പോലും ജാതിവൈരം വെടി ഞ്ഞ് അന്യോന്യം സ്നേഹഭാവത്തിൽ വർത്തിക്കുന്നതായി കാ

ണെന്നുവല്ലോ. അന്യവനത്തിലെ സ്ഥിതി എനിക്കറിഞ്ഞുകൂ
ട. ഏകാകിയായി ഞാൻ എങ്ങനെ യാത്രചെയ്യേണ്ടു?

(വിചാരമഗ്നയായി നിൽക്കുന്നു)

(അനന്തരം സംഭ്രാന്തയായ മിത്രാഭിനി, തിരനീക്കി പ്രവേ
ശിക്കുന്നു)

മിത്രാഭിനി— ഓ!, ഞാൻ വളരെ ദൂരത്തിൽ വന്നിരിക്കുന്നു. ഇ
പ്പോഠം എൻെറ ഭയം തീൻറു. ഞാൻ ഇന്നു വളരെ ക്ഷീണി
ച്ചിരിക്കുന്നു. ഇവിടെ എങ്ങാനും ആരുമറിയാതെ കഴിച്ചു
കൂട്ടി രാവിലെ പോകാം (എന്നു ചുററിനടക്കുന്നു)

ദേ— (കണ്ടു സന്തോഷത്തോടുകൂടെ) ഭദ്രേ! ഇങ്ങോട്ടു വരു.

മിത്രാ—(പേടിച്ചു പിൻമാറി, കണ്ടിട്ടു സന്തോഷത്തോടുകൂടെ)
ആശ്ചര്യം! എനിക്കു സന്തോഷിക്കുവാൻ ഒരു സ്ത്രീയുടെ സ
ഹായം കിട്ടി.

ദേ— എനിക്കും അങ്ങനെതന്നെ.

മിത്രാ— (അടുത്തുചെല്ലുന്നു)

ദേ— (നോക്കീട്ട്) ഭവതി നിശ്വസിക്കുന്നുണ്ടല്ലോ. എവിടെ
നിന്നോ അധികം പേടിച്ചതുപോലെ തോന്നുന്നു.

മിത്രാ— മഹാഭാഗേ! കേഠംക്കു, ഞാൻ ഈ കൊടുങ്കാട്ടിൽ
കൂടി വരുമ്പോഠം ഒരു കാട്ടാളൻ എൻെറ സർവ്വസ്വവും അ
പഹരിച്ച് എന്നെത്തടഞ്ഞു.

ദേ— അയ്യോ കഷ്ടം! കഷ്ടം! എന്നിട്ട്?

മിത്രാ— പിന്നെ, അവഠം എന്നെ വശീകരിക്കുവാൻ അടുത്ത
പ്പോഠം ഞാൻ ഓടി ഓടി വളരെ അകന്നുകളഞ്ഞു.

ദേ— അത് ഉചിതമായിപ്പോയി. ഭവതി സമർത്ഥതന്നെ. ഇ
പ്പോഠം എവിടെ പോകുന്നു?

മിത്രാ— ചേദിപുരത്തിലേക്ക്.

ദേ— ചേദിപുരം അറിയുമോ?

മിത്രാ— എൻെറ ജന്മഭൂമിയെ ഞാൻ അറിയില്ലേ?

ദേ— ആട്ടെ, ഭവതി പോകുന്നത് ഏതുവഴിക്കാണ്?

മിത്രാ— ഇവിടെനിന്നു സോമഗിരിയും, ഉന്നതീർത്ഥവും, മഹേന്ദ്രമണ്ഡപവും കടന്നിട്ടു ചേദിപുരത്തിലേക്കു പോകും.

ദേ— അതിഭയങ്കരമായ ഈ ദുർഗ്ഗമാർഗ്ഗത്തിൽക്കൂടി തനിച്ചു പുറപ്പെട്ടതെന്തിന്?

മിത്രാ— നാളെ ബുധനാഴ്ചയാണ്. ചേദിപുരത്തിൽ ഒരു വലിയ ചന്തയുണ്ട്. ആ ചന്തയ്ക്കു കച്ചവടക്കാർ പോകുന്നത് ഇതിലേയാണ്. ഞാനും അവരോടുകൂടി പോകും.

ദേ— കൊള്ളാം. എന്നാൽ എന്നെയും ചേദിപുരത്തേക്കു കൊണ്ടുപോകാമോ?

മിത്രാ— ഭവതി പോരുമെങ്കിൽ പാദങ്ങളിൽ നമസ്കരിച്ചിട്ടു കൊണ്ടുപോകാമല്ലോ.

ദേ— ആശ്ചര്യം! ഭവതി എന്റെ പ്രിയസഖിയായിത്തീർന്നിരിക്കുന്നു. ഭവതിയെ ഞാൻ എന്റെ സഹോദരിയെപ്പോലെ സ്നേഹിക്കുന്നു.

മിത്രാ— ഞാനും അപ്രകാരം തന്നെ. (രണ്ടുപേരും കൈക്കുകൈ പിടിച്ച് ആലിംഗനം ചെയ്തു് ഇരിക്കുന്നു.)

ദേ— സഖി! ഭവതിയുടെ പേരെന്താണ്?

മിത്രാ— മിത്രാമിനി എന്ന്.

ദേ— സഖി മിത്രാമിനി! ഭവതിക്കു വിശക്കുന്നുണ്ടല്ലോ. ഈ ഫലങ്ങളും ഭുജിക്കു. അലങ്കാരങ്ങളും ഇല്ലല്ലോ. ഇതാ ഈ പൂക്കളെക്കൊണ്ട് അലങ്കരിക്കു. വസ്ത്രവും വളരെ ജീർണ്ണിച്ചിരിക്കുന്നു!. ഈ മഞ്ഞപ്പട്ട് ഉടുത്തുകൊൾക. ഏകവേണീവ്രതസ്ഥയായ എനിക്ക് ഇവകളെക്കൊണ്ട് ഒരു കാര്യവും ഇല്ല. എന്ന് എല്ലാം കൊടുക്കുന്നു)

മിത്രാ— (പരിതോഷപുരസ്സരം സ്വീകരിച്ചിട്ട്) സഖി! ഈ മാതിരിയുള്ള ഒരു പട്ടു കല്പിച്ചുതന്നതിനാൽ ഭവതി ഒരു മഹാരാജ്ഞിയാണെന്നു ഞാൻ വിചാരിക്കുന്നു. മററാക്കാണ്

ഇതിന്ന സാധിക്കുക? അതിനാൽ സഖി ആരാണ്? എവി
ടെനിന്ന വരുന്നു?

ദേ— മിത്രാദിനി! എൻെറ ദുർവ്വിധിവിലാസം ഭവതിയെയും
അറിയിച്ചിട്ട് എന്താണ് പ്രയോജനം? എന്നാലും സഖീ
സ്നേഹംകൊണ്ടു ഞാൻ പറയാം. ഞാൻ വിഭവങ്ങളിലും നി
ഷധങ്ങളിലുംനിന്ന ഭ്രംശിച്ച നിസ്വനായ ഭർത്താവിനാൽ പ
രിത്യക്തയും ആയിട്ട ദുർവ്വിധിവിലാസത്താൽ വനങ്ങളിൽ
സഞ്ചരിക്കുന്ന ഒരുത്തിയാകുന്നു.

മിത്രാ— എന്നാൽ ഭവതി നൈഷധിയാണല്ലോ?

ദേ— അതേ; അത്ര ഭവതിയുടെ രാജ്യവും വൃത്തിയും അറി
ഞ്ഞാൽ കൊള്ളാം.

മിത്രാ— ഞാൻ വളരെക്കാലമായിട്ട പുഷ്കരമഹാരാജാവിൻെറ
ഭവനത്തിൽ സകലാന്തഃപുരാധികാരിണിയായിരുന്നു.

ദേ— അവൻ നായാട്ടിനെന്നും പറഞ്ഞ് ഈ വനത്തിൽ വന്ന
സ്ത്രീലമ്പടനായിട്ട ചുററിനടക്കയാണ്. പിന്നെ. പിന്നെ?

മിത്രാ— (സ്വഗതം) അദ്ദേഹം ഇവിടെ എങ്ങാനും ഉണ്ടെ
ങ്കിൽ ഞാനും ഇവൾക്ക പ്രതീകാരം ചെയ്യാം. (പ്രകാശം)
പിന്നെ ഒരിക്കൽ അദ്ദേഹം എന്നെ വിജനത്തിൽ വിളിച്ചി
ട്ട് "മിത്രാദിനി! ഭവതി കണ്ഡിനനഗരത്തിൽ ചെന്ന് ഉക്തി
ചാതുര്യംകൊണ്ടു ത്രൈലോക്യസുന്ദരിയായ ദമയന്തിയെ എ
ന്നിൽ അനുരക്തയാക്കിത്തീർക്കണം. അതിന്ന ഭവതിക്ക്
ആയിരം നിഷ്കങ്ങൾ തരാം" എന്ന പറഞ്ഞു.

ദേ— (സ്വഗതം) വരട്ടെ, വഴിയേ മുഴുവൻ മനസ്സിലാക്കാം.
(പ്രകാശം) എന്നിട്ട്?

മിത്രാ— ഉടനെ ഞാൻ കണ്ഡിനത്തിൽ എത്തി ഭൈമീഗൃഹ
ത്തിൻെറ ദ്വാരത്തിൽ വച്ച് എന്നെ കാവൽക്കാർ തടുക്ക
യാൽ മടങ്ങിപ്പോന്നു. ധനലോഭംകൊണ്ട് "മഹാരാജാ
വെ! എൻെറ വാക്കിനാൽ ഭൈമി ഭവതിയെ വരിക്ക

വാൻ തീൎച്ചയാക്കിയിരിക്കുന്നു" എന്നു പറഞ്ഞ് അദ്ദേഹത്തിന്നോടു സമ്മാനം വാങ്ങി.

ദേ— (തലകുലുക്കിക്കൊണ്ട്, സ്വഗതം) ഇതു വിചിത്രമായ കഥ തന്നെ. (പ്രകാശം) പിന്നെ?

മിത്രാ— തദനന്തരം ദമയന്തീസ്വയംവരത്തിൽ ദൂതന്മാരാൽ ക്ഷണിക്കപ്പെട്ടു പുഷ്കരൻ കുണ്ഡിനത്തിൽ ചെന്നെങ്കിലും ഭൈമി കടാക്ഷിക്കകൂടിപ്പോലും ചെയ്യാഞ്ഞതിനാൽ ഖിന്നനായിട്ടു മടങ്ങിവന്ന് എന്നെ വിളിച്ച് "എടീ! എടീ! കള്ളംപറയുന്നവളേ! നീ എന്നെച്ചതിച്ചില്ലേ?" എന്നു പറഞ്ഞുകൊണ്ടു ദേഷ്യപ്പെട്ട് എന്റെ കാതും മൂക്കും ചെത്തി എന്നെ നഗരത്തിൽനിന്നു പുറത്തിറക്കിക്കളഞ്ഞു.

ദേ— (കണ്ടിട്ടു ദയയോടെ) അയ്യോ! ശരിയാണ്. തോഴിക്കു കാതും മൂക്കുമില്ല. പിന്നെ പിന്നെ?

മിത്രാ— അവിടന്നു കാനനമാൎഗ്ഗത്തിലൂടെ പുറപ്പെട്ട് ഏകാകിനിയായി വരുമ്പോൾ കിരാതരാജാവായ ഉഗ്രസേനന്റെ അധീനത്തിൽ അകപ്പെട്ടു വളരെക്കാലം കഴിച്ചുകൂട്ടി. അവൻ ഇടിവെട്ടുകൊണ്ടു മരിച്ചു. ഉടനെ അവന്റെ കിരാതിനി എന്നെ അവിടെന്ന് ഇറക്കി വിട്ടു. അങ്ങനെ വരുംവഴിക്ക് ഒരു കിരാതൻ എന്റെ മുതലുകളെല്ലാം തട്ടിപ്പറിച്ചു. ഈ വിധത്തിലാണ് ഞാൻ ഇവിടെ വന്നുചേൎന്നത്. ഇങ്ങനെയാണ് എന്റെ കഥ.

ദേ— (സ്വഗതം) ഈ സാധ്വി എനിക്കുവേണ്ടിത്തന്നെയാണല്ലോ.ഈ സങ്കടങ്ങളെല്ലാം സഹിച്ചത്. (പ്രകാശം) നമ്മൾ രണ്ടുപേരും ആപന്നകൾ തന്നെ. (ആ സ്ഥിതിക്ക്) ആരോടാണ് സങ്കടം പറയുവാനുള്ളത്? സന്ധ്യാകാലം അതിക്രമിക്കുന്നു. അതിനാൽ നമുക്കു സമീപത്തുള്ള നദിയിൽ ചെന്നു സന്ധ്യയെ ആരാധിച്ചിട്ടു മടങ്ങിവരാം.

മിത്രാ— എനിക്കു ക്ഷീണം അധികമായിരിക്കുന്നു. ഞാൻ ഇവിടെത്തന്നെ വിശ്രമിച്ചെങ്കിലോ?

ദേ— അങ്ങനെയാകട്ടെ.

മിത്രാ— തോഴി! വേഗം വരണേ!

ദേ— അങ്ങനെതന്നെ. (എന്നു പോയി)

മിത്രാ— വള്ളിക്കുടിലിന്നുള്ളിൽ അടിച്ചുവാരി ഇളംതളിരുകളെക്കൊണ്ടു രണ്ടു കിടക്ക വിരിച്ചു വാതുക്കൽ കാത്തു നില്ക്കുന്നു.

(അനന്തരം പുഷ്കരൻ പ്രവേശിക്കുന്നു)

പുഷ്ക— (വ്യസനത്തോടുകൂടി)

> ക്രൂരൻ മാരൻ, മനതാർ
> ക്രൂരമ്പുകളാൽ തുളപ്പതെന്തിന്നോ?
> എന്നാകതാരിലിരിപ്പോ-
> രേണാക്ഷിയെ വെല്ലുമെങ്കിലാകട്ടെ. (൩.൪)

(പുറവും നോക്കീട്ട്) അഹോ! സന്ധ്യാസമയം കഴിഞ്ഞുപോയി. എന്തെന്നാൽ ദിക്കുകളൊന്നും ആലോകനത്തിന്നു വിഷയമാകുന്നില്ല. (മുൻഭാഗത്തേക്കു നോക്കീട്ട്) ഹാ! എന്റെ പ്രാണപ്രേയസി ഇതാ അരികത്തുതന്നെ നില്ക്കുന്നു. (എന്ന് അടുത്തുചെല്ലുന്നു)

മിത്രാ— (കണ്ടിട്ടു വള്ളിക്കുടിലിന്നുള്ളിലേക്കു പോകുന്നു)

പുഷ്ക— (വേഗം അടുത്തുചെന്നു തോളിൽ കൈ വെക്കുന്നു)

മിത്രാ— (മൌനം അവലംബിച്ച് അധോമുഖിയായി നില്ക്കുന്നു)

പുഷ്ക— (സ്വഗതം) അഹോ! ഇവൾ അനുകൂലയായിത്തീർന്നിരിക്കുന്നു. (ഇരുന്നു നല്ലവണ്ണം നോക്കി ആമോദത്തോടും ആനന്ദത്തോടുംകൂടെ) അയി! പ്രിയതമേ!

> നൽക്കാട്ടുപൂക്കളുമണിഞ്ഞു നിസർഗ്ഗശോഭ-
> കൈക്കൊണ്ട മേനി കനകാംശുകമിട്ടുമൂടി

ഇക്കണ്ണുമാന്ന ബത! "വാസകസജ്ജ"യായി
നില്ക്കുന്ന നീ, ശയനയുഗമിതെന്തിനല്ലോ! (൩.൭)

സന്നിപാതംകൊണ്ടെ ശേഷശയ്യയായി ഭവിക്കയുള്ളു എന്ന ശാസ്ത്രത്തെ അനുസരിക്കയാണെങ്കിൽ അങ്ങനെയാകട്ടെ. (ചുബുകത്തിൽ—താടിമേൽ, കരംകൊണ്ടു സ്പൎശിക്കുന്നു.)

മിത്രാ— (വേഗം എഴുനില്ക്കുന്നു)

പുഷ്ക—(എഴുനീററു ഗാഢാലിംഗനം ചെയ്തിട്ട്) പ്രിയേ! ഞാൻ ധന്യയായിത്തീൎന്നിരിക്കുന്നു.

മിത്രാ— (ഉതറി എന്താണ്ടും ചോദ്യകം നടക്കുന്നു)

പുഷ്ക— പിന്നാലെ ചെന്നു വസ്ത്രാഞ്ചലത്തിൽ പിടിച്ചു കൊണ്ട്,

കാന്തേ! കപയാസി?, കംഭാരം-
താന്തേ! യിരവിൽ, കരുതലാക്രാന്തേ!
ഞാന്തേ സവിധേ നില്ക്കാം
കിന്തേ ഭയവും കിമേവമവിനയവും? (൩.൮)

അതിനാൽ പ്രേയസി! പ്രസാദിക്കണേ. പ്രസാദിക്കണേ! നമുക്ക നമ്മുടെ കൂടാരത്തിലേക്കു പോകാം. (എന്നു തോളിൽ കൈവച്ചു മിത്രാദിനിയോടുകൂടി പോയി)

(അനന്തരം ദേവി പ്രവേശിക്കുന്നു.)

ദേ— അയ്യോ! സന്ധ്യാവന്ദനപരവശയായ ഞാൻ സമയാതിക്രമം അറിഞ്ഞില്ല. കൂരിരുട്ടാകയാൽ വളരെനേരം നടന്നിട്ടും സ്ഥലം കണ്ടെത്തുന്നില്ല. (നാലുവശവും നോക്കീട്ട്) ഓ! ഞാൻ വഴിതെററി മറെറാരു വനത്തിൽ അകപ്പെട്ടിരിക്കുന്നു. ഇപ്പോഠം എന്താണ് നിവൃത്തി? പ്രിയസഖിയായ മിത്രാദിനി എന്നെ തിരഞ്ഞു തിരഞ്ഞു വളരെ ബുദ്ധിമുട്ട് അനുഭവിച്ചിരിക്കണം. എവിടെയാണ് ഒന്നു വിശ്രമിക്കേണ്ടത്? ഈ രാത്രി എങ്ങനെയാണ് കഴിച്ചുകൂട്ടേണ്ടത്? (പാൎശ്വങ്ങളിൽ നോക്കീട്ട്) എന്താണ്, അവിടെയവിടെ

വിളക്കുകൾ തെളിയുന്നതാണോ? അല്ല, കാട്ടുതീയാണ്. (വിചാരിച്ചിട്ട്) ഓഹോ! മനസ്സിലായി. വണിക്സാർത്ഥന്റെ സമീപത്താണ് ഞാൻ എത്തിയിരിക്കുന്നത്. (മുൻഭാഗത്തേക്കു നോക്കീട്ട്)

കൊന്ത്രമ്പല്ലും, കുടം തോറ്റോരു വയറു, മഹോ-
ത്തുംഗിനില്ക്കുന്ന ചുണ്ടും,
എന്തെന്നില്ലാതെ വണ്ണിച്ചീവവു തടി കണ-
ക്കാത്ത വല്ലാത്ത മെയ്യും,
ഉന്തക്കണ്ണും പിശാചാനനവുമൊരു കണ-
ങ്കാലിൽ നല്ലാനക്കുപ്പും
മറ്റും ചേരുന്നൊരുത്തൻ മദിമുഖമണ-
ഞ്ഞെത്തുകിട്ടുന്നാരിവൻ പോൽ? (൩൭)

അതിനാൽ ഇപ്പോൾ ഞാൻ ഈ മരങ്ങളുടെ ഇടയിൽ മറഞ്ഞുനില്ക്കട്ടെ. (എന്ന് അപ്രകാരം ചെയ്യുന്നു).

(അനന്തരം കൈവിളക്കും പിടിച്ചുകൊണ്ട് ഒരു പുരുഷൻ പ്രവേശിക്കുന്നു).

പുരുഷൻ — പാളയങ്ങളൊക്കെ ഞാൻ പരിശോധിച്ചു. ഭാഗ്യവശാൽ മൃഗബാധയോ, ചോരബാധയോ ഒരിടത്തും ഉണ്ടായില്ല. ആളുകളൊക്കെ ഉറങ്ങുകയാണ്. അതിനാൽ ചില വാല്യക്കാരെ കാവൽനിൎത്തിയതിന്നു ശേഷം എനിക്കും ഒന്നുറങ്ങണം. (പുറവും നോക്കീട്ട് ഭയത്തോടുകൂടെ) മരം മറഞ്ഞു നില്ക്കുന്ന ഇവൾ ഏതാണ്? ഒരു കള്ളിയാണെന്നു തോന്നുന്നു. (നോക്കി ധൈൎയ്യത്തോടുകൂടെ) വരട്ടെ മനസ്സിലാക്കാം. (എന്ന് അടുത്തുചെന്നു വലിയശബ്ദത്തിൽ) എടീ! നീ ഏത്? രാത്രിയിൽ ധനവാന്മാരായ കച്ചവടക്കാരുടെ കൂടാരത്തിന്നടുത്ത് ഒളിച്ചിരിക്കുന്നതെന്തിന്?

ദേവി— (പേടിച്ചു മിണ്ടാതെ നില്ക്കുന്നു)

പുരു— (കോപിച്ചു വടി ഓങ്ങിക്കൊണ്ട്) എടീ! പറയൂ അ ല്ലെങ്കിൽ നീ അടികൊള്ളും.

ദേവി— (പേടിച്ചു വിറയ്ക്കുന്നു).

പുരു— സത്യമായിട്ടു നീ കള്ളിയാണ്. നിന്നെ കെട്ടിഅടിച്ചു ഞാൻ ഠാണാവിൽ ഏല്പിക്കും.

ദേവി— (തൊണ്ടയിടറിക്കൊണ്ട്) ഞാൻ കള്ളിയല്ല,

പുരു— പിന്നെ നീ ആർ?

ദേവി— വഴിതെററി ഇവിടെ വന്നുപോയതാണ്.

പുരു— നീ എവിടെ പോകുന്നു?

ദേവി— വണിക്സാർത്ഥംനാട്ടുകരുടെ ചേദിപുരത്തിൽ പോകുന്നു.

പുരു— നല്ലവണ്ണം നോക്കി കോൾമയിർക്കൊണ്ടിട്ട് എന്നാൽ നമ്മുടെ പാളയത്തിലേക്കു വരൂ.

ദേവി— എനിക്കു പരഗൃഹത്തിൽ പോകാൻ പാടില്ല.

പുരു— നീ വലിയ പതിവ്രതയാണെന്നായിരിക്കും? സ്ത്രീകളു ടെ പാതിവ്രത്യമൊക്കെ ഞാൻ അറിയും. കേൾക്കു,

സ്വീയകൾ, സാമാന്യകൾ, പര-
കീയകളും ത്വരിതരപേരൊപ്പം
പ്രതികലമെൻ നയനാന്ത-
പ്രതീക്ഷണം ചെയ്തു നിൽക്കുന്നു. (൩൧)

ദേവി— നീയും സുന്ദരനാണെന്നോ കൊണ്ടുവരുന്നത്?

പുരു— (ആക്ഷേപഭാവത്തിൽ) സൌന്ദര്യംകൊണ്ടു കാര്യമെ ന്ത്? കേട്ടാലും,

ഗുണം, പ്രജ്ഞ, വംശം, സ്വരൂപം, വിവേകം
ഗണിക്കേണ്ടതാംശീലമീവണ്ണമെല്ലാം
ഇണങ്ങുന്നതായാലുമായാളെയാരും
പണക്കാരനോളം കണക്കാക്കുകില്ല. (൩൨)

പ്രിയേ! ഭവതി സുന്ദരിയും അശരണയും ആകുന്നുവല്ലൊ നാമോ ശതകോടീശ്വരനായ ധനദാസന്റെ പുത്രനായ കാ

മദാസനാകുന്നു. ഭവതി, നമ്മുടെ പ്രേയസിയും സമൈശ്വ ശ്വര്യങ്ങളുടേയും ഈശ്വരിയും ആയി ഭവിക്കുക. (അനുരാഗത്തോടുകൂടെ നോക്കി)

ശോണാംഭോജസുഗന്ധമെന്തിനു ഭവ-
നിശ്വാസമേല്ക്കും വിധൌ
വീണാലാപവുമല്പമാം ചെവിയിൽ മേ
വീണെങ്കിൽ നിൻഭാഷിതം,
കാണാൻ കൊള്ളുകയില്ല മൌക്തികമതും
നിന്മേനികണ്ടാൽ, സുര
സ്ത്രീണാം പങ്ക്തികളെന്തിനെന്നിലയി! തേ
പ്രേമം ഭവിച്ചീടുകിൽ? (൪൦)

ദേവി— (വൈക്ലബ്യത്തോടുകൂടെ) ഹാ! പരമേശ്വര! എന്നെ ഇത്രമാത്രം കഷ്ടപ്പെടുത്തേണമോ? ഇവിടെ വന്നിട്ടു ഞാൻ കള്ളിയുമായി. ക്ഷണമാത്രയിൽതന്നെ ഖലന്മാരാൽ ഈ വണ്ണം അവമാനിതയും ആയി.

കാമദാസൻ— ഞാൻ നിനക്കു ഖലനമായെയൊ?

ദേവി— പരദാരത്തെ അഭിലഷിക്കുന്നവനല്ലെങ്കിൽ പിന്നെ ആരാണ് ഖലൻ?

കാമദാ— മൂഢേ! നീ എന്നെ നല്ലപോലെ അറിയില്ല. ഇങ്ങനെ തുടങ്ങിയാൽ ഞാൻ നിന്റെമേൽ ബലംപ്രയോഗിക്കും.

ദേവി—(കോപംസ്ഫുരിച്ചിട്ട്) എന്നാൽ നീയും നിന്റെ ബന്ധുക്കളും ഉടനെ നശിച്ചുപോകും.

കാമദാ— (ക്രോധിച്ചു പല്ലുകടിച്ചിട്ട്) ധിക്കാരി! നിന്നെ ഇപ്പോൾ ഞാൻ കഴിച്ചേക്കാം. (ആകാശത്തിൽ ലക്ഷ്യം വച്ചിട്ട് ഉറക്കെ) എടാ! എടാ! കള്ളൻ. കള്ളൻ. (അനന്തരം കൈകളിൽ ആയുധങ്ങളും വിളക്കും ധരിച്ചുകൊണ്ടു സംഭ്രമത്തോടുകൂടെ കുറേ പുരുഷന്മാർ പ്രവേശിക്കുന്നു).

പുരുഷന്മാർ— സ്വാമി! സ്വാമി! കള്ളനെവിടെ?

കാമലാ— ഇതാ!, കള്ളന്മാരുടെ ഒററുകാരിയായ ഇവളെ വടികൊണ്ട് അടിച്ചു കയറുകൊണ്ടുകെട്ടി പാളയത്തിൽ കൊണ്ടുപോ.

(എല്ലാവരും ദേവിയെ ചുററുന്നു)

(അണിയറയിൽ)

അയ്യോ! ഞങ്ങളെ കൊന്നോ! ഞങ്ങളെ കൊന്നോ!

രണ്ടായ്പ്പിളൎന്നു ചിലചെട്ടികളെച്ചുവിട്ടാൽ
കൊണ്ടാക്കിയന്തകപുരേ ചിലരെക്കരീന്ദ്രർ
പണ്ടും ഗൃഹം സുതസുഖാദികളും വെടിഞ്ഞും-
കൊണ്ടന്തരിച്ചു ധനദാസന്നമെത്രകഷ്ടം! (൪൧)

കാമലം— (കേട്ടിട്ട് സകരുണം) അയ്യോ! എന്നെ ചതിച്ചു. അച്ഛനെ ആനകുത്തി എന്നുകേട്ടതിൽ എൻെറ പ്രാണങ്ങൾ വെളിക്കുപോകുവാൻ തുടങ്ങുന്നു. മന്ദഭാഗ്യനായ ഞാൻ ഇപ്പോൾ എന്താണ് ചെയ്യേണ്ടത്? ഈ പ്രേതത്തിനോടു സംസാരിച്ചു കാലംകളഞ്ഞ എനിക്ക് ഇപ്പോൾ പ്രേതകൃത്യാവസരമാണല്ലോ വന്നുകൂടിയത്. അയ്യോ അച്ഛാ! പുത്രവത്സലനായ പിതാവേ! എന്നെ എങ്ങനെ ഉപേക്ഷിച്ചു? (എന്നു കരഞ്ഞുംകൊണ്ടു നില്ക്കുന്നു).

പുരുഷന്മാർ— അയ്യോ! അയ്യോ! ആന. ആന. (അനന്തരം സംഭ്രാന്തങ്ങളായി കുപിതങ്ങളായ ഗജങ്ങൾ പ്രവേശിക്കുന്നു. അയ്യോ അയ്യോ എന്നു നിലവിളിച്ചുകൊണ്ട് എല്ലാവരും ഓരോ വഴിക്ക് ഓടുന്നു. ഗജങ്ങൾ പിന്നാലെ ഓടുന്നു. എല്ലാവരും അകന്നുപോയി)

ദേവി— (നോക്കി കരുണാപൂർവ്വം) കഷ്ടം! ഇവരെ എല്ലാവരെയും ആനകൾ കുത്തിക്കൊന്നു. ഹതാശയായ എന്നെ കാട്ടാനകൾക്കുംകൂടി വേണ്ട. ഇനിയും ഇവിടെത്തന്നെനിന്നാൽ മരിച്ചിട്ടു ബാക്കിവല്ലചെട്ടികളും ഉണ്ടെങ്കിൽ അവർ എന്നെ ഉപദ്രവിക്കും. അല്ലെങ്കിൽ ഇവിടെ ഓടിനടക്കുന്ന

കള്ളന്മാർ ഉപദ്രവിച്ചു എന്നും വരാം. ഈ ഗാഢാന്ധകാരത്തിൽ എവിടെ എന്നുവെച്ചാണ് പോകേണ്ടത്. (ചുററും നോക്കീട്ട്) മിന്നാമിനുങ്ങിയെപ്പോലെ അല്പാല്പം പ്രകാശിക്കുന്ന ഈ വിളക്കേതാണ്? (നല്ലവണ്ണം നോക്കീട്ട്) ആശ്ചര്യം! ഇതു വനമദ്ധ്യത്തിലുള്ള കാളീകോയിലാകുന്നു. ഇതിൽ കയറി ദേവിയുടെ പിൻഭാഗത്തിലിരുന്ന് ഈ രാത്രി കഴിച്ചുകൂട്ടാം. (എന്ന് അപ്രകാരം ഭീതഭീതയായി സ്ഥിതിചെയ്യുന്നു).

(അനന്തരം കൂടയന്ത്രങ്ങളോടുകൂടി കാട്ടാളന്മാർ പ്രവേശിക്കുന്നു).

കാട്ടാളർ— (തുള്ളിച്ചാടിനടന്ന് അട്ടഹസിച്ചിട്ട്)

മുഴുത്ത കംഭികൊമ്പുകൊണ്ടിഴത്തിട്ടമ്പൊളേററതിൽ
തഴക്കമൊന്ന് കൊമ്പുപോൽ മെഴുത്തമേനിയുള്ള നാം
അരക്കരാം സ്വവംശജർക്കരയ്യ, മാറു മേദിനീ-
വരക്ഷതാന്തരത്തകാടകന്നിലിന്നുളൃരായ്. (൪൫)

(സന്തോഷസമേതം) ഈ കാടകത്തിൽ നാം സ്വതന്ത്രന്മാരാകുന്നു. അതുകൊണ്ടു നാം,

പരന്മാരെ വെല്ലും തലയ്ക്കങ്ങു തല്ലും,
പരസ്ത്രീയെ വീഴ്ത്തും വരാസ്ത്രങ്ങളെല്ലും,
കിരാത്യാശ്രിതന്മാര, രാത്യന്തകന്മാർ
ചരിക്കും വനത്തിൽ ഭുജിക്കും ശവമാംസം (൪൬)

(വേഗേന കൂടയന്ത്രത്തിൽനിന്നു പിന്നോക്കം കൈകെട്ടി പന്ത്രണ്ടുവയസ്സുള്ള ഒരു കുട്ടിയെ എടുത്തു ദേവിയുടെനേരെ നിർത്തി ധൂപദീപാദികളെ കാണിച്ച് എല്ലാവരും ദേവിയെ നമസ്കരിക്കുന്നു).

ഒരു കാട്ടാളൻ— (വേഗം വാളുയർത്തിക്കൊണ്ട്) കാട്ടുമാരമ്മെ വമെ! ഇതാ അടിയൻ നമസ്കരിക്കുന്നു. മാനുഷരക്തംകൊണ്ട് അടിയൻ ഇന്ന് അമ്മയെ പ്രസാദിപ്പിക്കുന്നുണ്ട്.

ദേവി— (കണ്ടിട്ട് സകരുണം) ക്രൂരാത്മാക്കളായ ഇവർ ദശധ കണ്ടേന്നും സുന്ദരനുമായ ഈ കുട്ടിയെ ബലികഴിക്കുവാൻ ഒരു ങ്ങുന്നുവൊ? ഇവരുടെ മൂഢശക്തി നിഷ്ഫലമായിട്ടുള്ളതു തന്നെ. ഹാ, ക്രൂരാത്മൻ!

> കുസുമാധികസുകുമാരൻ
> കുമാരനിവ, നികിശോരനെക്കൊൽവാൻ
> കുർവാളോങ്ങിടും തവ
> കരമെങ്ങനെയിളകിടുന്നു? മുറിയാതെ (൪൪)

അന്യൻ— എടൊവങ്കുജംഗ! ഇവനെ വാളുകൊണ്ടു വെട്ടേണ്ട. ഇവനെപ്പിടിച്ചു നമ്മുടെ ഭവനങ്ങളിൽ താമസിപ്പിച്ചിരിക്കെ കാൽകൊണ്ടടിച്ചുതന്നെ വളരെ കുട്ടികളെ കൊന്നിട്ടുള്ളതും, പിന്നെ നാം ഇവനെ ഇരിമ്പുകൂട്ടിൽ ഇട്ടടച്ചതും അടിച്ചതും മററും നീ മറന്നു പോയൊ?

ദേവി— ഈ കുട്ടി ബലവാൻ തന്നെ. എന്നാലും വളരെപ്പേർ കൂടിപ്പിടിച്ചു ബന്ധിക്കുകയാൽ ഇവൻ അസ്വതന്ത്രനായി.

മറെറാരുകിരാതൻ— അതിനാൽ ഇവനെ ഇരിമ്പുകമ്പികൊണ്ടു കെട്ടി തീക്കുണ്ഡത്തിൽ ഇട്ടു ദേവിക്കു നിവേദിക്കാം.

അപരൻ— അങ്ങനെയല്ല. ഇവിടെ ദേവോത്സവത്തിന്നു വേണ്ടി നാട്ടിയിരിക്കുന്ന യന്ത്രമണ്ഡപത്തിൻെറ തൂണിൽ കെട്ടി നമുക്കു ചുററുംനിന്നു പ്രഹരിക്കാം.

ഇതരൻ— ഇതെനിക്കു ബോധിക്കുന്നില്ല. ജീവനോടുകൂടിത്തന്നെ ഇവൻെറ തോൽ ഉരിച്ച് ഇവനെ ബലികഴിക്കയാണ് വേണ്ടത്.

വേറൊരുത്തൻ— എടൊ, എടൊ മൂഢന്മാരെ! എന്തിനിങ്ങനെ ചിലക്കുന്നു? നമ്മുടെ പാരമ്പര്യക്രമംവിട്ടു മറെറാരുവിധത്തിൽ ബലികർമ്മം നടത്തുവാനോ നിങ്ങൾ ഭാവിക്കുന്നത്? എന്നാൽ ഉഗ്രയായ ഈ ഭദ്രകാളി കോപിച്ചു നമ്മളെ ഭസ്മീകരിക്കും. അതുകൊണ്ട് ഇവനെ ഒരടിക്കു കൊന്നു തല

യിൽ പന്തം കൊളുത്താം. (എല്ലാവരും ഭയത്തോടുകൂടെ "ശരിശരി" എന്നു സമ്മതിക്കുന്നു).

ദേവി— കഷ്ടം! കഷ്ടം! ഈ കഠോരകർമ്മം ഞാൻ കാണേണ്ടതായിവന്നു. എൻെറ ഹൃദയം പിളർന്നുപോകുന്നു. ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന കുട്ടിയെ ഇവൻെറ സ്വജനമാണ് കാണുന്നതെങ്കിൽ അവരുടെ ഹൃദയം കാചസ്ഫോടംപോലെ പൊട്ടിത്തകരാതെ ഇരിക്കയില്ല. ഞാൻ ഇതുകണ്ടുകൊണ്ടിരിക്കയെന്നിയെ ഇവനെ ഇതിൽനിന്നു രക്ഷിക്കുവാൻ ശക്തയാകുന്നില്ല.

(വിചാരിച്ചിട്ട്) ഞാൻ ക്ഷത്രിയസ്ത്രീയല്ലേ? കാളീഹസ്തത്തിലെ വാളെടുത്ത് ഇവരെ നിഗ്രഹിച്ചാലൊ? എന്നാൽ കുട്ടിരക്ഷപ്പെട്ടും. അതു സാധിക്കാതെയാണ് പോകുന്നതെങ്കിൽ എൻെറ പാതിവ്രത്യത്തിനു ഭംഗം നേരിടും. എൻെറ ഈ കുത്തങ്കെട്ട സൌന്ദര്യമാണ് എനിക്കു പരമശത്രുവായിത്തീൎന്നിരിക്കുന്നത്. അതിനാൽ വിളക്കിലെ മഷിയും, മഞ്ഞളും, കുങ്കുമവും മററും അണിഞ്ഞു വിരൂപയായിട്ടു കൎത്തവ്യകർമ്മത്തിന്ന് ഒരുങ്ങാം. (എന്നു കൊട്ടുകാളിയുടെ പശ്ചാൽഭാഗത്തു ചെന്ന് അപ്രകാരമൊക്കെ ചെയ്യുന്നു)

പിന്നെ ഒരു കാട്ടാളൻ— (ചാടി എഴുനീററു വാളെടുത്തിട്ട്) എടാ എടാ കുട്ടി! ഇന്നു നിൻെറ ജീവിതം അവസാനിച്ചു. നിന്നെ നമ്മുടെ ഭരദേവതയ്ക്കു ബലികൊടുക്കുവാൻ പോകുന്നു. നീ വേണ്ടുന്നതെല്ലാം വിചാരിച്ചു ദേവിയെ നമസ്കരിക്കൂ.

ബാലൻ— (ദൈന്യപുരസ്സരം കൈകൂപ്പിക്കൊണ്ട്) ഹാ ദേവി! ഞാൻ തിരുവടിയെ നമസ്കരിക്കുന്നു. ഹാ ജനനി ദമയന്തി! ഹാ താത നള! നിങ്ങളാൽ പരിത്യക്തനായ ഞാൻ ഇതാ ഇങ്ങനെ മരിക്കുന്നു. ഹാ ദേവ പരമേശ്വര! ഞാൻ മരിക്കുമ്പോൾ എനിക്കു പുണ്യങ്ങളായ ലോകങ്ങളെ തരണേ!

കാട്ടാളൻ— (വാറം ഉയൎത്തുന്നു.)

ദേ— (കേറംക്കുകയും കാണുകയും ചെയ്തിട്ട്) ഹാ ഹാ! ഈ ആൎത്തനാദം വത്സനായ ഇന്ദ്രസേനന്റെ തന്നെ. അത്യന്തം അസഹ്യമായ ഈ ആപത്തുംകൂടി എനിക്കെങ്ങനെ സംഭവിച്ചു? കുട്ടിയെ കൊല്ലുന്നതും കണ്ടു ഞാൻ ജീവിതത്തെ ധരിക്കേണ്ടതെങ്ങനെ?

മററൊരു വൃദ്ധവ്യാധൻ— (ഖഡ്ഗപാണിയായ കാട്ടാളനോട്) എടാ ഗ്രാവോദര! അല്പംകൂടി ക്ഷമിക്കുക. ഇനിയെങ്കിലും അവറം പുഷ്കരനിൽ അനുരാഗവതിയായി ഭവിക്കുമെങ്കിൽ അദ്ദേഹം ഈ കുട്ടിയെ വിട്ടുവിച്ചുകൊള്ളും.

ഗ്രാവോദരൻ— എടോ ഗ്രന്ഥിലക! അവറം എങ്ങനെ അനുരഞ്ജിക്കും? അവറം പറഞ്ഞതോൎക്കുന്നില്ലേ? "പരാസുതാം പ്രാപിക്കിലുമിളകിടാ ഞാൻ സുചരിതാൽ" എന്ന്. ഇതു രാജകല്പനയുമാകുന്നു.

ദേ— കഷ്ടം! വത്സന്റെ ഈ ആപത്തിന്നും ഞാൻ തന്നെ ആകുന്നു മൂലം. ഇപ്പോറം എന്താണ് ചെയ്യേണ്ടത്? (വിചാരിച്ചിട്ട്) കുട്ടിയെ കൊല്ലട്ടെ. എന്നാലും ഞാൻ പാതിവ്രത്യത്തെ ഉപേക്ഷിക്കയില്ല.

ഗ്രാവോ— (കുട്ടിയുടെ തല താഴ്ത്തിപ്പിടിച്ചുകൊണ്ടു വാറം ഓങ്ങുന്നു)

ബാലൻ— അയ്യോ അമ്മേ! നിൎദ്ദയയായ നീ എവിടെ ഇരിക്കുന്നു? ഞാൻ നിഷ്കരുണമാകുംവണ്ണം ഈ ഘാതകന്മാരാൽ കൊല്ലപ്പെടുന്നു.

ദേ— (കേട്ടു നോക്കിക്കൊണ്ട് ഉദ്വേഗത്തോടുകൂടെ) കുട്ടീ! ഭയപ്പെടരുതേ ഞാൻ ഇതാ വരുന്നു. (എന്ന് അലച്ചയോടുകൂടെ കാളീഹസ്തത്തിൽനിന്നു വാളെടുത്തു ഹാ ഹാരവത്തോടുകൂടെ വേഗേന ഓടിയടുക്കുന്നു; വികൃതയായ ദേവിയെക്കണ്ടു കുട്ടിയൊഴികെ എല്ലാവരും ഓടിപ്പോകുന്നു)

ദേ— (കുട്ടിയെ ആശ്ലേഷിച്ചു മൂർദ്ധാവിൽ ചുംബിച്ചു കെട്ടഴിക്കുന്നു)

ബാലൻ— (തൊഴുതിട്ട്) മഹാദേവി! ഭവതിയുടെ അനുഗ്രഹത്താൽ ഞാൻ രക്ഷിക്കപ്പെട്ടിരിക്കുന്നു. എന്നിൽ പൂർണ്ണമായ വാത്സല്യം ഉണ്ടെങ്കിൽ ഈ വാൾ എനിക്കു തരണേ!

ദേ— (ആദരവോടെ വാൾ കൊടുക്കുന്നു)

ബാലൻ— (വാൾ വാങ്ങി തൊഴുതുംകൊണ്ട്) ദേവി! ക്ഷമിക്കണേ. ഉടനെ മടങ്ങിവന്നു ഭഗവതിയെ സേവിച്ചുകൊള്ളാം. (എന്നു പറഞ്ഞുംകൊണ്ട് ആ കാട്ടാളന്മാരുടെ പിന്നാലെ ഓടിപ്പോയി.)

ദേ— (ശോകത്തോടുകൂടെ) അയ്യോ കഷ്ടം! കയ്യിൽ കിട്ടിയ എന്റെ ഓമനയെ ഞാൻ കളഞ്ഞുവല്ലൊ. സ്ത്രീകൾ മന്ദബുദ്ധികളാണെന്നു പറയുന്നതു വാസ്തവമാകുന്നു. ഞാൻ ശൂന്യഹൃദയതന്നെ. കുട്ടിക്ക് ആ വാൾ കൊടുക്കേണ്ടിയിരുന്നില്ല. കാട്ടാളന്മാരെ അനുഗമിച്ച എന്റെ കുട്ടിക്ക് എന്തു സംഭവിക്കുമെന്നു ഞാൻ അറിയുന്നില്ല. ഈ വനത്തിനൊക്കെ പുറമെ ഇതും ഒരു വിശേഷവിധിയാണ്. കഴിഞ്ഞുപോയ കാര്യത്തിൽ ഇനി ഒന്നും ചെയ്യുവാൻ നിവൃത്തിയില്ല. (എന്നു ചിന്തിച്ചുകൊണ്ടു നില്ക്കുന്നു)

(അനന്തരം തിര നീക്കിക്കൊണ്ടു സംഭ്രാന്തയായ മിത്രാമിനി പ്രവേശിക്കുന്നു)

മിത്രാമിനി— അയ്യോ! ഞാൻ പ്രാണാപായത്തിൽനിന്നു മോചിച്ചു എങ്കിലും ഓടി ഓടി വശംകെട്ടു. ഈ അമ്പലത്തിൽ കുറേനേരം ഇരുന്നു തളച്ചു തീർത്തിട്ടു പോകാം. (എന്നു ചുററിനടക്കുന്നു)

ദേ— (കണ്ടിട്ട്) അല്ലാ ഇത് എന്റെ പ്രിയസഖിയായ മിത്രാമിനിയോ? (എന്നു സംഭ്രമപുരസ്സരം അടുത്തുചെല്ലുന്നു)

മിത്രാ— (ദേവിയെ നോക്കി ഭയത്തോടുകൂടെ) ഇതെന്ത്? ഭൂതമോ വരുന്നത്? (എന്നു പേടിച്ചു വിറയ്ക്കുന്നു.)

ദേ— സഖി! എന്തിനു പേടിക്കുന്നു? ഭവതി എന്നെ മറന്നുവോ?

മിത്രാ— (പ്രത്യഭിജ്ഞയോടുകൂടെ) ഞാൻ വിസ്മരിച്ചിട്ടില്ല. ഭവതി ഈ സ്ഥിതിയിലായതെങ്ങനെ?

ദേ— (ഓർത്തിട്ട്) ശരി. ഞാൻ ദുർജ്ജനഭയം നിമിത്തം ഈ വേഷം അണിഞ്ഞതാകുന്നു.

മിത്രാ— ഇതു വേഗം കഴുകിക്കളയൂ.

ദേ— നേരം വെളുത്തുതുടങ്ങി. ഇപ്പോൾ ഗിരിനദിയിൽ പോയി പ്രക്ഷാളനം ചെയ്തു വരാം.

മിത്രാ— അതു കൊള്ളാം.

ദേ— പ്രിയസഖി നീ എന്താണ് പരിഭ്രമിച്ചതുപോലെ നില്ക്കുന്നത്?

മിത്രാ— എന്റെ കാര്യം ഒന്നും പറയേണ്ട. വൈകുന്നേരം നദിയിലേക്കു പോയിട്ടു ഭവതി മടങ്ങിവന്നില്ലല്ലോ. ഞാൻ ഭവതിയെത്തന്നെ അന്വേഷിച്ചുകൊണ്ടു വഴിയും പിഴച്ചു മറ്റൊരു വനത്തിൽ അകപ്പെട്ടു ചുററിത്തിരിഞ്ഞ് അയ്യോ എന്നു നിലവിളിച്ചുംകൊണ്ട് ഓടിവരുന്ന ഒരുകൂട്ടം കാട്ടാളന്മാരുടെ വായിൽ ചെന്നു ചാടി.

ദേ— അയ്യോ, കഷ്ടം; കഷ്ടം; പിന്നെ പിന്നെ?

മിത്രാ— പിന്നെ അവരാൽ കാണപ്പെടാതെ ആയ ഞാൻ വേഗം വള്ളിക്കുടിലിൽ പ്രവേശിച്ചു.

ദേ— ദൈവം നിനക്കു ബുദ്ധിപ്രദാനം ചെയ്തു.

മിത്രാ— അപ്പോൾ അവരുടെ പിന്നാലെ ഖഡ്ഗമാത്രസഹായനായ ഒരു കുട്ടി ഓടിവന്ന് അവരെത്തടുത്തു. ഉടനെ ആ ബാലനും കാട്ടാളന്മാർക്കും തമ്മിൽ ഒരു ഖഡ്ഗയുദ്ധം നടന്നു.

ദേ— അയ്യോ അവന്നു വലിയ കഷ്ടകാലം നേരിട്ടു. അതിന്നു ശേഷം?

മിത്രാ— പിന്നെ,

ചണ്ഡൻ കാലാഗ്നിതുല്യൻ സരഭസഗതി കൈ-
ക്കൊണ്ടു വൈരിവ്രജത്തെ-
ഖ്ഖണ്ഡം ഖണ്ഡം മുറിച്ചിട്ടവനിയിൽ നിപതി-
പ്പിച്ചു വൻകോപമോടെ
തിണ്ണം ഖഡ്ഗം മുറിച്ചോരളവിലൊരുമര-
ക്കൊമ്പൊടിച്ചാസ്ഥയോടു-
ദ്ദണ്ഡം ദോർവ്വിക്രമംകൊണ്ടവനരി നികരം
വെന്നു കീടങ്ങളെപ്പോൽ. (൪൫)

ദേ— (സപ്രമോദം) പ്രിയസഖി! നീ സന്തോഷവൎത്തമാനം കൊണ്ടു് എന്നെ പീയൂഷവാരിധിയിൽ മുക്കുന്നതുപോലെ തോന്നുന്നു. പിന്നീടു്?

മിത്രാ— അപ്പോൾ അശ്വാരൂഢന്മാരായി അശ്വിനീദേവകളെപ്പോലെ അതിസുന്ദരന്മാരായ രണ്ടു ചെറുപ്പക്കാർ കുട്ടിയുടെ സമീപത്തു വന്നു "വത്സ! വരൂ വരൂ. നായാടുവാൻ ഞങ്ങളോടൊരുമിച്ചുപോന്നിട്ടു് എവിടെയൊ തെററിപ്പോയ നിന്നെ ഞങ്ങളുടെ ഭാഗ്യംകൊണ്ടു തിരിച്ചുകിട്ടി" എന്നിപ്രകാരം പറഞ്ഞിട്ടു് അവനെ ആലിംഗനം ചെയ്തു. കുട്ടി അവരെത്തൊഴുതുകൊണ്ടു് "അല്ലയോ മാതുലന്മാരെ! കേട്ടാലും:— നായാടുവാൻ നിങ്ങളെപ്പിരിഞ്ഞു വളരെ അകന്നു പോയ എന്നെ പുഷ്കരൻ പറഞ്ഞയച്ചിട്ടു ചില കാട്ടാളന്മാർ ബലാൽ പിടിച്ചുകെട്ടി കാളിക്ഷേത്രത്തിൽ ബലി കൊടുക്കുവാൻ കൊണ്ടുചെന്നു. ഉടനെ അവർ എന്നെ കൊല്ലുവാൻ ഒരുമ്പെട്ടു. അപ്പോൾ ദേവി പ്രത്യക്ഷീഭവിച്ചു് എന്റെ കെട്ടഴിച്ചു് ഒരു വാൾ തന്നു. അവിടെന്നു ഞാൻ അവരെ ഓടിച്ചു് എല്ലാവരേയും കൊന്നു് ഇതാ നിങ്ങളു

ടെ പാദസന്നിധിയിൽ എത്തിയിരിക്കുന്നു" എന്നു പറഞ്ഞു വീണ്ടും നമസ്കരിച്ചു. അനന്തരം അവരും അത്ഭുതപ്പെട്ടു "സാക്ഷാൽ ഈശ്വരൻ തന്നെയാണ് വത്സനെ രക്ഷിച്ചത്. വത്സൻെറ ദർശനം മൂലം ഈ മേമമനന്മാരുടെ പ്രാണങ്ങൾ തിരിച്ചുവന്നു" ഇപ്രകാരം പറഞ്ഞുകൊണ്ട് ആ ബാലകനോടുകൂടെ സ്വപുരത്തിലേക്കു പോകയുംചെയ്തു. ഞാൻ ഇതെല്ലാം മറഞ്ഞുനിന്നു കണ്ടു കാട്ടാളന്മാരെ പേടിച്ച് ഓടി ഓടി ഇതാ ഇവിടെ വന്നുചേൎന്നു.

ദേ— എല്ലാം അറിഞ്ഞു സന്തോഷത്തോടെ ഇപ്രകാരം ഹിതമായ ഒരു വൎത്തമാനം അറിയിച്ച ഭവതിക്ക് എന്താണ് ഒരു സംഭാവന ചെയ്യേണ്ടത്? അമൂല്യമായ ഇത് എൻെറ കൈക്ക് ഇണങ്ങുന്നില്ല. ഇതു ഭവതിക്ക് ഇരിക്കട്ടെ. (എന്ന് ഇടങ്കൈത്തണ്ടിൽനിന്നു രത്നവലയം ഊരിക്കൊടുക്കുന്നു)

മിത്രാ— (തൊഴുതു വാങ്ങിച്ചിട്ട്) തോഴി! ഭവതി എല്ലാപ്പോഴും പരന്മാൎക്കു ശ്രേയസ്സുണ്ടാകുവാൻ അഭിലഷിക്കുന്നവളാകുന്നു. അല്ലെങ്കിൽ വല്ലവരുടെയും വൎത്തമാനം കേട്ടു വളരുന്നതെന്തിന്?

ദേ— അതിരിക്കട്ടെ. ഇപ്പോൾ നമുക്ക് എന്താണ് ചെയ്യേണ്ടത്?

മിത്രാ— ചേദിപുരത്തിലേക്കു പോകതന്നെ.

ദേ— നിനക്കാരാണ് അവിടെ ആശ്രയമുള്ളത്?

മിത്രാ— അവിടെ എനിക്കു മനോഹരമായ ഒരു ഗൃഹം ഉണ്ട്. അതിൽ വയോവൃദ്ധയായ എൻെറ അമ്മയും എൻെറ ഉടപ്പിറന്നവൻ കോതമ്പുറവ വിൽക്കുന്ന ഭാണ്ഡായനനും പാൎക്കുന്നുണ്ട്. ഞാനും അവിടേക്കാണ് പോകുന്നത്. തോഴിക്കും അവിടെ കുറെ ദിവസം എൻെറ വീട്ടിൽ താമസിച്ചതിന്നുശേഷം ഇഷ്ടംപോലെ പോകാം.

ദേ— അങ്ങനെതന്നെയാകട്ടെ. രാജപുരുഷന്മാർ ഉള്ള ദേശത്തിലേ താമസിക്കാൻ പാടുള്ളൂ. ഈശ്വരൻ രക്ഷിക്കട്ടെ!

(എന്നു ചുററിനടന്നു രണ്ടാളും പോയി)

ഏഴാമങ്കം കഴിഞ്ഞു.

# ഏട്ടാമങ്കം.

(അനന്തരം ഒരു രാജപുരുഷൻ പ്രവേശിക്കുന്നു)

രാജപുരുഷൻ— (ഊൎദ്ധ്വഭാഗത്തിലേക്കു നോക്കീട്ട്) നല്ല! നേരം ഉച്ചയായി. പുതിയ വിരുന്നുകാരനുമായി ഓരോ വെടികളും പറഞ്ഞിരുന്നതിനാൽ സമയം പോയതറിഞ്ഞില്ല. ഇനി വേഗം വ്യവഹാരശാലയിൽ ചെന്നു റിക്കാർട്ടുകളൊക്കെ ശരിപ്പെടുത്തി വയ്ക്കട്ടെ. സ്വന്തം കാൎയ്യത്തിനുവേണ്ടി ഇങ്ങനെ അന്ധാളിച്ചാൽ വലിയ വൈഷമ്യം നേരിടും. എന്തെന്നാൽ:—

> വരസേവകരില്ലയെങ്കിലോ
> ധുരി, കാൎയ്യങ്ങളിലക്ഷമൻ പ്രഭു;
> ഉരുളെന്നിയെ തെല്ലുപോലുമൊ-
> ന്നിളകാൻ സ്യന്ദനമപ്രഗത്ഭമാം. (൧)

അതുമല്ല,

> ശമ്പളത്തിനുടൽ വിററവന്നു തൻ
> തമ്പുരാന്റെ പണിയേ സദാഗതി
> ഇമ്പമില്ല പകലില്ല രാത്രിയി-
> ല്ലമ്പലങ്ങൾ സഖരും തഥൈവ താൻ. (൨)

(പുരോഭാഗത്തിൽ നോക്കീട്ട്) ഓ! മഹാരാജാവിതാ അമാത്യപുരോഹിതന്മാരോടും, പൌരവൃദ്ധന്മാരോടുംകൂടി ഇങ്ങോട്ടുതന്നെ എഴുന്നെള്ളുന്നു. അതിനാൽ ഞാൻ കാലേ ആസ്ഥാനമണ്ഡപത്തിൽ ചെന്നു നില്ക്കട്ടെ. (എന്നു പോ

യി) (അനന്തരം യഥോക്തപരിവാരനായി സൌനന്ദേയൻ എന്ന ചേദിരാജാവു പ്രവേശിക്കുന്നു)

രാജാവ്— (ധൎമ്മാസനത്തിൽ ഇരുന്നിട്ട്) അല്ലയോ ലേഖായന! ഇന്ന് എത്ര വ്യവഹാരങ്ങൾ നാം നിൎണ്ണയിക്കേണ്ടതായിട്ടുണ്ട്?

ലേഖായനൻ— (ബദ്ധപ്പെട്ടു പത്രങ്ങൾ വായിക്കുന്നതായി നടിച്ചു കൈകൂപ്പിക്കൊണ്ട്) തിരുമേനി! ഇന്നു മൂന്നു വ്യവഹാരങ്ങൾ ഉണ്ട്.

രാ— ഏതെല്ലാമാണത്? നോക്കിപ്പറയു.

ലേ— ഒന്നാമത്തേത്, പുരയിടം വിലയ്ക്കു കൊടുക്കാമെന്നുള്ള നിശ്ചയത്തോടുകൂടി സാൎത്ഥവാഹനായ മിത്രാവസുവിനോടു കടം വാങ്ങിക്കൊണ്ടു മേൽപ്പടി ചെട്ടിയാരറിയാതെ മറെറാരാൾക്ക് അധികവിലെക്കു തീറുകൊടുത്ത ചണ്ഡോദരന്റെ കേസ്സാണ്. പത്രിക ബോധിപ്പിക്കുവാൻ അഞ്ചുദിവസംകൂടി കേസ്സു നീട്ടിക്കൊടുക്കേണമെന്നു ചണ്ഡോദരൻ അപേക്ഷിക്കുന്നു.

രാ— അതു നീട്ടിക്കൊടുക്കാം. രണ്ടാമത്തേത്?

ലേ— ശിവകീൎത്തിമുസ്സിന്റെ വയലിനെ തന്റെ വയലിനോടു കൂട്ടിച്ചേൎത്ത് അതിൽ ഒരു കൈത്തോട്ടം കുത്തിച്ച് "ഇതെനിക്കു പണ്ടേ കൈവശമുള്ളതാണെ"ന്നു വാദിക്കുന്ന കൃഷിക്കാരൻ ദുശ്ചണ്ഡകന്റെ കേസ്സ്. ഇതിൽ വാദിപ്രതികളും ഇരുകൂട്ടരുടേയും വക്കീലന്മാരും ഹാജരായിട്ടുണ്ട്. സമൻസ്സു നടത്തിയിട്ടുണ്ടെങ്കിലും സാക്ഷികൾ ഹാജരായിട്ടില്ല.

രാ— സാക്ഷികൾക്കു വാറണ്ടനുവദിച്ചിരിക്കുന്നു. പിന്നെയെന്താണ്?

ലേ— മൂന്നാമത്തേത്, കോടീശ്വരനും, കപ്പൽകച്ചവടക്കാരനുമായ ധനസേനന്റെ ഭാൎയ്യയായിരുന്ന ഒരു നൈഷധി, ഭൎത്തൃഗൃഹത്തിൽനിന്നു വസ്ത്രാഭരണങ്ങൾ മോഷണം ചെയ്തു

മററാരുത്തൻെറ വപ്പാട്ടിയായിരിക്കുന്നു എന്നുള്ള കേസ്സാണ്. ആ നൈഷധിയെ ബന്തോവസ്സിൽ വെച്ചിരിക്കുന്നു. ഈ കേസ്സിൽ സാക്ഷികളും ഹാജരുണ്ട്.

രാ— എന്നാൽ ഈ വ്യവഹാരം തന്നെ തുടങ്ങട്ടെ.

ലേ— (ഉറക്കെ) അന്യായക്കാരൻ ധനസേനൻ ഹാജരായിട്ടുണ്ടോ? (ധനസേനൻ പ്രവേശിച്ചു തൊഴുതുനില്ക്കുന്നു.)

ലേ— നിങ്ങളുടെ വ്യവഹാരത്തെ ചുരുക്കത്തിൽ ബോധിപ്പിക്കാം.

ധനസേനൻ—. (രാജാവിനെ നമസ്കരിച്ചിട്ട്) തിരുമേനി! അയൽപക്കക്കാരിയായ ഒരു നൈഷധിയെ ഞാൻ വരിക്കുകയും അവൾ എൻെറക്കൂടെ പാൎക്കുകയും ചെയ്തിരുന്നു. ഒരിക്കൽ അവൾ ഏതാനം വസ്ത്രങ്ങളും ആഭരണങ്ങളും എടുത്തുകൊണ്ട് ഏതോ ഒരുത്തനോടുകൂടി എവിടെയ്ക്കോ കടന്നുകളഞ്ഞു. തിരഞ്ഞുതിരഞ്ഞ് ഒരു കാട്ടിൽവെച്ചു പിടികൂടിയെങ്കിലും ഇവൾ എന്നെ പ്രഹരിച്ചിട്ടു പിന്നെയും ഓടിപ്പോയി. പിടികൂടിയപ്പോൾ ഞാൻ കീറിയെടുത്ത പീതാംബരഖണ്ഡവും ഒരു കടകവും എൻെറ കൈവശം ഉണ്ട്. ആ സംഭവങ്ങളെല്ലാം ഈ ഭാണ്ഡായനന്നറിവുള്ളതാണ്.

ഭാണ്ഡായനൻ— തിരുമേനി! ഇതെല്ലാം പരമാൎത്ഥമാകുന്നു.

ധന— അവൾ കുറേക്കാലം എവിടെയോ താമസിച്ചു തിരിച്ചുവന്നപ്പോൾ ഞാൻ പോല്ലീസ്സിന്നറിവുകൊടുക്കുകയും പൊല്ലീസ്സുകാർ പിടിച്ചു ബന്തോവസ്സിൽ വയ്ക്കുകയും ചെയ്തു. അവൾ വസ്ത്രാഭരണങ്ങളോടുകൂടെ എനിക്കധീനയായി ഭവിക്കുവാൻ തക്കവണ്ണം തിരുവുള്ളമുണ്ടാകേണം. ഇതാണെൻെറ വ്യവഹാരം.

രാ— കൊള്ളാം. കുററക്കാരത്തിയെ വിളിക്കു.

ലേ— (വീണ്ടും ഉച്ചത്തിൽ) പ്രതിയായ നൈഷധി ഹാജരുണ്ടോ? .

(അനന്തരം രാജഭടന്മാരാൽ ചുററപ്പെട്ട വസ്ത്രംകൊണ്ടു മുഖം പൊത്തിക്കരയുന്ന ദേവി സഖിയോടുകൂടി പ്രവേശിക്കുന്നു)

ഒരു പൊല്ലീസ്സുകാരൻ— മൂഢേ! കരഞ്ഞതു മതി. നേരേ നോക്കു.

മറെറാരുത്തൻ— അസതേ! മുലയിൽ പറവുന്നതെന്തിന്? കൂട്ടിൽ കയറി നില്ലു.

ദേവി— അയ്യന്നോ! എനിക്കു വളരെ പുരുഷന്മാർ കൂടിയിരിക്കുന്ന സഭയിൽ പ്രവേശിക്കുവാൻ പാടില്ല.

പിന്നെയൊരുത്തൻ— എന്നാൽ, വല്ലവരുടേയും മുതൽ അപഹരിക്കുവാനും തേവിടിശ്ശിത്തൊഴിലിനുമായിരിക്കും നിനക്കു സാമർത്ഥ്യം?

ദേവി— (ചെവി പൊത്തിക്കൊണ്ട്) ശിവ ശിവ! കഷ്ടം! ഇതെന്തൊരു കാലം?

നാലാമതൊരുത്തൻ— ബന്ധകി! നിൻെറ പാതിവ്രത്യം ഞാൻ അറിയും. നീ പ്രസംഗിക്കേണ്ട. നടക്കു കോടതിയുടെ നടുവിലേക്ക്. അല്ലെങ്കിൽ നിന്നെ ഞാൻ ഈ വടിയുടെ ചൂട് അറിയിക്കും.

ദേവി— (മിണ്ടാതെ തലകുണിച്ചു ചുററിനടക്കുന്നു)

രാ— (കണ്ടിട്ട് ആശ്ചര്യബഹുമാനങ്ങളോടുകൂടി)

> കനകദ്രവപ്രഭയണിഞ്ഞ മേനിയി-
> ക്കനകാംഗിയാൾക്കൊരു വരാവകുണ്ഠനം
> വനജായതാക്ഷി വിലസുന്നു വേത്രിയാം
> ജനപാളിചുററിയുമരുന്ധതീസമം. (൩൬)

അതിനാൽ ഇവരം ഈ കററം ചെയ്തിരിക്കുമോ എന്ന് എൻെറ മനസ്സു സംശയിക്കുന്നു. (എല്ലാവരും ശരിവയ്ക്കുന്നു)

രാ— ഏതായാലും വിചാരണ ചെയ്തുനോക്കാം. (മദ്ധ്യത്തിൽ

നിന്ന് ഒരാൾ എഴുന്നേററ്) തിരുമേനി! എനിക്കു വാദിഭാഗം വക്കാലത്തുണ്ട്.

രാ— (അംഗീകരിച്ച മട്ടിൽ) ലേഖായന! മിസ്റ്റർ ചണ്ഡവർമ്മാവിനു വക്കാലത്തുകൊടുത്തു രേഖപ്പെടുത്തു.

ലേ— (ലേഖനത്തെ അഭിനയിക്കുന്നു)

രാ— ചണ്ഡവർമ്മൻ! എന്നാൽ നിങ്ങൾക്കു ചോദിക്കുവാനുള്ളതു ചോദിച്ചിട്ടു പ്രസംഗം നടത്താം.

ച— അങ്ങനെതന്നെ. (എന്നു ദേവിയെ നോക്കീട്ട്) നിങ്ങൾക്കു സത്യമായിട്ടൊക്കെ ബോധിപ്പിക്കാമോ?

ദേവി— ഞാൻ സത്യമേ പറയൂ.

ച— നിങ്ങൾ നൈഷധിയാണോ?

ദേ— അതെ.

ച— നിങ്ങളുടെ ജനനഭൂമി നിഷധരാജ്യമാണോ? അതോ വല്ല ദിക്കിൽനിന്നും അവിടെ വന്നതോ?

ദേ— ഞാൻ വരുന്നത് അവിടെനിന്നുതന്നെ.

ച— നിങ്ങളുടെ അച്ഛൻെറ പേർ എന്ത്?

ദേ— ഗുരുനാമോച്ചാരണം ഞങ്ങൾക്കു പതിവില്ല.

ച— എന്നാൽ ഭർത്താവിൻെറ പേർ പറയരുതേ?

ദേ— അതും ഞങ്ങൾക്കു സമ്പ്രദായമില്ല.

ച— രണ്ടിലൊന്നു ബോധിപ്പിക്കാതെ നിവൃത്തിയില്ല.

രാ— ഇവരെ നിർബ്ബന്ധിക്കണ്ട. പറയുന്നതെഴുതു.

ച— കല്പനപോലെ. ഹേ, നൈഷധി! നിങ്ങൾക്കെത്ര വയസ്സായി?

ദേ— വയസ്സും പറവാൻ പാടില്ല.

ച—അപ്പോൾ നിങ്ങൾ ഒന്നിനും മറുപടി പറകയില്ലെന്നോ?

മിത്രാദിനി— യജമാനനേ! അങ്ങനെയല്ല. ഗോപ്യവും അവക്തവ്യവുമായ സംഗതികളെത്തന്നെ അങ്ങുന്നു ചോദിച്ചിട്ടാണ്.

ച— (അല്പം ദ്വേഷ്യഭാവത്തിൽ) ഹേ! നിങ്ങളാരാണ്?

മിത്രാ— ഞാൻ മിത്രാദിനി.

ച— നിങ്ങൾ മിത്രാദിനിയോ പത്രാദിനിയോ എന്തെങ്കിലും ആയിക്കൊള്ളു. ഇവക്കും നിങ്ങൾക്കുംകൂടി വല്ല ചാൎച്ചയുമുണ്ടോ?

മിത്രാ— ഞങ്ങൾ സോദരികളാണ്.

ച— (സസന്തോഷം) ഹേ, നൈഷധി! നിങ്ങൾ ഈ സ്ത്രീയുടെ സോദരിയാണോ?

ഭൈ— അതെ.

ച— മിത്രാദിനി! നിങ്ങളുടെ അച്ഛനാരാണ്?

മിത്രാ— എന്റെ അച്ഛൻ വണിക്ശ്രേഷ്ഠനായ വീരദേവവൎമ്മാവാണ്.

ച— അദ്ദേഹം ഏതു ദിക്കുകാരൻ? എന്തു തൊഴിൽ?

മിത്രാ— അച്ഛൻ ഈ ദിക്കുകാരൻ തന്നെയാണ്. അദ്ദേഹത്തിനു പാരമ്പര്യവഴിക്കുള്ള കോതമ്പുരവ ഉണ്ടാക്കി കച്ചവടം തന്നെ ആയിരുന്നു തൊഴിൽ. അച്ഛൻ മരിച്ചിട്ട് ഇപ്പോൾ മൂന്നുകൊല്ലം കഴിഞ്ഞു.

ച— നിങ്ങളുടെ താമസം എവിടെയാണ്? ഈ സ്ത്രീയുടേയും താമസം എവിടെ?

മിത്രാ— അച്ഛന്റെ വീട്ടിൽ തന്നെ അമ്മയോടൊരുമിച്ചാണ് എന്റെ താമസം. ഇവരും അവിടെത്തന്നെ.

ച— നൈഷധി! നിങ്ങൾ ഇവരൊരുമിച്ചു താമസിക്കുന്നുണ്ടോ?

ഭൈ— ഉവ്വ്.

ച— അല്ലയോ മിത്രാദിനി! നിങ്ങളുടെ ഈ സഹോദരിയെ വിവാഹം ചെയ്തിരിക്കുന്നതാരാണ്?

മിത്രാ— എനിക്കറിവില്ല.

ച— എന്നാൽ ആകട്ടെ, ഈ സ്ത്രീയുടെ വിവാഹം കഴിഞ്ഞോ, ഇല്ലയോ?

മിത്രാ— അതും ഞാനറിയില്ല. (എല്ലാവരും ചിരിക്കുന്നു)

ച— ഈ ധനസേനനെ അറിയുമോ?

മിത്രാ— ഇതെന്തു കൃത്ത്! അയൽപക്കക്കാരനെ അറിയില്ലേ?

ച— ഈ സ്ത്രീ ധനസേനന്റെ കുടുംബത്തിൽ എത്രകാലം താമസിച്ചിട്ടുണ്ടെന്നറിയാമോ?

മിത്രാ— അറിഞ്ഞുകൂട.

രാ— ഈ ചോദ്യം ചോദിക്കേണ്ടതല്ല. ലേഖായന! അവിടെ ഒരടയാളം വെച്ചിരിക്കു.

ച— പ്രഭോ! ക്ഷമിക്കണമേ. ഇനിയും ചോദിക്കുവാനുണ്ട്. മിത്രാദിനി! ഭവതി, എപ്പോഴെങ്കിലും ഈ സ്ത്രീയെ ധനസേനന്റെ ഭവനത്തിൽ വെച്ചു കണ്ടിട്ടുണ്ടോ?

മിത്രാ— ഒരു ദിവസം വെള്ളം മുക്കാൻ എന്റെകൂടെ (എന്നു ശോകതിയിൽ വിരമിച്ചിട്ട്)

ച— നിറുത്തേണ്ട. അവിടെവെച്ചു നിങ്ങൾ കണ്ടോ ഇല്ലയോ?

മിത്രാ— കണ്ടു.

ച— മതി. ഹേ നൈഷധി! നിങ്ങൾ ഈ ധനസേനനെ അറിയുമോ?

ദേ— ഇല്ല.

ച— ഇയ്യാൾ അയൽവീട്ടുകാരനാണെന്നറിയുമോ?

ദേ— അതും എനിക്കു രൂപമില്ല.

ച— അയ്യാളുടെ വീടെങ്കിലും നിങ്ങൾ അറിയുമൊ?

ദേ— അതും ഞാൻ അറിയുകയില്ല.

രാ— (സ്വഗതം) ഇവൾ അയൽവീട്ടിൽ താമസമുണ്ടെങ്കിൽ ധനസേനഗൃഹം അറിയാതിരിക്കുവാൻ വഴിയില്ലല്ലോ. "ഞാൻ അറിയില്ല" എന്നു പറയുവാൻ വല്ലവരും ഉപദേശിച്ചയച്ചതുപോലെ തോന്നുന്നു.

ച— ആകട്ടെ, എന്നാൽ എവിടെയാണ് നിങ്ങളുടെ ഭർത്താവ്?

ദേ— എവിടെയാണെന്നറിഞ്ഞുകൂട.

ച— അദ്ദേഹം ആരാണ്?

ദേ— അദ്ദേഹം മഹാനുഭാവനും സത്യസന്ധനും ആകുന്നു.

ച— ഈ ധനസേനനും ഇതുപോലെതന്നെയല്ലെ?

ദേ— എനിക്കറിഞ്ഞുകൂട.

ധനസേനൻ— (ചണ്ഡവർമ്മാവിന്റെ ചെവിയിൽ, ഇങ്ങനെയെല്ലാം)

ച— (തലകുലുക്കിക്കൊണ്ട്) മിത്രാഭിനി! നിങ്ങൾ ധരിച്ചിരിക്കുന്ന ഈ മഞ്ഞപ്പട്ടെവിടെനിന്നു കിട്ടി?

മിത്രാ— ഈ സ്ത്രീതന്നെ തന്നതാണ്.

ച— നൈഷധി! ഇതു നിങ്ങൾ കൊടുത്തതാണൊ?

ദേ— അതെ.

ച— എന്നാൽ നിങ്ങൾക്ക് ഈ പട്ട് ആർ സമ്മാനിച്ചു?

ദേ— ആകാശത്തിൽനിന്നു വീണുകിട്ടിയെന്നും പറഞ്ഞ് ഒരു മഹർഷിയാണ് എനിക്കു തന്നത്.

(എല്ലാവരും ഉള്ളുകൊണ്ടു ചിരിക്കുന്നു)

രാ— (സ്വഗതം) കളവുപറകയാണെങ്കിലും ഒരു വൈചിത്ര്യം വേണ്ടെ?

ച— നൈഷധി! നിങ്ങൾ വലങ്കയ്യിൽ ധരിച്ചിരിക്കുന്ന ഈ വള ആരാണ് തന്നത്? ഇതും ആകാശത്തിൽനിന്നു വീണതാണൊ?

ദേ— അല്ല. ഇതെന്റെ ഭർത്താവു തന്നതാകുന്നു.

ച— മിത്രാഭിനി! നിങ്ങൾ കുറെ അകന്നു നില്ക്കു. (പൊല്ലീസ്സുകാരൻ അവളെ അകററി നിറുത്തുന്നു.)

ച— (ധനസേനന്റെ കയ്യിൽനിന്നും വള വാങ്ങിക്കൊണ്ട്) നൈഷധി! ഇതേതാണെന്നു നോക്കു. (എന്നു കാണിച്ചു കൊടുക്കുന്നു)

ദേ— (വാങ്ങി തന്റെ കടകത്തിന്റെ അടുക്കൽവെച്ചു നോ

ക്കീട്ട തലകലുക്കിക്കൊണ്ട്) ഇതു മുമ്പു ഞാൻ ധരിച്ചിരുന്ന തുതന്നെ.

ചാ— എന്നാൽ ഈ വള തന്നതാരാണ്?

ദേ— എന്റെ ഭർത്താവുതന്നെ.

ചാ— പിന്നെ നിങ്ങൾക്കൊററവളയായതെങ്ങനെ?

ദേ— (ഇടംകയ്യിൽ നോക്കീട്ട്) ശരി. എന്റെ ഒരു വള എങ്ങനെ പോയി! (എന്നു ചിന്തിക്കുന്നു)

ചാ— കളവൊന്നും ആലോചിക്കേണ്ട. വേഗം പറയു.

ദേ— (സ്മരണയെ നടിച്ചിട്ട്) ഈ വള ഏതോ ഒരു സന്തോഷവൎത്തമാനം എന്നെ അറിയിച്ചതിനു ഞാൻ മിത്രാദിനിക്കു സമ്മാനിച്ചതാണ്.

ചാ— നിങ്ങൾക്ക് എന്തുമാത്രം ധനമുണ്ട്?

ദേ— ഇനിക്കൊരു വകയുമില്ല.

ചാ— ഒരു വകയുമില്ലാത്ത നിങ്ങൾ വലിയ കോടീശ്വരന്മാൎക്കുപോലും അലഭ്യമായ ഈ വള മിത്രാദിനിക്കു സമ്മാനിച്ചെന്നു പറയുന്നതെങ്ങനെയാണ് വിശ്വസിക്കേണ്ടത്?

ദേ— എനിക്കറിഞ്ഞുകൂട. മിത്രാദിനിയോടു ചോദിച്ചുനോക്കു.

ചാ— ശരി. അങ്ങനെതന്നെ.

മിത്രാദിനി! ഇവിടെ വരിക. (പൊല്ലീസ്സുകാർ കൊണ്ടു വരുന്നു)

ചാ— (മിത്രാദിനിയുടെ കയ്യിൽ വള കൊടുത്തിട്ട്) ഈ വള ഇതിനുമുമ്പു കണ്ടിട്ടുണ്ടോ?

മിത്രാ— കണ്ടിട്ടില്ല.

ചാ— മുമ്പൊരിക്കലും ഈ വള കണ്ടിട്ടില്ലെ?

മിത്രാ— ഞാൻ ഒരിക്കലും കണ്ടിട്ടില്ല.

ചാ— നിങ്ങൾ ഇവരുടെ കയ്യിൽനിന്ന് ഇതു സമ്മാനമായിട്ടു സ്വീകരിക്കയുണ്ടായില്ലേ?

മിത്രാ— കള്ളന്മാർ ഒരിക്കൽ എന്റെ വസ്ത്രം അപഹരിച്ചു.

അന്നീമങ്ങളെപ്പുട്ട് ഇവരെനിക്കു തന്നിട്ടുണ്ട്. മറ്റൊന്നും തന്നിട്ടില്ല.

ദേ— ഹേ! നിങ്ങളെന്താണിങ്ങനെ വിസ്മരിക്കുന്നത്?

ച— വാൿചാതുൎയ്യംകൊണ്ടു മിത്രാഭിനി മറന്നുപോയെന്നു വരുത്തുവാനോ ഭാവിക്കുന്നത്? മതി. അധികം പറഞ്ഞിട്ടാവശ്യമില്ല. മിണ്ടാതെ നില്ക്കു.

ദേ— (ബാഷ്പേക്ഷണയായി നില്ക്കുന്നു)

ച— കള്ളക്കരച്ചിൽ നോക്കു!

(ധനസേനന്റെ കയ്യിൽനിന്നു പീതാംബരഖണ്ഡം വാങ്ങിക്കാണിച്ചുകൊടുത്തിട്ട്) ഇതാരുടേതാണ്?

ദേ— (വാങ്ങി സ്വവസ്ത്രാഞ്ചലത്തിൽ യോജിപ്പിച്ചുനോക്കീട്ട്) ഇതെന്റെ വസ്ത്രംതന്നെ. (അനുസ്മരിച്ചുകൊണ്ട്) ഹാ നാഥ! ഭവാൻ എന്തിനിങ്ങനെ ചെയ്തു? (എന്നു കരയുന്നു)

ച— നാഥൻ നിങ്ങളുടെ കാപട്യത്തെ തെളിയിച്ചു. കരയേണ്ട. (എല്ലാവരും അഭിപ്രായത്തോടുകൂടി തമ്മിൽ നോക്കുന്നു)

ച— ആട്ടെ. ഈ വസ്ത്രം ഖണ്ഡിച്ചതാർ?

ദേ— വനത്തിൽവെച്ച് എന്റെ ഭൎത്താവാണ് ഖണ്ഡിച്ചത്.

ച— കൊള്ളാം. ഈ വലംകൈവള ഇദ്ദേഹത്തിനു സമൎപ്പിച്ചുപോകുവാൻ നിങ്ങൾക്കു സമ്മതമുണ്ടോ?

ദേ— ഇങ്ങനെ ചെയ്യുന്നതുകൊണ്ടു ഞാൻ കൃതാൎത്ഥയാകുമെങ്കിൽ വിരോധമില്ല.

ച— മതി. ലേഖായന! ഇതു രേഖപ്പെടുത്തു. പ്രഭോ! ഇനി ഒന്നും ചോദിക്കുവാനില്ല. കല്പിച്ചാൽ പ്രസംഗം നടത്താം.

രാ— അങ്ങനെതന്നെ.

ച—ഈ നൈഷധി കപടംകൊണ്ടോ ഭയംകൊണ്ടോ പിതാവിന്റെയും ഭൎത്താവിന്റെയും നാമധേയങ്ങളെ പുറത്തുപറയുന്നില്ലെങ്കിലും താൻ മിത്രാഭിനിയുടെ സഹോദരിയാണെ

ന്നും തങ്ങളുടെവാസം ഒരു ഗൃഹത്തിലാണെന്നും സമ്മതിക്കു ന്നു. മിത്രാമിനിയാകട്ടെ, തന്റെപിതാവിന്റെ നാമധേയത്തെ നിർദ്ദേശിച്ചതിനുശേഷം ധനസേനന്റെ അയൽപക്ഷക്കാരിയാണെന്നുംകൂടി സമ്മതിക്കുന്നു. ഈ സ്ഥിതിക്കു നൈഷധി ഈ മിക്കുകാരനായ വീരസേനന്റെ പുത്രിയാണെന്നും ധനസേനന്റെ അയൽപക്ഷക്കാരിയാണെന്നും തീർച്ചപ്പെട്ടുന്നതാം. അത്രതന്നെയല്ല, താൻ ധരിച്ചിരുന്ന പീതാംബരത്തിന്റെ അഞ്ചലം സ്വപത്താവുതന്നെ ഖണ്ഡിച്ചു എന്നു സമ്മതിക്കുകയും ചെയ്യുന്നു. ധനസേനൻ ഈ വസ്ത്രാന്തം സ്വഖണ്ഡിതമാണെന്നു മുമ്പുതന്നെ ബോധിപ്പിച്ചിട്ടുമുണ്ട്. വാദിഭാഗം സാക്ഷിയും അതിനനുകൂലിച്ചു മൊഴികൊടുത്തിരിക്കുന്നു. ഈ സംഗതികളും ഇവരുടെ പൂർവ്വസംബന്ധത്തെ തെളിയിക്കുന്നുണ്ട്. മിത്രാമിനി, സ്വഭഗിനിയുടെ വിവാഹസംഗതിയെക്കുറിച്ചു പറയുന്നില്ലെങ്കിലും, നൈഷധി, ധനസേനനെയൊ തൽഭവനത്തെയൊ അറിയുന്നില്ലെങ്കിലും, പീതാംബരം ആകാശത്തിൽനിന്നു വീണെന്ന് അസംബന്ധം പറയുന്നുണ്ടെങ്കിലും, കയ്യിലുള്ള വള ഭർത്താവു കൊടുത്തതാണെന്നു സമ്മതിക്കുന്നു. പട്ടും വളയുമൊക്കെ ധനസേനന്റെ വകയാണെന്നു സാക്ഷിമൊഴികൊണ്ടു തെളിഞ്ഞുമിരിക്കുന്നു. ഈ സ്ഥിതിക്കു സുന്ദരിയും സമീപവാസിനിയും ആയ അപരാധിനിയിൽ ആഗ്രഹംജനിച്ചു കോടീശ്വരനായ ധനസേനൻ സ്വഷ്ടമായി വിവാഹംചെയ്യാതെയൊ ഈ സ്ത്രീയെ ഭാൎയ്യയാക്കി പട്ട്, വള മുതലായവകളാൽ ഭൂഷിപ്പിച്ചിരുന്നു എന്നു നിർണ്ണയിക്കേണ്ടതാകുന്നു. അത്രതന്നെയല്ല, പ്രതി, താൻ നിഷധരാജ്യത്തിൽനിന്നും താനെ വന്നവളാണെന്നും, തന്റെ ഭർത്താവു മഹാനുഭാവനാണെന്നും ധനസേനഗൃഹം താനറിയില്ലെന്നും ബോധിപ്പിച്ചിട്ടു രാവ ള ധനസേനനുകൊട്ടത്തു വല്ലവിധവും പോകുവാൻ ഉദ്യമി

ക്കുന്നു. ഈ കാരണങ്ങളെക്കൊണ്ടു പ്രതി എന്തൊ സംഗതിവശാൽ നീരസം തോന്നീട്ട് അന്യായക്കാരനെ ഉപേക്ഷിച്ചു നിഷധത്തിലെത്തി അവിടെ വൎത്തകനായ ഒരാളെ അനുസരിച്ചതിൽ ആയാറം ഉപേക്ഷിച്ചെങ്കിലും ഗുണവാനാണെന്നു കാരണത്താൽ അവനിൽതന്നെ അനുരാഗവതിയായിട്ട് അവനെ ലഭിക്കാതെ ഗതികെട്ട് ഇവിടെവന്നു പോലീസ്സിന്റെ കയ്യിൽ അകപ്പെട്ടു എന്നു തെളിയുന്നുണ്ട്. വലയം ധനസേനന്റെതല്ലെങ്കിൽ ധനസേനന്നുതന്നെ തിരിച്ചുകൊടുക്കുവാൻ നൈഷധി സമ്മതിക്കുന്നതും സംഭാവ്യമല്ല. ഇപ്രകാരം അന്യാസക്തയായ അപരാധിനി അന്യഗമനത്തെതന്നെ അഭിലഷിച്ചുകൊണ്ടു ധനസേനനെ അറിയാത്തതുപോലെ നടിച്ചു നിരസിക്കുന്നു. അടിസ്ഥാനമില്ലാത്ത ഓരോ സംഗതികൾ ബോധിപ്പിക്കുകയും ചെയ്യുന്നു. ഒരു വള സോദരിക്കു സമ്മാനം നൽകി എന്നു ബോധിപ്പിക്കുന്നതു ധനസേനന്റെ കൈവശമുള്ള വളയുടെ സംഗതിയെ കബളിപ്പിക്കുവാനാണെന്നു പ്രത്യക്ഷസിദ്ധമായിട്ടുള്ളതു തന്നെ. അവളാകട്ടെ, അങ്ങനെ ഒരു വള സമ്മാനിക്കുന്നതുപോയിട്ടു ദശിക്കപോലും ചെയ്തിട്ടില്ലെന്നു വിസംവദിക്കുന്നു. ഇങ്ങനെ വഴിക്കുവഴി ചിന്തിച്ചുവരുമ്പോൾ പ്രതി കളവു പറയുന്നവളാണെന്നു "ഘുണാക്ഷരന്യായേന" സിദ്ധിക്കുന്നു. ഈ അന്യായത്തെ ആലോചിച്ചു ലോകരക്ഷയ്ക്കുവേണ്ടിയും സ്ത്രീകളുടെ ഇത്തരം ദുഷ്പ്രവൃത്തികൾ നശിക്കുന്നതിന്നും ഈ പ്രതിയെ നിശ്ചയമായും ശിക്ഷിക്കുവാനും, വസ്ത്രാഭരണങ്ങളോടുകൂടെ ധനസേനന്റെ അധീനത്തിൽ ആക്കുവാനും ഒരു വിധി കല്പിക്കുമാറാകണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു. (ഇപ്രകാരം ബോധിപ്പിച്ചിരിക്കുന്നു)

(പൌരന്മാർ അഭിപ്രായം ശരി ശരി എന്നു കൊണ്ടാടുന്നു).

രാജാ— അല്ലയൊ നൈഷധി! നിങ്ങൾക്കെന്തെങ്കിലും ബോധിപ്പിക്കുവാനുണ്ടോ?

ദേവി— ഒന്നുമില്ല.

രാജാ— എന്നാൽ ധനസേനനൊന്നിച്ചു താമസിക്കരുതെ?

ദേവി— ഏതാണീദുഷ്ടൻ? ഞാൻ എന്തിന്നു താമസിക്കേണം?

രാജാ— എടോ ധനസേന! ഇവൾ നിന്റെ ഭാൎയ്യയാണെങ്കിലും അന്യാന്തരക്തയാണല്ലോ. അതിനാൽ, നിങ്ങളുടെ മതലുകൾ എടുത്തുകൊണ്ട് ഈ സ്ത്രീയെ ഉപേക്ഷിക്കുവാൻ പാടില്ലേ?

ധനസേനൻ— തിരുമേനി! ഇവൾ നിമിത്തം എനിക്കു വളരെ ധനനാശം സംഭവിച്ചിട്ടുണ്ട്. അന്യാന്തരക്ത എന്നുള്ള സംഗതിയാൽ ഇവളെ ത്യജിക്കുന്നപക്ഷം സ്ത്രീജിതനാണെന്നുള്ള അവമാനവും വന്നുകൂടും. അതുകൊണ്ട് ഉപേക്ഷിക്കുവാൻ എനിക്കു സമ്മതമില്ല.

രാജാ— (സ്വഗതം) നമ്മുടെ അഭിപ്രായം പ്രകടിപ്പിക്കുവാൻ വരട്ടെ. (രണ്ടുഭാഗത്തും നോക്കീട്ട്) ഇതിൽ ന്യായദൎശികളായ പൌരന്മാൎക്ക് അഭിപ്രായം പറയാം.

ന്യായദൎശികൾ— (കൈ കൂപ്പിക്കൊണ്ട്) തിരുമേനി! തത്രഭവാനായ ചണ്ഡവൎമ്മാവിന്റെ അഭിപ്രായം തന്നെയാണ് ഞങ്ങൾക്കും. വസ്ത്രാഭരണങ്ങളോടുകൂടെ നൈഷധിയെ ധനസേനന്നുതന്നെ കൊടുക്കുകയാണ് ന്യായം.

രാജാ— ഇരിക്കട്ടെ. ലേഖായന! വായിക്കൂ. പ്രാഡ്വിവാകശ്ര മതിയായ നഗരാധികാരിയുടെ കൎമ്മമട്ടെങ്ങനെയാണ്?

ലേഖാ— (വേഗേന കടലാസ്സുകൾ തിരഞ്ഞിട്ട്) തിരുമേനി! കേട്ടാലും. "ഈ നൈഷധിയെ വളരെ വിസ്തരിച്ചുനോക്കീട്ടും ഇവൾ സത്യം പറയുന്നില്ല. ഇവൾ വഞ്ചകിയും വ്യാളിയെപ്പോലെ ക്രൂരയും ആകുന്നു. അതിനാൽ ജീവപൎയ്യന്തം ധനസേനന്റെ അധീനത്തിൽ സ്ഥാപനീയയാകുന്നു" എന്ന്.

രാജാ— കൊള്ളാം. അല്ലയോ പുരോഹിതനായ സത്യായന! അവിടത്തെ അഭിപ്രായം എങ്ങനെ?

സത്യായനൻ— നീരക്ഷീരങ്ങൾപോൽ സത്യാ-
നൃതമൊക്കുന്ന സംഗതി
തെളിയിപ്പാൻ രാജഹംസ-
മെന്നിയേ ശക്തനാർ? വിഭോ! (൪)

രാജാ— ആര്യനായ അമാത്യ! പ്രജ്ഞാസിന്ധോ! ഈ വ്യവഹാരത്തിൽ നിങ്ങളെന്തഭിപ്രായപ്പെടുന്നു?

അമാത്യൻ— പ്രഭോ! തത്ര ഭവാനായ ചണ്ഡവർമ്മാവു വാദിഭാഗം നല്ലവണ്ണം സ്ഥാപിച്ചിട്ടുണ്ട്. എന്നാലും, നൈഷധിക്കു മിത്രാദിനി ഭഗിനിയായതെങ്ങനെ? മഹാനുഭാവനായ ആ പതി ആർ? പീതാംബരം ആകാശത്തിൽനിന്നു വീണവാറെങ്ങനെ? ഇപ്രകാരം പല സംഗതികളുടേയും തെളിവെടുക്കേണ്ടതുണ്ട്. ദീനയായ ഈ സ്ത്രീ എതുവിസ്താരത്തിന് ഒരു വക്കാലത്തു നിയമിച്ചിട്ടുമില്ല. ഈ കാരണങ്ങളാൽ ഇതു വളരെ സന്ദിഗ്ദ്ധമായിരിക്കുന്നു.

രാജാ— നമുക്കും ഇതുപോലെയാണ് അഭിപ്രായം. അതുകൊണ്ട് ഒന്നുകൂടി തെളിവെടുത്തതിനുശേഷം വിധി പറയാം.

ദേവി— (നിശ്വസിച്ചിട്ട്) ഹാ ദൈവമേ! നീ എന്തിനിങ്ങനെ എന്നെ അതിസങ്കടത്തിൽ പതിപ്പിക്കുന്നു? ഇങ്ങനെയുള്ള അവമാനം സഹിക്കുന്നതിൽ ഭേദം മരിക്കതന്നെയാണ്. അമ്മേ ജനനിനന്ദേ! നയനാനന്ദകാരിണി! നിന്റെ വയററിൽ ജനിച്ച എനിക്ക് ഈ വിധി വന്നതെങ്ങനെ? (എന്നു കരയുന്നു.) (പൌരജനമദ്ധ്യേത്തിൽനിന്ന് ഒരു ബ്രാഹ്മണൻ എഴുന്നേററിട്ട്) എന്ത്? ദമയന്തിയുടെ സ്വരമെന്നു വരുമോ ഈ കേൾക്കുന്നത്? (വേഗം അടുത്തുചെന്നു നല്ലവണ്ണം നോക്കീട്ട്) (സ്വഗതം) അന്യാസാധാരണമായും, മഹാഭാഗ്യസൂചകമായും, പുരികക്കൊടികളുടെ നടുവിൽ പരിലസിക്കുന്ന ഈ "പിപ്ലു"വിനാൽ ഇവൾ ദമയന്തിതന്നെ. സംശയമില്ല. (പ്രകാശം) കുട്ടി! എന്നെ ഓക്കുന്നുണ്ടോ?

ദേവി— (നോക്കി വിസ്മയോല്ലാസങ്ങളോടുകൂടി) അന്തഃപുരത്തിലെ അദ്ധ്യാപകനും എന്റെ ബാല്യഗുരുവുമായ സുദേവബ്രാഹ്മണനെ ഞാൻ മറന്നുപോകുമോ? ഗുരോ! ഞാൻ അഭിവാദ്യം ചെയ്യുന്നു.

സുദേവൻ— ആയുഷ്മതി! ഭവതിക്കു സകലവും ഭദ്രമായി ഭവിക്കട്ടെ.

രാജാ— ഹേ ബ്രാഹ്മണശ്രേഷ്ഠ! ഇവിടെ വരു. ഭവാൻ ആരാണ്? ഈ സ്ത്രീ ഏത്?

സുദേവൻ— രാജാവേ! ഞാൻ വിദർഭാധിപതിയായ ഭീമരാജാവിന്റെ അന്തഃപുരത്തിലെ പാഠശാലയിൽ ഒരു ഉപാദ്ധ്യായനാണ്. ചൂതിൽ തോല്ക്കയാൽ ഭാര്യാസഹിതം കാനനത്തിൽ മറഞ്ഞിരിക്കുന്ന നളനെ അന്വേഷിക്കുവാൻ വിദർഭരാജാവു കല്പിച്ചിട്ടു ദിക്കുതോറും സഞ്ചരിക്കുന്ന വിശ്വസ്തന്മാരായ ഭൃത്യന്മാരിൽ ഒരാളാണ് ഇവിടെ വന്നുചേർന്നിരിക്കുന്ന ഈ ഞാൻ. ഈ സുമംഗലി ഭവാന്റെ ചിറ്റമ്മയായ നന്ദയുടെയും വൈദർഭന്റെയും പുത്രിയായ ദമയന്തിയാകുന്നു.

രാജാ— എന്നാൽ എന്റെ സഹോദരിയും മഹാരാജ്ഞിയും ആണല്ലോ. (എന്നു ബദ്ധപ്പെട്ടു ന്യായാസനത്തിൽനിന്ന് ഇറങ്ങുന്നു) (എല്ലാവരും അത്ഭുതപാരതന്ത്ര്യന്മാരായി കൈകൂപ്പിക്കൊണ്ടെഴുനീല്ക്കുന്നു)

രാജാ— (കൈകൂപ്പിക്കൊണ്ട്) മഹാരാജ്ഞി! ഞാൻ അപരാധിയായിത്തീർന്നിരിക്കുന്നു. ക്ഷമിക്കണേ.

ദേവി— ഒരപരാധവുമില്ല.

രാജാ— ദേവി! ഈ പീഠത്തിൽ ഇരുന്നരുളാം.

ദേവി— ഞാൻ പീഠത്തിൽ ഇരിക്കുന്നില്ല. അങ്ങു വ്യവഹാരശേഷത്തെ [illegible].

രാജാ— ദേവിയുടെ കല്പനപോലെ, [illegible]ിനിയേയും ധനസേ

നനേയും ഭാണ്ഡായനനേയും നിർദ്ദേശിച്ചിട്ട്) ഹേ! നിങ്ങൾ കുററക്കാരാകുന്നു. സത്യം പറയു. അല്ലെങ്കിൽ നിങ്ങൾക്കു കഴുവാണ് ആധാരം. (മൂന്നുപേരും പേടിക്കുന്നു.)

മിത്രാ—(ഭയത്തോടും ദീനതയോടുംകൂടെ കൈകൂപ്പിക്കൊണ്ട്) തിരുമേനി! കേട്ടാലും. ഒരിക്കൽ ഞാൻ ഇവരെ കാട്ടിൽ വെച്ചു കണ്ട് ഇവരുമായി സഖ്യം ചെയ്തു. ഒരു വർത്തമാനം പറഞ്ഞതിന് ഇവർ എനിക്കു പട്ടും വളയും സമ്മാനിച്ചു. അതിന്നുശേഷം സായംകാലത്തിൽ ഈ സ്ത്രീ സന്ധ്യാവന്ദനത്തിനു നദിയിലേക്കു പോയിരിക്കുമ്പോൾ നായാട്ടുവാൻ വന്ന പുഷ്കരരാജാവ് എന്റെ സമീപത്തെത്തി. പിന്നെ സാന്ത്വനംചെയ്ത് അദ്ദേഹത്തിന്റെ കൂടാരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. വിളക്കിന്നടുത്തു ചെന്നപ്പോൾ അംഗവൈകല്യമുള്ള എന്നെക്കണ്ടു ഛീ ഛീ എന്നു പറഞ്ഞു വിടുകയും എന്റെ അവശിഷ്ട കർണ്ണനാസാമൂലങ്ങളെക്കൂടി വെട്ടിക്കളയുവാൻ പിന്നാലെ ഓടിവരികയും ചെയ്തു. കുറേനേരം ഓടിച്ചതിനുശേഷം "എടി! നിന്റെകൂടെ നടക്കുന്ന തോഴിയെ നമ്മുടെ വശത്തിൽ വരുത്താമെങ്കിൽ നൂറു ദേശങ്ങൾ നാം നിനക്കു തരുന്നുണ്ട്" എന്നൊക്കെ വിളിച്ചുപറഞ്ഞു. അപ്പോൾ അങ്ങനെതന്നെ അനുവദിച്ചുകൊണ്ടു ഞാൻ ഇവരെ ലാക്കിൽ എന്റെ വീട്ടിൽ കൊണ്ടുപോന്നു. അങ്ങനെയൊക്കെ അയൽവീട്ടിൽ താമസിക്കുന്ന സുഭഗയെ കാണുകയാൽ കാമാതുരനായ ഈ ധനസേനൻ ഞാൻ വിളിപ്പാൻ ആരംഭിച്ചു വള ഇവരുടെയാണെന്നറിഞ്ഞ് എന്നെ ഏകാന്തത്തിൽ വിളിച്ച് എനിക്ക് ആയിരം ഉറുപ്പിക തന്നിട്ടു "മിത്രാഭിനി! നിങ്ങളുടെ വീട്ടിൽ വന്നിരിക്കുന്ന ആ യുവതിയെ നമ്മുടെ വശത്താക്കിത്തരണം. ഈ വള അവൾ തന്നതാണെന്ന് ആരോടും പറയരുത്;" എന്ന് എന്നോട്ടു ശട്ടം കെട്ടി ഭാണ്ഡായനനോട് ആലോചിച്ച് ഇങ്ങനെ ഒരു

കേസ്സുണ്ടാക്കിയതാണ്. ഇനി എല്ലാം തിരുവുള്ളംപോലെ. (എന്നു തൊഴുതു വിറച്ചുംകൊണ്ടു നില്ക്കുന്നു.)

രാജാ— മിത്രാരിനി! നിന്റെ നാമധേയം അനപത്ഥമായിരിക്കുന്നു. (എന്നു കോപത്തോടും ഗാംഭീൎയ്യത്തോടുംകൂടെ ധനസേനനെ നോക്കുന്നു.)

ധനസേനൻ— (പേടിച്ചു തൊഴുതുംകൊണ്ട്) തിരുമേനി! ഇവൾ പറഞ്ഞിട്ടുള്ളതെല്ലാം വാസ്തവമാകുന്നു.

രാജാ— പട്ടിൻകല്ലും നിനക്കെവിടെനിന്നു കിട്ടി?

ധന— (പേടിച്ചു വിറച്ചിട്ട്) തിരുമേനി! "വിന്ധ്യാടവിയിൽ കാട്ടുതീ പിടിച്ചു വെന്തുകിടക്കുന്ന ഭൂമിയിൽ വീണു കിട്ടി" എന്നും പറഞ്ഞു തേൻ കച്ചവടക്കാരൻ ആയ ഒരു കാട്ടാളൻ എനിക്കു വിററതാകുന്നു ഈ പട്ട്. സമീപഗൃഹവാസിനിയായ ഈ മഹതിയുടെ പട്ടുകല്ലിന്നു സദൃശമാണെന്നറിഞ്ഞതുമുതൽ എനിക്ക് ഒരു ദുർബുദ്ധി ഉണ്ടായിത്തുടങ്ങി. അതിന്ന് ഈ ഭാണ്ഡായനൻ സഹായം നിന്നിട്ട് ഒരു വ്യവഹാരം നിൎമ്മിച്ച് അധികാരിയുടെ ആപ്പീസ്സിൽ ബോധിപ്പിച്ചു. അദ്ദേഹം അന്യായം സ്ഥാപിച്ചു വിധിക്കുകയും ചെയ്തു. എന്നാൽ വസ്ത്രാഭരണങ്ങൾ മടക്കിത്തരുവാൻ വിധിയിൽ പ്രസ്താവിച്ചിരുന്നില്ല. അതുംകൂടി വിധിപ്പിച്ചെടുക്കേണമെന്നുള്ള മോഹംകൊണ്ടാണ് അപ്പീലും കൊണ്ടുവന്ന് ഇങ്ങനെ ഒരനൎത്ഥത്തിൽ അകപ്പെട്ടത്. തിരുമേനി ഈ അപരാധങ്ങളെ ക്ഷമിക്കേണമേ!

രാജാ— ഞാൻ ക്ഷമിക്കതന്നെ ചെയ്തു. നിങ്ങളെ വധിപ്പിക്കുന്നില്ല. ഇവരുടെ മൂന്നുപേരുടെയും സ്ഥാവരജംഗമവസ്തുക്കൾ മുഴുവനും മുദ്രവെച്ചു പണ്ടാരവകയിൽ ചേൎത്ത് ഇവരെ മൂന്നുപേരെയും നാടുകടത്തുവാൻ വിധിയെഴുതു.

ദേവി— വളയും പട്ടും ധനസേനന്നുതന്നെ കൊടുക്കൂ. ഇവർ

മൂന്നാം ഉപദ്രവമൊന്നുമേൽക്കാതെ സ്വഗൃഹങ്ങളിൽ പോയ്ക്കൊള്ളട്ടെ.

രാജാ— (ആശ്ചര്യസമേതം) ഇതു കൊള്ളാം!, ദേവി! അത്യന്താ ഉപദ്രവം ചെയ്യുവരോടുപോലും ഭവതി ഇങ്ങനെ ദയ കാണിക്കുന്നോ?

ദേവി— രാജാവിനെ നോക്കി വത്സ സുബാഹോ! കേൾക്കു.

അപകാരിക്കപകൃതനാ-
ലുപകാരം വരികിലിതൊരശസ്ത്രവധം
ഇത്യുപദേശം വഴിയായ്-
നീതിക്കു നടന്നുകൊള്ളുമപകാരി. (൭)

(അനന്തരം തിരനീക്കി ഒരു കാവൽക്കാരത്തി പ്രവേശിക്കുന്നു)

കാവൽക്കാരത്തി— മഹാരാജാവേ! വേഗമാകട്ടെ, വേഗമാകട്ടെ; അമ്മത്തമ്പുരാട്ടിയായ സുനന്ദ, തിരുമേനിയെ ശിരസ്സിൽ ചുംബിച്ചുകൊണ്ടു കല്പിക്കുന്നു "എന്റെ ജ്യേഷ്ഠസഹോദരിയായ നനന്ദയുടെ പുത്രിയായ വത്സ, ദമയന്തിയുടെ സമാഗമനവൃത്താന്തം കേൾക്കുകയാൽ വത്സയെക്കാണ്മാൻ ഞാൻ അത്യുൽക്കണ്ഠിതയായിരിക്കുന്നു വേഗം കൂട്ടിച്ചുകൊണ്ടുവരേണം" എന്ന്.

രാജാ— ദേവി! ഭവതിയുടെ ചിററമ്മ ഭവതിയെക്കാണ്മാൻ ആഗ്രഹിച്ചിരിക്കുന്നു.

ദേവി— ഞാൻ ഇതാ വരുന്നു. ബഹുവിധങ്ങളായ ശങ്കാകളങ്കങ്ങളാൽ പീഡിതയായിരുന്നെങ്കിലും ഇപ്പോൾ ഞാൻ അശങ്കനീയയായി ഭവിച്ചിരിക്കുന്നു.

രാജാ— സംശയമില്ല,

താനേ യഥാർത്ഥസ്ഥിതനില്ലതെല്ലു-
മൂനം പരന്മാരുടെ ശങ്കകൊണ്ടും

വാനത്തിൽ നില്ക്കും കതിരോന്റെ ബിംബം
ഘനം മറച്ചാലിരവാകുമെന്നോ? (൬)

(എല്ലാവരും ശരിവയ്ക്കുന്നു)

രാജാ— ദേവി! ഇതിലേ, ഇതിലേ.

ദേവി— വത്സ! സുബാഹോ! വേഗം നടക്കൂ. എനിക്കു സത്യവ്രതോത്സുകയായ ദേവിയെക്കാണ്മാൻ വൈകി.

(ഇങ്ങനെ ചുററിനടന്ന് എല്ലാവരും പോയി)

എട്ടാമങ്കം കഴിഞ്ഞു.

## ഒമ്പതാമങ്കം.

(അനന്തരം സത്യവ്രതൻ പ്രവേശിക്കുന്നു)

സത്യവ്രതൻ— എന്റെ മദ്ധ്യാഹ്നകർമ്മങ്ങൾ എല്ലാം കഴിഞ്ഞു. ഇനി അതിഥികളെ അന്വേഷിക്കണം. (വിസ്മയാനന്ദങ്ങളോടുകൂടെ)

ആതിത്ഥ്യം ഗൃഹിധർമ്മമെന്നു മുനിമാർ
ചൊല്ലുന്നു, ഞാനാകയാൽ
പ്രീത്യാ താൻ പ്രതിവാസരം പഥികരെ-
പ്പാർത്തുന്ന കൌതൂഹലാൽ,
മട്ടേറും പല ഭാജനങ്ങൾ നിറയെ-
ബ്ഭോജ്യങ്ങളുണ്ടാക്കി വ-
ച്ചിട്ടേതദ്ദിനമാരെയും പഥികരെ-
ക്കാണുന്നതില്ലിസ്ഥലേ. (൭)

അതിനാൽ സാധാരണ ജനസഞ്ചാരമുള്ള ഗംഗാതീരപാന്ഥയിൽ ചെന്നു പരലോകബന്ധുക്കളെ അന്വേഷിക്കട്ടെ. (എന്നു മന്ത്രങ്ങളെ ജപിച്ചുംകൊണ്ടു നിൽക്കുന്നു. (അണിയറയിൽ) ഹാ! പ്രിയെ! ഭവതി എവിടെയാകുന്നു? ഏതു ലോകത്തെ അലങ്കരിക്കുന്നു?

സതി— (കേട്ടിട്ട്) ആരോ പ്രിയാവിരഹിതനായ ഒരാൾ ഇ ങ്ങോട്ടു വരുന്നുണ്ടെന്നു തോന്നുന്നു. (കണ്ടിട്ടു സഖേദകരുണം)

വക്കൂത്തു കെട്ട തല, വക്രപദം, കുറുംകൈ,
തോൽക്കുംഭമഞ്ചിയമുഖം, വയറാമയെപ്പോൽ
ദ്രക്കോ, തിലത്തിനുസമം; കശയേന്തിയെത്തു-
മിക്കൂനനാരിവനെയെന്തിനു തീർത്തു ദൈവം? (൧)

(അനന്തരം രാജാവു പ്രവേശിക്കുന്നു)

രാജാ— ഹാ പ്രിയേ! ഭവതി എവിടെയാകുന്നു? ഏതു ലോക ത്തെ അലങ്കരിക്കുന്നു? എന്നോടു സമാധാനം പറയൂ. ഹാ! ഹാ! ഏതുകൊണ്ടും എന്റെ ജീവിതത്തെ ദൈവം നിഷ്ഫല മാക്കി. വിചാരിച്ചു പരിതാപത്തോടുകൂടെ)

വനാന്തനത്തിലിരുളിൽ ക്ഷമയിൽ സ്വപിക്കു-
മെന്നാന്തയെസ്സപദിവിട്ടതിയായുഴന്നോൻ:
കൊന്നോ, മൃഗങ്ങളുടെ ജീവനൊടേ ഭുജിച്ചോ
എന്നോമലാളെയിനിയെങ്ങനെയൊന്നു കാണും? (൨)

ഹാ! ദുർവ്വിധി എന്നെ എങ്ങനെ കടാക്ഷിച്ചിരിക്കുന്നു! യാ തൊന്നിനാൽ എനിക്ക്,

മന്നും പോയി, മക്കൾ, മൈക്കണ്ണിയും പോ-
യ്യിന്നും പത്ര്യൌഘം ഹരിച്ചുത്തരീയം,
വന്നു വൈരൂപ്യങ്ങൾ സപ്തതിനാലി-
ങ്ങിന്നോർത്താലെൻ ദുർവ്വിധിത്തള്ളലെല്ലാം. (൪)

ഇതിനും പുറമെ ഞാൻ ഇപ്പോൾ അന്യസേവകനായും തീർന്നിരിക്കുന്നു. ഇതിലധികം എന്തുചെയ്യുവാനാണ് ദുർവ്വിധി ക്കു കഴിയുന്നത്? എന്റെ പ്രാണങ്ങൾ വല്ലസൂചിക്കു സദൃശ മായിരിക്കുന്നു. തന്നെത്താൻ അപരാധം ചെയ്തുപോയ ഞാൻ കരഞ്ഞതുകൊണ്ടു ഭവതിയെ ലഭിക്കുന്നതല്ലല്ലൊ. എല്ലാംകൊ ണ്ടും ഞാൻ അശരണനായി തീർന്നിരിക്കുന്നു. ഹാ! ദേവി! (എ ന്നു മൂർച്ഛിക്കുന്നു)

സത്യ— സമാശ്വസിക്ക, സമാശ്വസിക്ക.

രാജാ— (സമാശ്വസിച്ചു കണ്ണുതുറന്നുനോക്കീട്ട്) ഈ കാനനത്തിൽ എന്നെ സമാശ്വസിപ്പിക്കുന്നതാർ? മഹാനുഭാവനായ ഒരു ബ്രാഹ്മണനൊ? ഇതിനാൽ ഞാൻ പരിശുദ്ധനായിരിക്കുന്നു.

സത്യ— മഹാഭാഗ! ഭവാൻ ആരാണ്? എവിടെന്നു വരുന്നു?

രാജാ— അല്ലയൊ തിരുമേനി! അടിയത്തിൻെറ പേര് ബാഹുകൻ എന്നാണ്. കോസലാധിപതിയായ ഋതുപൎണ്ണമഹാരാജാവിൻെറ കുതിരക്കാരനാണ്. കുതിരകളെ അഭ്യസിപ്പിക്കുവാൻ നല്ല വശമുണ്ട്. ഇപ്പോൾ വിശേഷിച്ചൊന്നുമല്ല. കുതിരകളെ ഓട്ടം ശീലിപ്പിക്കുവാൻ മാത്രം അയോദ്ധ്യയിൽനിന്ന് ഇത്ര അകലം വന്നു കുതിരകളും തേരും ഇളംപുൽതകിടിയിൽ നിറുത്തി മനോവിനോദത്തിനുവേണ്ടി ഇത്രത്തോളം വന്നതാണ്.

സത്യ— അല്ലെ, ബാഹുക! ഭവാൻ ചിന്താപരവശൻ എന്നപോലെ കാണപ്പെടുന്നുവല്ലൊ. കാരണമെന്ത്?

ബാഹു— (സലജ്ജം ആത്മഗതം) എൻെറ അഭിപ്രായം ഇദ്ദേഹം അറിഞ്ഞിട്ടുണ്ടായിരിക്കണം. ആട്ടെ, (പ്രകാശം)

കാൎയ്യചിന്ത കരണസ്യചിന്തയും
കാമചിന്ത കലഹസ്യചിന്തയും
വിത്തചിന്തകൾ വിനാശചിന്തയും
നാസ്തി ചിന്തകൾവെടിഞ്ഞൊരുത്തനും. (൭)

സത്യ— അതെ. അതെ. ഇങ്ങിനെതന്നെയാകുന്നു ലോകത്തിലെ രീതി.

ബാഹു— തിരുമേനിയെ ആരെന്നാണ് അടിയൻ മനസ്സിലാക്കേണ്ടത്?

സത്യ— കേൾക്കു.

ക്ഷിതിസുരനഥമെൻറ പേരു സത്യ-
വ്രത,നധുനാ ഭവസാഗരം കടപ്പാൻ
മതിമധുപനു നിമ്നഗേശകന്യാ-
പതിപദപത്മമരന്ദമേകിടുന്നു. (൩)

ബാഹു— (സവിനയം) അടിയൻ കൃതാർത്ഥനായിരിക്കുന്നു. ഏതു ദിക്കിൽ നിന്നാണ് ഇപ്പോൾ എഴുന്നെള്ളുന്നത്?

സത്യ— നൈഷധരാജധാനിയിൽനിന്ന്.

ബാഹു— (സൂക്ഷിച്ചുനോക്കീട്ടു സ്വഗതം) ആഹാ! ഇദ്ദേഹം കൃതജ്ഞനും കൃതകൃത്യനും ആയ ആ പ്രജ്ഞാശേഖരൻ തന്നെ. (പ്രകാശം) സാധോ! എന്നാൽ അവിടുന്നു സംസാരസാഗരത്തെ തൃണവൽ ഗണിക്കുന്ന ഒരു പുണ്യാത്മാവാണെന്നു തോന്നുന്നു?

സത്യ— സംസാരസാഗരം എന്നു പറയുന്നതെന്താണ്? നാം അതിനെ ഗൌനിക്കുന്നില്ല. കേൾക്കുക,

ഗംഗാജലങ്ങൾ വിലസുന്നു, മഹേശപാദോത്ത-
മാംഗങ്ങൾ, കൃപാലുതകളുമുണ്ടസംഖ്യം,
ഭംഗം വരാത്തവയവങ്ങളുമുണ്ടു പിന്നെ
ഞങ്ങൾക്കു ഭീതി വരുവാനവകാശമുണ്ടോ? (൪)

ബാഹു— കഷ്ടം! ഇതുപോലെയുള്ളൊരു വൈരാഗ്യം ഞങ്ങൾക്കില്ലല്ലോ. സാധോ! അവിടുന്നു കൃതാർത്ഥനായിരിക്കുന്നു.

സത്യ— ഇരിക്കട്ടെ, ഭവാൻ ഇന്ന് എൻെറ കുടീരത്തിൽ അതിഥിയായിരുന്നുംകൊണ്ട് എന്നെ അനുഗ്രഹിക്കണം.

ബാഹു— (സവിനയം) മഹാഭാഗ! ക്ഷമിക്കണം. ഞങ്ങൾ കോവിലകത്തെ സദ്യ ഉണ്ടു ശീലിച്ചിട്ടുള്ളവരാണ്. കായും കിഴങ്ങും തിന്നു ശീലിച്ചിട്ടില്ല.

സത്യ— അതു വേണ്ട. മൃഷ്ടാന്നങ്ങൾ തന്നെ ഒരുക്കി വെച്ചിട്ടുണ്ട്.

ബാഹ്ലു— ഈ കാട്ടിൽ ഇവിടെയ്ക്കു ഭക്ഷ്യാന്നങ്ങൾ എവിടെ കിട്ടുന്നു?

സത്യ— നാം കാനനവാസം ചെയ്യുന്നു എങ്കിലും പരവഞ്ചനാദികളിൽ പര്യവസാനിക്കുന്ന ജീവനോപായങ്ങളെ വിട്ടു സർവ്വോത്തമമായ കൃഷിയെത്തന്നെ അവലംബിച്ചിരിക്കുന്നു.

ബാഹ്ലു— ജീവനോപായങ്ങളിൽ കൃഷിക്കു സർവ്വോത്തമത്വം ഉണ്ടോ?

സത്യ— കേട്ടാലും,

കെല്പോടന്യധനത്തെ വീഴുവതിനാ-
        മുദ്യോഗമമ്മട്ടു താൻ
ശില്പം കിഞ്ചന ധീവിലാസമരുളി-
        ച്ചെയ്യുന്നതുണ്ടെങ്കിലും,
ഉല്പന്നം സ്വമല്ല വാണിഭമതൊ
        ദ്രവ്യങ്ങൾ മാറുന്നതാ-
മെപ്പേരും കൃഷിയൊന്നു ജീവനിതിനെ-
        ക്കൂടാതെ കൂടാ ന്നുണാം.                    (൩)

ബാഹ്ലു— പ്രതിപാദനരീതിയുടെ ചാതുര്യംകൊണ്ട്, കൃഷിക്കു തന്നെയാണ് സർവ്വോത്തമത്വം എന്നല്ല, സ്വപക്ഷം അങ്ങു നല്ലവണ്ണം സാധിച്ചു. സർവ്വോത്തമമായ പ്രവൃത്തിയെ അവലംബിച്ചിരിക്കുന്ന അങ്ങും സർവ്വോത്തമനായി തീർന്നിരിക്കുന്നു. നോക്കു.

ധാതാവു നീ സകലസസ്യസമൃദ്ധികൾക്കും,
ത്രാതാവുമങ്ങു പലനേകകയാലതെല്ലാം,
നീ താൻ ദരിദ്രതയെ വെല്ലുകയാൽ മഹേശൻ,
വീതാർത്തനെന്നുമിഹനീ, ഖലുനീ സ്വതന്ത്രൻ.        (൪)

അല്ലയൊ, ഭഗവൻ! അങ്ങ് ഇങ്ങനെയുള്ള വഴി കാണിച്ചിട്ടും വളരെപ്പേർ കൃഷിചെയ്യാതെ വൃഥാ വശംകെടുന്നു.

സത്യ— സത്യം. സത്യം.

ആറിതാ, പാരിതാ, നീല-
ക്കാറിതാ, കൈകൾ രണ്ടിതാ,
ആരിതാലോചിയാതെന്നും
ഭൂരിതാപാതുരൻ ജഡൻ? (൪൦)

ബാഹു— (പുരോഭാഗത്തിൽ നോക്കീട്ട്) മഹാഭാഗ! നോക്കു. അതാ ഒരു വൃദ്ധനോടുകൂടെ ചിലർ ഇങ്ങോട്ടുതന്നെ വരുന്നു. ഇവരെക്കൊണ്ട് അങ്ങയ്ക്ക് അതിഥികളുടെ ക്ഷാമം തീരും

സത്യ— (പരിതോഷപുരസ്സരം)

ഒരായിരം പാന്ഥർ വന്നാൽ
വരാ,മേ ഭാരമല്ലവും
ഓരാതെ കൃഷി കൈവിട്ടോ-
ക്കൊരാളുന്നതകസന്നിഭൻ. (൪൧)

അനന്തരം ഒരു വൃദ്ധന്റെ പിന്നാലെ പൌരന്മാരും ഗ്രാമീണന്മാരും പ്രവേശിക്കുന്നു.

വൃദ്ധൻ— (അനുചരന്മാരോട്) ഭദ്രന്മാരേ! കേട്ടാലും. ഇദ്ദേഹമാകുന്നു സത്യവ്രതൻ എന്ന ആ മഹാത്മാവ്. ഇദ്ദേഹമാകട്ടെ പത്നീപുത്രാദികൾ എന്നപോലെ അതിഥികളും 'പോഷ'വർഗ്ഗങ്ങളാണെന്നുറച്ച് അവരെ സ്വാർജ്ജിതദ്രവ്യങ്ങളെക്കൊണ്ടു ദിവസന്തോറും സൽക്കരിക്കുന്നു.

ഒരു പൌരൻ— അയ്യോ! ഇദ്ദേഹത്തിന്റെ ജ്ഞാനം ശ്ലാഘനീയമായിരിക്കുന്നു!

"പിതാക്കൾ, ഗുരുവും, ഭാര്യ,
സുതന്മാർ, ദീന,നാശ്രിതൻ
അതിഥ്യ,ഗ്നികളും ചൊല്ല-
പ്പെടുന്നു, പോഷ്യവർഗ്ഗമായ്." (൪൨)

മറ്റൊരു പൌരൻ— വാസ്തവം ഇങ്ങനെ ഇരുന്നിട്ടും ചില ഉദരംഭരികൾ സ്വപത്നീപുത്രാദികളെ മാത്രം പോഷ്യവർഗ്ഗ

ത്തിൽ ഗണിച്ചുംകൊണ്ട്, ആതിഥ്യമെന്ന കർമ്മത്തെ മറന്നു കളയുന്നു.

പിന്നൊരു പൌരൻ— പോട്ടെ, നമുക്ക് ഈ മഹാത്മാവിനെ ദർശിക്കാം. (എല്ലാവരും അരികിൽ ചെല്ലുന്നു)

സത്യ— (കണ്ട് എഴുന്നീറ്റു കൈകൂപ്പിക്കൊണ്ട്) അതിഥികൾക്കു നമസ്കാരം. (എല്ലാവരും പ്രതിപ്രണാമം ചെയ്യുന്നു)

വൃദ്ധൻ— ആര്യ സത്യവ്രത! അങ്ങ് എന്നെ മറന്നുവൊ?

സത്യ— (പ്രത്യഭിജ്ഞയോടെ) അങ്ങു ശുചിവ്രതപുത്രനായ തീർത്ഥവ്രതനല്ലെ? മഹാവിദ്വാനായ അവിടത്തെ നാമധേയം സുപ്രസിദ്ധമാകുന്നു.

തീർത്ഥവ്രതൻ— ഇതു വിശേഷിച്ചും. എന്തെന്നാൽ,

> വിജ്ഞന്മാരുടെ പേരും
> സജ്ജനമൊത്തുമ്പോഴേ പ്രകാശിക്കൂ
> ഗംഗാജലവും ശംഖിൻ
> സംഗത്താലേ സമച്ചുനയ്യാകൂ. (൧൩.)

സത്യ— ആര്യനായ തീർത്ഥവ്രത! ഇപ്പോൾ എവിടെന്നാണ് വരുന്നത്? എവിടെക്കു പോകുന്നു?

തീർത്ഥ— ആര്യസത്യവ്രത! എന്താണ് പറയേണ്ടത്? മഹാനുഭാവനായ ആ നൈഷധൻ അപ്രകാരം വനത്തിലേക്കു പ്രസ്ഥാനം ചെയ്ത ആ ക്ഷണത്തിൽത്തന്നെ ഞാൻ നൈഷധപുരി വിട്ടിറങ്ങി ദേശാടനങ്ങളും തീർത്ഥസ്നാനങ്ങളും നിർവ്വഹിച്ചുകൊണ്ട്, ഈ വാർദ്ധക്യകാലം വാരാണസിയിൽതന്നെ കഴിച്ചുകൂട്ടണമെന്നുകരുതി വന്നിരിക്കയാകുന്നു. ഈ പൌരന്മാരും ഗ്രാമീണന്മാരും നിഷധത്തിന്റെ താൽക്കാലികാവസ്ഥയെ കാണുവാൻപോലും അക്ഷമന്മാരായിട്ടു മനസ്വാസ്ഥ്യത്തിനുവേണ്ടി അരണ്യത്തിൽ പ്രവേശിച്ചു വനമാർഗ്ഗത്തിൽവെച്ചു ഞാൻ ഇവരെക്കണ്ട്, അവിടത്തെ സന്നിധാനത്തിലെയ്ക്കു കൂട്ടിക്കൊണ്ടു വരികയും ചെയ്തു.

ബാഹു— (സ്വഗതം) അഹൊ! ഈ കൂടിയിരിക്കുന്നവരൊക്കെ നമ്മുടെ സ്വന്തം ആളുകൾ തന്നെ. ഇവരുടെ സംഭാഷണങ്ങളെന്തെല്ലാമാണെന്നു ശ്രദ്ധിക്കാം.

സത്യ— എന്തായാലും അവിടത്തെ കണ്ടതു സന്തോഷമായി. അങ്ങു സകല ദേശാഭിജ്ഞനാണല്ലൊ. ഇപ്പോൾ പുതിയ വർത്തമാനം വല്ലതുമുണ്ടൊ?

തീർഥ— (നിശ്വസിച്ചിട്ട്) ആര്യ! ഒന്നും പറയേണ്ട. മഹാരാജാവായ ആ നൈഷധനെ സൂര്യനെ എന്നപോലെ വനരാജി മറച്ചുകളഞ്ഞതിൽപിന്നെ, അദ്ദേഹത്തിന്റെ വിവരം അറിഞ്ഞവരൊ, അദ്ദേഹത്തിനെ കണ്ടവരൊ, ആരുമില്ല. ആ മഹാദേവിയാകട്ടെ രാജാവിനാൽ ഉപേക്ഷിക്കപ്പെട്ടതിൽപിന്നെ വനത്തിൽ വലിയ കഷ്ടങ്ങളെല്ലാമനുഭവിച്ചതിന്നുശേഷം ചേദിപുരത്തിലെത്തി എന്നും, അവിടെനിന്നു സോദരിസ്നേഹപരവശനായ സുബാഹു ബഹുമാനത്തോടുകൂടെ അച്ഛന്റെ അടുക്കൽ കൊണ്ടാക്കി എന്നും കർണ്ണാകർണ്ണികയാ കേൾക്കപ്പെടുന്നുണ്ട്. ഇതല്ലാതെ നമുക്കൊന്നുമറിവില്ല.

ബാഹു— ആഹാ! അച്ഛന്റെ സമീപത്തിൽ ചെന്നുചേർന്നുവെങ്കിൽ എന്റെ ജീവിതം തിരിച്ചുവന്നു. ഹാ! ദേവി! ഭവതി എന്തെല്ലാം സങ്കടങ്ങളെ അനുഭവിച്ചു? എത്ര തവണ പ്രാണനാഥ! പ്രാണനാഥ! എന്നു വിളിച്ചിരിക്കും?

തീർഥ— ഈ പറയുന്നതാരാണ്?

സത്യ— ഇദ്ദേഹം ഋതുപർണ്ണസാരഥിയാണ്. ദയാലുത്വംകൊണ്ട് ഇങ്ങനെ പറയുന്നതായിരിക്കണം.

തീർഥ— ശരി.

സത്യ— (പൌരന്മാരെ നോക്കീട്ട്) പുതിയ നാട്ടുവർത്തമാനം എന്തെല്ലാമാണ്? കേൾക്കട്ടെ.

ഒരു പൌരൻ— പുതിയ രാജാവിന്റെ രാജ്യഭാരം വിശേഷ

മായിരിക്കുന്നു. എല്ലാററിനും വൎദ്ധനയാണ് കാണപ്പെടു ന്നത്.

ഭീതങ്ങുന്നില്ല തെല്ലും വിമതനിരകളാ,-
　　ലാക്രമില്ലാ വഴക്കി,-
ല്ലാതങ്കം, ലോകജാലം നിഖിലമഭിമതാ-
　　രബ്ധകൎമ്മാന്തരക്തം,
പൂതങ്കം തോപ്പു വീടും വയലുമനഭവി-
　　ക്കുന്നു നിശ്ചിന്ത,മെങ്ങും
ജാതകല്യാണമാക്കും; നരവരമഹിമാ-
　　നങ്ങളന്ന്യാദൃശങ്ങൾ. (൧൪)

ബാഹു— (സല്ലാപം) ഭേഷ് പുഷ്കര! ഭേഷ്. ദിവാൻ ചതുര മായ പരിപാലനകൊണ്ടു പ്രജകളെ വശത്താക്കി രാജ്യഭാരത്തെ സുസ്ഥിരമാക്കുന്നു.

സത്യ— ആകട്ടെ. ഇപ്പോൾ ലോകസ്ഥിതിയെങ്ങനെയെല്ലാമാകുന്നു?

പൌര— ആൎയ്യ! കേട്ടാലും.

ഈ രാജാവിന്റെ വാഴ്ച്ചയ്ക്കുതികലുഷർ കുലം
　　നാസ്തിയാം നാസ്തികന്മാർ
ധാരാളം വാച്ചുഭോ വാൎദ്ധകനിലകലശം
　　ലോകമിന്നനുഭരിച്ചു
പോരാ, വിത്തേശചരന്മാർ കലജതമധുനാ
　　ന്ന്യായകാൎയ്യാധിപന്മാർ,
ചോരാതായാൎയ്യവൎണ്ണം ഭവനമതിൽ വിദ-
　　ശ്ചാശയത്തിങ്കലും താൻ. (൧൫)

സത്യ— ഈ കൃതയുഗത്തിലും കലിയുടെ ഒരംശം തുടങ്ങുന്നതു പോലെ തോന്നുന്നു.

ബാഹു— ശരി. അങ്ങനെ തന്നെ.

പൌരൻ— ആൎയ്യൻ- മറെറാരു കാൎയ്യം കേൾക്കു. രണ്ടുമൂന്നക്ഷരംകൊണ്ടു ചുരുക്കിപ്പറയാം.

> ലോകേ, കുലോകർ കാകോളു-
> കാലലീലർ കുലേ കുലേ;
> ലോകം കിലകലാലോലം
> കലികാലാകുലാകുലം. (൧൩)

സത്യ— ഹാ! മഹാരാജാവായ നൈഷധ! തിരുമേനി ലോകത്തെ ഏതുമട്ടിൽ പരിപാലിച്ചിരുന്നു? ഇനി അപ്രകാരമുള്ള ഒരു സൌരാജ്യം അനുഭവിപ്പാൻ പ്രജകൾക്കു സാധിക്കുന്നതെങ്ങനെ?

പൌരൻ— ഇനിയും കേൾക്കുക.

> ജാതിക്കുള്ളൊരു നീതിപോയ്, കുലചരി-
> ത്രത്തിങ്കലെ പ്രീതിപോ-
> യോതിക്കൽ നഹി,യോത്തുമങ്ങനെ,നര-
> ൎക്കില്ലാക്കുമെല്ലാം വശം
> ശ്രുതിക്കായ് സഹിതൈകതാനതയെഴും
> മോശധാ, വിനീതൻ, ജഗ-
> ത്രീതിക്കൊത്തു നടന്നിടും സുജനമോ
> ഹാസ്യത്തിനും പാത്രമായ്. (൧൪)

സത്യ— അയ്യോ! കലിപുരുഷന്മാരുടെ മാഹാത്മ്യങ്ങളെ ശ്രവിച്ചുംകൊണ്ടിരിക്കുന്ന എന്റെ ശ്രുതിപുടങ്ങൾ തകൎന്നുപോകുന്നതുപോലെ തോന്നുന്നു. കഷ്ടം! കഷ്ടം! ഇതെന്തൊരു വിപൎയ്യയം?

പൌരൻ— ആൎയ്യ! ഇതുകൊണ്ടു കഴിഞ്ഞില്ല.

> ദുരാചാരം ഘോരം പ്രഥമമനുവൎത്തിച്ചു പുലരു-
> ന്നൊരാൾ മന്ത്രം കണ്ടുള്ളൊരുയതിസമം നവ്യമുനിയാം
> വരാനല്പം ശാസ്ത്രം തുണസമമുരച്ചാകിലവനേ
> ധാരാഭോഗത്തിങ്കൽപടു,ബഹുമതൻ,കീൎത്തിയുതനും. (൧൫)

സത്യ— എല്ലാവരും ഇങ്ങനെ സ്വതന്ത്രരും സ്വേച്ഛാചാരികളുമായിത്തീൎന്നു രാജഭയം ഇല്ലാണ്ടായാണ്. മതി. മതി. ഈ ദുൎവൃത്തമാനം കേൾക്കുന്ന എന്റെ ഹൃദയം ദഹിക്കുന്നു.

ബാഹു— കഷ്ടം! കഷ്ടം! ജനങ്ങൾക്കു സംഭവിച്ചിരിക്കുന്ന ഈ ആപത്തു ചില്ലറയല്ല. ഇതിനു പരിഹാരമുണ്ടാക്കേണ്ടതു ധൎമ്മിഷ്ഠനായ രാജാവു തന്നെയാണ്. അല്ലെങ്കിൽ ഈ അപരാധം രാജാവിനുതന്നെ വന്നുചേരും. സ്മൃതിവചനങ്ങളും അങ്ങനെതന്നെ.

"ഏതുദേശത്തേതുഭാഷ-
യേതാചാരം കുലസ്ഥിതി?
ആ ദേശത്താരീതിപോലെ
അവയെക്കാക്കണം നൃപൻ.
ഗ്രാമീണർ, ഗണവും, ജാതി,
കുലം ശ്രേണികളെന്നിവ
മുറവിട്ടാകിലുടനെ
വഴിക്കുട്ടേണമൂഴിപൻ.
പാപികൾ പാപികൾ, ധൎമ്മി-
ഷ്ഠർ ധൎമ്മിഷ്ഠരായുമേ
ലോകർ രാജാനുഗന്മാരാം;
"യഥാ രാജാ തഥാ പ്രജാ"
(രാജനെപ്പോലെ നാട്ടുകാർ)
ഭോജ്യാഭോജ്യവിചാരത്തിൽ
വിവേകംകെട്ടു ഭ്രമിപൻ
അയശസ്സിനെയാപിക്കും
നരകത്തിലുമെത്തിടും"

തീൎത്ഥ— ആൎയ്യ! ഭവാന്റെ അഭിപ്രായം ശരിതന്നെ. രാജഭയത്തിന്റെ അഭാവമാകുന്നു എല്ലാവരെയും ഇപ്രകാരം വി

പരീതബുദ്ധികളാക്കിത്തീൎത്തിരിക്കുന്നത്. ലോകമൎയ്യാദകൾക്ക് ഇതിലുമധികം ഹാനികൾ ഭവിക്കും.

ബാഹു— ഏതുവിധമെല്ലാമെന്നു കേൾക്കാമൊ?

തീൎത്ഥ— അതു പറയേണമെങ്കിൽ വളരെയുണ്ട്. നാം ഉണ്ടാക്കുന്ന "കലിവൈഭവ"ത്തിൽ എല്ലാം സ്പഷ്ടമാകുന്നതാണ്. ഇപ്പോൾ സന്ദൎഭമില്ല.

ബാഹു— ആകട്ടെ, കലിവൈഭവം കണ്ടുതന്നെ അറിഞ്ഞുകൊള്ളാം.

തീൎത്ഥ— (മുൻഭാഗത്തേക്കു നോക്കീട്ടു സന്തോഷസമേതം) ആൎയ്യ! സത്യവ്രത! ഇതാ ഏതൊ ഒരതിഥി! നോക്കു,

കാളും കാന്തികലൎന്ന ദിവ്യവസനാൽ
മെയ്മൂടി, യുഷ്ണീഷവും
മൌലൌ ചേൎത്തു, ചെരിപ്പുമിട്ടു ദൃഢമായ്
ബന്ധിച്ചു കച്ഛത്തെയും,
തോളത്തും നതമാം പടിക്കമുതരം
ഭാണ്ഡം വഹിച്ചു,ത്തമം-
കാലും കണ്ണിലെടുത്തിതാ കടയുമാ-
യെത്തുന്നൊരുത്തൻ മുദാ. (൧൯)

(നല്ലവണ്ണം നോക്കീട്ട്) ഏതൊ ഒരു അതിഥിമാത്രമല്ല. നോക്കു,

സ്മരിച്ചീടും മെയ്യും ചെറുതിട വളഞ്ഞു,ങ്ങനെ സദാ
വിറച്ചീടും കയ്യാൽ നെടിയ വടിയും കുത്തി വടിവിൽ,
കരം ഫാലത്തിൽ ചേൎത്തിഹ പഥിമരം നോക്കിയതിഥീ.
കരാരണ്യം ചേരും നരനിതൊരു വൃദ്ധക്ഷിതിസുരൻ. (൨൦)

(ബ്രാഹ്മണൻ പ്രവേശിച്ച് എല്ലാവരേയും നോക്കീട്ട്)

ഇവിടെ യോഗ്യന്മാരായ വളരെ ആളുകൾ ഇരിക്കുന്നു; അതിഥിസൽക്കാരസമുത്സുകനും മഹാനുഭാവനുമായ ആ സത്യവ്രതൻ എവിടെ?

സത്യ— (വേഗം എഴുനീററിട്ട്) അല്ലയൊ! മഹാബ്രാഹ്മണ! ഇതാ സത്യവ്രതൻ അഭിവാദ്യം ചെയ്യുന്നു.

ബ്രാഹ്മ— എല്ലാ തപസ്സിദ്ധികളും നിങ്ങൾക്കുണ്ടാകട്ടെ. നിങ്ങളുടെ ഓരോ ഗുണങ്ങളെപ്പററി കേട്ടുതുടങ്ങീട്ട വളരെ നാളായി. സംഗതിവശാൽ ദേശാടനം ചെയ്യുന്ന ഞാൻ പുണ്യശ്ലോകനായ ഭവാനെ സന്ദർശിക്കുവാൻ ഇവിടത്തോളം വന്നതാകുന്നു.

സത്യ— ഓ! അവിടുന്നു വളരെ ബുദ്ധിമുട്ടനുഭവിക്കുന്നു.

ബ്രാഹ്മ— അങ്ങനെയല്ല.

ജലാന്തരമതിങ്കലോ, സവിധദൂരഘോരാടവീ-
സ്ഥലീഗിരിതടത്തിലോ, ഗുരുലതാകുടീരത്തിലോ,
സലീലമമരട്ടെ കൈതമലരെങ്ങുമൂഷ്മാപദാ-
വലീഭ്രമണമങ്ങു കാണുമതിസംഭ്രമോജ്ജൃംഭിതം. (൧൮)

സത്യ— ഞാൻ അനുഗൃഹീതനായി. ആട്ടെ, വൃദ്ധനായിട്ടും പുതിയ പുതിയ വസനാഭരണങ്ങളെക്കൊണ്ട്, അലംകൃതനായിരിക്കുന്നതെന്താണ്?

ബ്രാഹ്മ— ഇതു ഋതുപർണ്ണമഹാരാജാവിൻെറ ഔദാര്യമഹിമയാണ്.

സത്യ— ഈ സംഭാവനയുടെ നിമിത്തം എന്തായിരിക്കും?

ബ്രാഹ്മ— പറയാം, ഞാൻ വിദർഭാധിപതിയായ ഭീമരാജാവിൻെറ ആസ്ഥാനപണ്ഡിതരാണ്. പർണ്ണാദൻ എന്നു പറയും. കുണ്ഡിനപുരത്തിൽ ദമയന്തിക്കു രണ്ടാം സ്വയംവരം നടത്തുന്നുണ്ട്. അതിൽ ഋതുപർണ്ണമഹാരാജാവിനെ ക്ഷണിക്കാൻ അയച്ചത് എന്നെയാണ്. അദ്ദേഹം പ്രിയോദന്തം കേൾക്കയാൽ എനിക്കിതു സമ്മാനിച്ചതാകുന്നു.

സത്യ— ഇതു പുതിയ വിശേഷമായിരിക്കുന്നു.

ബാഹു— (ദീർഘം നിശ്വസിച്ചിട്ട്) എൻെറ ഹൃദയത്തിൽ വജ്രം പതിച്ചുവോ? ഹേ! പർണ്ണാദ! ഇതവർക്കും സമ്മതമൊ?

പൎണ്ണാദൻ— ദമയന്തി തന്നെയാണ് എന്നെപ്പറഞ്ഞയച്ചത്.

ബാഹു— കൊള്ളാം. രാജൎഷിയായ ഋതുപൎണ്ണൻ ഇതു കേട്ടതിൽ എന്തു നിശ്ചയിച്ചു?

പൎണ്ണാ— സംശയിക്കുവാനുണ്ടൊ? അദ്ദേഹം വരുമെന്നു സാനന്ദമോദം വാഗ്ദാനം ചെയ്തിരിക്കുന്നു.

ബാഹു— നോക്കു. കാലവൈപരീത്യം! അഭിജ്ഞന്മാരുംകൂടെ വഴിതെററി നടക്കുന്നു. അതെന്തെങ്കിലുമാകട്ടെ. ആ രാജകുമാരി പതിവ്രതയും ഗുണവതിയും ഒക്കെ ആയിരുന്നിട്ട് ഇപ്പോഴും,

അല്ലെങ്കിൽ എന്തിന്? പ്രാചീനന്മാർ,

"ഇടി, വന്മഴ, വർഷഹാനി, വാജി-
ഗ്ഗതിതൻപാച്ചിൽ, നരൎക്കെഴുന്ന ഭാഗ്യം,
മടവാർമതിയും മനസ്സിലാക്കാൻ
പടുവാകാ,സുരനെന്തു പിന്നെ മർത്ത്യൻ?" (൨൨)

എന്നിങ്ങനെയാണ് ഘോഷിച്ചിരിക്കുന്നത്?

(ഇങ്ങനെ വിചാരിച്ച് അമർഷത്തോടേ ആകാശത്തിൽ ലക്ഷ്യം വച്ചിട്ട്)

നീയെന്തിന്നു തുനിഞ്ഞിവണ്ണമപവാ-
ദാലംബനത്തിന്നു?,ധീ
പോയെന്നാട്ടെ പരക്കലെ,ങ്കിലുമിദം
ഘോഷിക്കണോ പാംസുലേ!
മായം നീ പരമാചരിച്ചതണുവും
ഞാനന്നറിഞ്ഞില്ലെടോ;
തോയം ധൃഷ്ടതയെഭ്രജിക്കുമളവേ
കാണാവു പങ്കസ്ഥിതി. (൨൩)

സോമാധിഷ്ഠിതമാം വംശം
വിശ്രുതം, ധൎമ്മവൃത്തിയാൽ

നിങ്ങാൽ വച്ചിട്ടകലത്തിൽ
പങ്കം നീ ചേർത്തു പാംസുലേ! (൨൪)

പള്ളാ— ഈ അധികപ്രസംഗി— ഈ ക്രനച്ചാര്— ഏതാണ്? ഈ അവിവേകി നമ്മുടെ ഭർതൃദാരികയെപ്പോലും നളൻ എന്നപോലെ അധിക്ഷേപിക്കുന്നു: ഇവൻ നളന്റെ പക്ഷപാതി ആയിരിക്കാം.

ബാഹു— അല്ലയോ വിദ്വാൻ അടങ്ങു. അവിവേകിയെങ്കിലും ഞാൻ നളനായിട്ടു തന്നെ വാദിക്കാം. അങ്ങു സ്വപക്ഷവും സാധിക്ക. സത്യവ്രതൻ മദ്ധ്യസ്ഥനാകട്ടെ.

പള്ളാ— കൊള്ളാം,
"നിങ്ങാൽ വച്ചിട്ടകലത്തിൽ
പങ്കം നീ ചേർത്തു പാംസുലേ!" എന്നു നിങ്ങൾ പറഞ്ഞത്, അസംബന്ധമാകുന്നു. ഭൈമിയുടെ സംസർഗ്ഗം ഉണ്ടാകുന്നതിന്നുമുമ്പും ചന്ദ്രവംശം കളങ്കമുള്ളതുതന്നെ.

ബാഹു— എന്താണ് ആ കളങ്കം? പറയു.

പള്ളാ— താരയാം ഗുരുദാരത്തിൽ
താരാധിപസമാർജ്ജിതൻ
അമംഗലൻ മംഗലനാ-
യ ബുധൻ ബുധനായഹോ! (൨൫)

അതുകൊണ്ട് ആ വംശത്തിന്നു മൂലശുദ്ധിയില്ല.

ബാഹു— ദേവന്മാർ പ്രകൃത്യാ പാവനന്മാരാകുന്നു. ദേവതാമൂലം വിചാരണീയമല്ല. ദേവോക്തങ്ങളെ അനുസരിക്കുന്നവരാണ് നാം. അവരെപ്പോലെ പ്രവൃത്തിക്കുവാൻ നമുക്കധികാരമില്ല. സ്മൃതിയും ആ അഭിപ്രായത്തെ താങ്ങുന്നു:
"മുനിമാർ വാനവന്മാരു-
മാചരിക്കുന്നതൊന്നുമേ
മർത്ത്യർ ചെയ്യ വയ്യെന്നാ-
ലവർ കല്പിച്ചതായിടാം." (൨൬)

പണ്ഡി— സമ്മതിച്ചു. എന്നാൽ, ഭൈമീദാരിക ചന്ദ്രവംശത്തിനെന്തപരാധം ചെയ്തു? "പാംസുലേ!" എന്നുള്ള സംബോധനയുടേയും നിമിത്തം ഏത്?

ബാഹു— അപ്രകാരം മഹത്തരമായ വംശത്തിന്റെ വധുവായി ഭവിച്ചിട്ട് സ്വഭർത്താവിന്ന് അപമാനകാരണമായ ദ്വിതീയോദ്വാഹത്തിൽ ഉത്സുകയായിരിക്കുന്ന ഇവൾ കുലദൂഷണിതന്നെ. ഇതുമൂലം ഇവൾ പാംസുലയും പാതകിനിയും ആയിത്തീർന്നിരിക്കുന്നു.

"കാമരോഷാദിയാൽ തന്റെ
കാന്തനെ ധിക്കരിപ്പവൾ
ഏഴു ജന്മം മുഴുവനും
വാഴേണ്ടവൾ നരകേ ധ്രുവം." (വ.൧)

എന്നു സ്മൃതിവചനമുണ്ട്.

പണ്ഡി— ഹേ! അങ്ങു ഒരു അറിവുള്ളയാളാണ്. പക്ഷെ, സ്ത്രീകളുടെ പുനരുദ്വാഹം ശാസ്ത്രവിഹിതമാണെന്നു ധരിച്ചിട്ടില്ലെന്നു തോന്നുന്നു?

ബാഹു— നിങ്ങൾ അതു ശാസ്ത്രീയമാണെന്നു ഭാവിക്കുന്നുണ്ടോ?

പണ്ഡി— സംശയമെന്ത്?

ബാഹു— ഏതാണ് ആ ശാസ്ത്രം?

പണ്ഡി— കേൾക്കുക,

"പ്രവ്രജ്യ, മരണം, നാശം
ക്ലൈബ്യം ഭ്രഷ്ടു പലതിവ
ഭർത്താവിനേൽക്കുകിൽ ഭാര്യ-
യ്ക്കുദ്വാഹം വിഹിതമായിടാം." എന്നുള്ളതു തന്നെ.

ബാഹു— ഈ ശാസ്ത്രം ദ്വിതീയോദ്വാഹപരമല്ല.

പണ്ഡി— ചിലർ ദ്വിതീയോദ്വാഹപരമായിട്ടും ഇതിനെ അംഗീകരിച്ചുപോരുന്നതിനാൽ ദ്വിതീയോദ്വാഹപരമല്ലെന്നു പറഞ്ഞുകൂട.

ബാളു— ദ്വിതീയോദ്വാഹപരമാണ് ആ പ്രമാണമെന്നു സാധിക്കുമ്പോൾ ചില ദോഷങ്ങളെല്ലാം നേരിടുന്നുണ്ട്.

പണ്ഡാ— അങ്ങനെ കയറിപ്പോകേണ്ട. അപ്പോൾ അതിന്നു പരിഹാരമുണ്ടാകും.

ബാളു— എന്നാൽ ആ പരിഹാരങ്ങൾ അങ്ങു വിഴുങ്ങിക്കളയുന്നോ?

പണ്ഡാ— വിഴുങ്ങിക്കളകേ?

ബാളു— "അഗത്യാകുകിൽ സ്ത്രീകൾ
പുനരുദ്വാഹമായിടാം" എന്നു അശ്വലായനൻ അനുമാനിക്കുന്നുണ്ട്. ഈ വഴിക്കും പുത്രന്മാരുള്ള അവർക്കു പുനരുദ്വാഹം യോജിക്കുമെന്നോ നിങ്ങൾ പറയുന്നത്?

പണ്ഡാ— പുത്രവാന്മാരായ പുരുഷന്മാർ പുനരുദ്വാഹം യോജിക്കുന്നില്ലേ?

ബാളു— അത് അഗ്നിപരിചരണത്തിന്നായിട്ടാകയാൽ ദോഷകോടിയിൽ ഗണിക്കാൻ പാടില്ല.

പണ്ഡാ— ഓ! എന്നാൽ കേൾക്കുക.

"അനപത്യം മൃതിരിപ്പോൾ
പിന്നാകാ പാണിപീഡനം"

എന്നുള്ള പ്രമാണം ഇരുന്നിട്ടും അങ്ങനെയുള്ള ചില പുരുഷന്മാർപോലും രണ്ടാമതല്ല, മൂന്നാമതല്ല, നാലാമതല്ല, അതിലുമധികം വിവാഹങ്ങൾ ചെയ്യുവരുന്നുണ്ടല്ലോ." അവിടെ വിധായകപ്രമാണമായി കാണപ്പെടുന്നതു സ്വകപോലകല്പിതമായ കാമാഗ്നിപരിചരണം തന്നെയല്ലേ? ആ സ്ഥിതിക്ക് ഈ രണ്ടാംസ്വയംവരത്തെക്കുറിച്ചു നിങ്ങൾ സന്തോഷിക്കേണ്ടതാണ്. അല്ലെങ്കിൽ സ്ത്രീകൾക്കു വല്ല മൂഢബുദ്ധിയും തോന്നി അവരുടെ ജന്മം തന്നെ വ്യർത്ഥമാക്കുന്നതെന്നും വരാം. ഇങ്ങനെ വിധിതം ചെയ്യുവരുന്നോൾ

പുനരുദ്വാഹം, അഭിലഷിക്കാത്ത സ്ത്രീകൾക്കു നിഷിദ്ധമായിട്ടും അഭിലഷിക്കുന്നവൎക്ക് ഐച്ഛികമായിട്ടും വന്നുകൂടുന്നു.

ബാഹു— (അയ്യോ!) അങ്ങു വലിയൊരു പണ്ഡിതനായിരുന്നിട്ടും യുക്തിവാദത്തിൽ ഇങ്ങനെയുള്ള ബുദ്ധി ഉപയോഗിക്കുന്നതു കാലദോഷം തന്നെ.

ബാഹു— ആട്ടെ. പിന്നെയെന്തെല്ലാമാണ്?

പൎണ്ണാ— “മായം നീ പരമാചരിച്ചതഖിലം
ഞാനന്നറിഞ്ഞീലെടോ” എന്നു നിങ്ങൾ കല്പിച്ചതു ശുദ്ധമേ അബദ്ധമാകുന്നു. നമ്മുടെ ഭൎത്തൃദാരികയിൽ എന്തു “മായ”മാണ് നിങ്ങൾ കണ്ടിരിക്കുന്നത്?

ബാഹു— ഒന്നുമില്ല.

പൎണ്ണാ— എന്നാൽ അനാവശ്യമായിട്ടു വല്ലതുമൊക്കെ ഊഹിച്ചുംകൊണ്ടു തുടങ്ങിയിരിക്കുന്ന ഈ വാദം നിറുത്തൂ. നേരെ മറിച്ചു ഭൎത്തൃദാരികയുടെ ഭൎത്താവാണ് മഹാ പാതകജനകമായ ദുഷ്കൎമ്മം ചെയ്തിരിക്കുന്നത്.

ബാഹു— അദ്ദേഹമെന്തു ദുഷ്കൎമ്മം ചെയ്തു?

പൎണ്ണാ— സ്മൃതി വിരോധിച്ചിട്ടുള്ളതുതന്നെ. കേൾക്കുക:

“സ്വന്തം കാമിനിയെത്തള്ളും-
മന്ദർ പണ്ഡിതമാനികൾ
അന്ധതാമിസ്രനരക-
മെത്തും സന്ദേഹമില്ലതിൽ” (൨൯)

ബാഹു— (മുഖം താഴ്ത്തി ഇരിക്കുന്നു)

സത്യ— മതി, മതി. ഈ വാദം നിറുത്തൂ. നേരം ഉച്ചയായി. അതിനാൽ എല്ലാവരും സാന്നിദ്ധ്യംകൊണ്ടു നമ്മുടെ കുടീരത്തെ അനുഗ്രഹിക്കണം. (എല്ലാവരും എഴുനീല്ക്കുന്നു)

(അനന്തരം ഭൃത്യൻ തിരനീക്കി പ്രവേശിച്ചിട്ട്) സഖേ! ബാഹുക! വേഗമാകട്ടെ. വേഗമാകട്ടെ. മഹാരാജാവായ ഋതുപൎണ്ണൻ നിങ്ങളെ ഉടനെ കാണേണമെന്നു കല്പിച്ചിരിക്കുന്നു.

ബാഹു— കാൎയ്യം എന്താണാവോ?

ദൾരൻ— കേൾക്കു. സഹദേവൻ എന്നു പേരായി ഒണ്ടാതൊരു ബ്രാഹ്മണൻ കുണ്ഡിനത്തിൽനിന്നു വന്നിട്ടു്, "നാളെ രാവിലെ ദമയന്തിയുടെ രണ്ടാം സ്വയംവരമുണ്ടു്. ആ മുഹൂൎത്തത്തിൽ അവിടുന്നു് എഴുന്നെള്ളാതെ കഴികയില്ലെ"ന്നു രാജാവിനെ പ്രേരിപ്പിച്ചു. രാജാവാകട്ടെ അത്യുൽക്കണ്ഠിതഹൃദയനായിട്ടു് അശ്വഹൃദയജ്ഞനായ നിങ്ങളെ വേഗം വിളിച്ചുകൊണ്ടുചെല്ലുവാൻ ജവനാശ്വത്തിൽ എന്നെ ഇങ്ങോട്ടു കല്പിച്ചയച്ചിരിക്കുന്നു. നിങ്ങൾ വേഗം പുറപ്പെടണം.

ബാഹു— (സവിഷാദം ആത്മഗതം) നശിച്ച മനസ്സേ! നിനക്കു് ഇനിയും തകൎന്നുപോകരുതേ? ആ കുലട അന്യനോടൊരുമിച്ചു് ഒരു പീഠത്തിൽ കയറി ഇരിക്കുന്നതുകൂടി എന്നൊക്കാട്ടേണമൊ? മന്ദഭാഗ്യനായ എന്നെക്കൊണ്ടു് ഒന്നിനും വശമില്ലല്ലോ. (എന്നു ചിന്താകുലനായി നില്ക്കുന്നു)

ദൾ— എടോ പാചകശ്രേഷ്ഠ! താനെന്താണിങ്ങനെ നില്ക്കുന്നതു്? പരിചാരകൻ പറഞ്ഞതുകൊണ്ടു വകവെച്ചില്ലെന്നു വരുമൊ?

ബാഹു— ഏയു്. ഒരിക്കലുമല്ല. നാമെല്ലാവരുമെപ്പോഴും രാജകല്പന കേൾക്കേണ്ടവരാണല്ലോ. ഞാൻ ഇതാ വന്നുകഴിഞ്ഞു. മഹാരാജാവിനെ ഒരു ഞൊടികൊണ്ടു ഞാൻ കുണ്ഡിനപുരത്തിൽ എത്തിച്ചുകൊടുക്കുന്നുണ്ടു്. (സത്യവ്രതനെ നോക്കീട്ടു്) മഹാത്മാവെ! കല്പന കിട്ടിയതുകൊണ്ടു് എനിക്കിനി ഒന്നിനും തരമില്ല. അതുകൊണ്ടു് എന്നെ പോകാൻ അനുവദിക്കണെ.

സത്യ— അങ്ങിനെയാകട്ടെ. രാജകല്പന വലുതാണല്ലോ.

ബാഹു— അയ്യോ! സേവാധൎമ്മം സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതുതന്നെ.

ഋഷ്— തോഴരേ! സേവകനാണെങ്കിലും അങ്ങു വിദ്വാനാകയാൽ എല്ലാവരാലും മാനിക്കപ്പെടുന്നുണ്ട്. കുട്ടിപ്രായത്തിൽ ഒന്നും പഠിക്കാതെ കാലം കളഞ്ഞു മാതാപിതാക്കന്മാൎക്കു പോലും ഉപകരിക്കാതെ ഉദ്യോഗത്തിന്നു വന്നുകൂടിയിരിക്കുന്ന ഞങ്ങളുടെ സേവാധൎമ്മമാണ് ഗൎഹണീയമായിട്ടുള്ളത്. എങ്ങനെ എന്നാൽ. കേൾക്കു,

നല്ലോരഭ്യാസമേകും ജനകജനനിമാ-
ൎക്കില്ലതെല്ലാത്മജാൎത്ഥം,
സോല്ലാസം ചാരുവിദ്യാരതർ സുഖമണയു-
ന്നുണ്ടു സൽബാലകന്മാർ;
അല്ലെന്നാലെന്നൊടൊപ്പം പരഭവനമതിൽ
ചേൎന്നു വെള്ളം ചുമന്നി-
ട്ടെല്ലും മുള്ളും നുറുങ്ങാം; മമ നിപുണതകൾ-
ക്കെന്തുവാനന്തമുള്ളു? (൩൦)

(എന്നു ചുററിനടന്ന് എല്ലാവരും പോയി)
ഒമ്പതാമങ്കം കഴിഞ്ഞു.

## പത്താമങ്കം.

(അനന്തരം രഥത്തിൽകൂടെ രാജാവും സൂതനും പ്രവേശിക്കുന്നു)

രാജാവ്— (ചുററും നോക്കി സന്തോഷത്തോടുകൂടെ) സൂതാഗ്രണിയും ആപ്തനുമായ ബാഹുക! ഭവാൻ അതിനിപുണനും സ്വാമിഭക്തനുമാകുന്നു. ഭവാൻെറ സാഹായ്യംകൊണ്ടു നമ്മുടെ മനോരഥം സഫലമായതുപോലെ തോന്നുന്നു. അശ്വഹൃദയാഭിജ്ഞനായ ഭവാൻ നിമിത്തം ഒരുയാമംകൊണ്ടു തന്നെ നൂറു യോജന കടന്നു വിദൎഭരാജധാനിയുടെ സമീപത്തിൽ നാം വന്നുചേൎന്നിരിക്കുന്നു.

ശ്രുതികൌശലം,നരവരനാലാദര-
സ്ഥിതിയും ലസിക്കിലൊരുസേവകൻ മതി;
അതിഭക്തരെങ്കിലുമശക്തരാകുകിൽ
ഗതിയെന്തു മന്ത്രിമഹിഷങ്ങളാൽ വരും? (൫)

(വിസ്മയപൂർവ്വം സ്മരിച്ചിട്ട്) അഹഹ! ഇത് അത്യാശ്ചര്യമായിരിക്കുന്നു. കയ്യിൽനിന്നു വീണുപോയ വസ്ത്രം എടുക്കട്ടെ എന്നു പറഞ്ഞുകൂട്ടുമ്പോൾ രഥം ഒരു യോജനവഴി കടന്നിരിക്കുന്നു!! ഭവാൻ അതിരഹസ്യമായ ഈ അശ്വഹൃദയവിദ്യ ആരുടെ അടുക്കൽ നിന്നഭ്യസിച്ചു?

ബാഹു— ആയുഷ്മാനായ ഋതുപർണ്ണമഹാരാജാവേ! കേട്ടാലും:— ഞാൻ ബാല്യത്തിൽ കലകളെല്ലാം അഭ്യസിച്ചതിന്നുശേഷം മഹാ ശാസ്ത്രവിദ്യകളെ അഭ്യസിക്കുവാൻ ഭഗവാനായ വൃഷഭധ്വജന്റെ പ്രശിഷ്യനായ അഗസ്ത്യമഹർഷിയെ വളരെ കാലം ശുശ്രൂഷിച്ചുനിന്നു. ഒരിക്കൽ അദ്ദേഹത്തിനെ അഭിനന്ദിക്കുന്നതിന് അദ്ദേഹത്തിന്റെ സതീർത്ഥ്യനും സകലകലാകലാപകോവിദനും ഗുഹശിഷ്യനുമായ ബാഷ്കലമഹർഷി അവിടെ വന്നു. ദാരപരിഗ്രഹത്തിന്നുവേണ്ടി അപ്പോൾ യാഞ്ചാവൃത്തിയെ സ്വീകരിച്ചിരുന്ന ബാഷ്കലമഹർഷിക്കു ഞാൻ വളരെ ധനം അർപ്പണം ചെയ്തിട്ട് ആ മഹർഷിയിൽനിന്നു ലഭിച്ചതാണ് ഈ സൂതവിദ്യയും, സൂദവിദ്യയും.

"ആശാന്നു വേലചെയ്തിട്ടു,-
മാശപോൽ പണമേകിയും,
വിദ്യാവിനിമയംകൊണ്ടും,
വീളാം വിദ്യയെ;നാന്യഥാ." (൧)

എന്നാണല്ലോ പ്രാചീനവചനവും.

രാജാ— (കുറേനേരം ധ്യാനിച്ചിട്ട്) നിങ്ങളുടെ വിദ്യാലാഭം സമ്പ്രദായശുദ്ധമായിരിക്കുന്നു. വേദവേദാംഗാദികളെ അഭ്യ

സിച്ചും ഇരിക്കുന്നു. അതുകൊണ്ടു ഞാൻ ഒന്നു പറയുന്നതു കേൾക്കണം.

ബാഹു— അടിയൻ ഇതാ സന്നദ്ധനായിരിക്കുന്നു.

രാജാ— നമ്മുടെ കുലഗുരുവായ വസിഷ്ഠന്റെ അനുഗ്രഹംകൊണ്ട് അക്ഷവിദ്യാരഹസ്യവും, ഗണിതവിദ്യാരഹസ്യവും നാമറിയുന്നു. നമുക്കു അശ്വഹൃദയവിദ്യ ഒന്നുമാത്രം ഉപദേശിക്കാമെങ്കിൽ ഭവാനു രണ്ടുവിദ്യകളും നാം ഉപദേശിക്കാം.

ബാഹു— (സാമോദം) തിരുമേനി! അടിയൻ ഇതാ പ്രണാമപുരസ്സരം സമ്മതിച്ചിരിക്കുന്നു.

(രണ്ടുപേരും പരസ്പരം കണ്ണുകളിൽ ഉപദേശത്തെ അഭിനയിക്കുന്നു.)

രാജാ— ആശ്ചര്യം! നാം ഇതാ അശ്വഹൃദയതത്വജ്ഞനായിത്തീർന്നിരിക്കുന്നു.

ബാഹു— ആശ്ചര്യം! ഞാനിതാ അക്ഷവിദ്യാവിചക്ഷണനായിത്തീർന്നിരിക്കുന്നു. (സവിസ്മയം) ഭാരം ഇറങ്ങിയിട്ട് എന്റെ അംഗങ്ങളെല്ലാം ലഘുക്കളാകുന്നുണ്ടോ? എന്റെ മനസ്സും പ്രസന്നമാകുന്നതുപോലെ തോന്നുന്നു.

രാജാ— ഇത് ആ മഹാവിദ്യയുടെ പ്രഭാവം തന്നെ.

ബാഹു— തിരുമേനി അടിയന്നു നല്ലൊരു വഴി കാണിച്ചു.

രാജാ— ഒന്നുകൂടി ധരിക്കണം. ആപ്തവാക്യം അനുസരിച്ചുതന്നെ പറയാം. ഇവിടെനിന്നു ഒരുകു കിഴക്കെ ദിക്കിൽ മുന്നൂറുപാകം (മാറ്) അകലത്തിൽ ഒരു താന്നിമരം കാണപ്പെടുന്നുണ്ട്.

"ഈ മരത്തിന്നിലകളും
കായ്കളും കേൾക്കു ബാഹുക!
താഴത്തു വീണുള്ളവയു-
മൊന്നേകാധികമാം ശതം

ഇലയൊന്നധികം കായു-
മൊന്നതാനയി ബാഹുക!
രണ്ടുകൊമ്പിലുമുണ്ടെന്നാ-
ലിലയിങ്ങഞ്ചുകോടിതാൻ
രണ്ടു കൊമ്പും ചില്ലകളു-
മൊക്കെസ്സൂക്ഷിച്ചുനോക്കെടോ
രണ്ടായിരത്തിതൊണ്ണൂററ-
ഞ്ചുണ്ടു കായ്കളുമിങ്ങിതിൽ"

ബാഹു— (കൗതുകാത്ഭുതങ്ങളോടുകൂടെ) എന്നാൽ അടിയൻ അതൊന്നു പരീക്ഷിച്ചു വിടകൊള്ളാം. (എന്നു പോയി)

രാജാ— (വിചാരിച്ചിട്ട്) ഓ! നാം തന്നെ കാലവിളംബത്തിന്നു കാരണമുണ്ടാക്കി. സന്ധ്യാസമയം അടുത്തു. നമ്മുടെ മനസ്സു വൈദർഭദർശനത്തിലും, നവീനമഹോത്സവദർശനത്തിലും സമുത്സുകിതമായും ഇരിക്കുന്നു. അതിനാൽ നാം തന്നെ ചെന്ന് ആ സാരഥിയെ ഉത്സാഹിപ്പിക്കട്ടെ. (എന്നു പോയി)

(അനന്തരം ശൈലാധിരോഹണം അഭിനയിച്ചുംകൊണ്ടു ബാഹുകൻ പ്രവേശിക്കുന്നു)

ബാഹു— (ധീരോദാത്തമാകുംവണ്ണം ചുററിനടന്നിട്ട്)

ഞാനിഗ്ഗിരീന്ദ്രകലണഞ്ഞിടുമ്പോ-
ളിതിന്നു ചുററും പുലരും തരുക്കൾ
ആപാദചൂഡം നിജരൂപമെല്ലാ-
മെനിക്കു കാണിച്ചുതരുന്നു മെന്മേൽ. (൩.)

ആഹാ! ഞാൻ കൊടുമുടിയിൽ എത്തി. ഞാൻ ഇപ്പോൾ കണ്ടുപോന്ന സാധനങ്ങൾതന്നെ വിലക്ഷണങ്ങളായിക്കാണപ്പെടുന്നു. എങ്ങിനെയെന്നാൽ,

ച്ചെപ്പെട്ടു മഹീധരങ്ങളകലെ-
ക്കാണുന്നു കാറെന്നപോൽ,

പച്ചപ്പട്ടു വിരിച്ചപോലവനിയിൽ
ചേലാന്ന സാലങ്ങളും,
സ്വച്ഛാംഭസ്സു കലൎന്ന ഭൂനദികളും
ഖണ്ഡിച്ച കണ്ണാടി തൻ-
മെച്ചം പൂണ്ടിയലുന്നൊ,രുമ്പിനു സമം
കാണ്മൂ ജനം ഭൂചരം. (൪)

ഇനി ആ താന്നിമരം മുറിച്ച് ഇതിന്റെ ചില്ലകളും ഇലകളും കായകളും എണ്ണിനോക്കാം. (എന്നു മഴുകൊണ്ട് ആ കലിവൃക്ഷം വെട്ടി എണ്ണുന്നു.) ആശ്ചര്യം! ആശ്ചര്യം! മഹാരാജാവായ ഋതുപൎണ്ണന്റെ ഗണിതനൈപുണ്യം ശ്ലാഘനീയം തന്നെ.

(അനന്തരം തിരനീക്കി വിരൂപനായ കലി പ്രവേശിക്കുന്നു)

കലി— രാജാവേ! അടിയൻ തിരുമേനിയാൽ അഗതിയാക്കപ്പെട്ടിരിക്കുന്നു.

ബാഹു— (കണ്ടിട്ട്) എടാ! പിശാചിനെപ്പോലെ ഇരിക്കുന്ന നീ ആർ? നിന്നെ ഞാൻ ഇതാ വധിക്കുന്നുണ്ട്. (എന്നു മഴുവോങ്ങുന്നു)

കലി— (പേടിച്ചു തൊഴുതുകൊണ്ട്) രാജാവേ! ക്ഷമിക്കണേ. ക്ഷമിക്കണേ! ഞാൻ കലിരാജാവാകുന്നു. ഭവാന്റെ സത്യത്തെ പരീക്ഷിക്കുവാൻവേണ്ടി ഞാൻ വളരെ ബാധിച്ചുനോക്കി. പക്ഷേ, ഭവാൻ സത്യത്തിങ്കൽനിന്നു ഭ്രംശിച്ചില്ല. അതിനാൽ ഞാൻ ഇപ്പോൾ പ്രസന്നനായിരിക്കുന്നു. മഹാ പതിവ്രതയായിരിക്കുന്ന ഭവൽപ്രേയസിയുടെ ശാപത്താൽ ദഹിച്ചുതുടങ്ങുന്ന എന്നെ അവിടുന്നും ശാപംകൊണ്ടും കോപംകൊണ്ടും ദഹിപ്പിക്കാതിരിക്കണേ. അവിടുത്തെ കീൎത്തി ഭൂമിയിൽ ആചന്ദ്രതാരം നിലനില്ക്കട്ടെ. അത്രതന്നെയല്ല,

ആപ്തമായും സത്യമായും ഇരിക്കുന്ന വാക്കിനെ അനുസരിച്ച്
ഒരു ശപഥംചെയ്യുന്നു. കേട്ടാലും—

"ആലസ്യം വിട്ടവനിയിൽ
ആരുവാഴ്ത്തീടുമങ്ങയേ
അവർക്ക് ഭയമുണ്ടാകി-
ല്ലെന്നെക്കൊണ്ടിട്ടൊരിക്കലും" (൩)

അതിനാൽ എന്നെ എവിടെയെങ്കിലും പോകാൻ അനുവദിക്കണേ!

ബാഹു— (സവിനയം കൈകൂപ്പിക്കൊണ്ട്) അല്ലയോ കവിരാജാവേ! ഭവാനു നമസ്കാരം. യഥേഷ്ടം മറ്റുവല്ലേടത്തും പൊയ്ക്കൊൾക.

കലി— (തൊഴുതുകൊണ്ടു പോകുന്നു)

ബാഹു— (വിചാരിച്ചിട്ട്) അവൾ മഹാ പതിവ്രതയാണെന്നു കലി പറയുന്നു. ഇപ്പോഴത്തെ സന്ദർഭത്തെക്കുറിച്ചാലോചിച്ചതിൽ എനിക്കു സംശയമാണുള്ളത്. വരട്ടെ, മഹാരാജാവിനോടൊരുമിച്ചു ജവനാശ്വത്തെ പൂട്ടിയിട്ടുള്ള തേരിലേറി കുണ്ഡിനപുരത്തിൽ ചെന്നിട്ടു വിവരങ്ങളെല്ലാം മനസ്സിലാക്കാം. അവളിപ്പോൾ തോഴികളുടെ നടുവിൽ സ്വയംവരവൃത്താന്തംകൊണ്ടു കഴിച്ചുകൂട്ടുകയായിരിക്കണം. അതിനാൽ ഇതാ ഇങ്ങോട്ടുതന്നെ വരുന്ന ഋതുപർണ്ണമഹാരാജാവിന്റെ അടുക്കൽ ചെന്ന് അദ്ദേഹമൊരുമിച്ചു പോയിനോക്കട്ടെ. (എന്നു ചുറ്റിനടന്നു പോയി)

(അനന്തരം ഏകവേണീധരയായി വിരഹകൃശാംഗിയായിരിക്കുന്ന ദേവി തോഴികളോടും പുത്രന്മാരോടുംകൂടി പ്രവേശിക്കുന്നു)

ഒരു തോഴി— സഖി ദമയന്തി! ഋതുപർണ്ണന്റെ തേരൊച്ചകേട്ടു ഭവതി ഇത്ര ആഹ്ലാദിക്കുന്നതെന്താണ്?

ദേവി— തോഴി [illegible]! കേട്ടാലും—

അതേ രഥസ്യ നിർഘോഷ-
മംബുദധ്വാനി മോഹനം;
ആര്യപുത്രനൊഴിഞ്ഞന്യ-
നാരമ്മട്ടശ്വചോദകൻ? (൩൭)

ബൃഹ— തോഴി! ഞാൻ ആ രഥം നല്ലവണ്ണം നോക്കി. അതിൽ കൂനുപിടിച്ച ഒരു സൂതനും ഋതുപർണ്ണനുമല്ലാതെ മറ്റാരുമില്ല.

ദേവി— എന്നാൽ ആ സാരഥി ആരാണെന്നറിയണം.

ബൃഹ— അതിനല്ലേ തോഴി കേശിനിയെ അയച്ചിരിക്കുന്നത്?

ദേവി— അതേ, കേശിനി തിരിച്ചുവരുമ്പോൾ എല്ലാം മനസ്സിലാകും. അതല്ല, ഋതുപർണ്ണൻ പറഞ്ഞു രണ്ടാം സ്വയംവരത്തിന്റെ കഥയറിയുമ്പോൾ അച്ഛൻ എന്തുപറയുമെന്നറിഞ്ഞില്ല. അതോർക്കുമ്പോൾ എന്റെ മനസ്സു വിറയ്ക്കുന്നു.

ബൃഹ— അതുകൊണ്ടു സംശയിക്കേണ്ട. അച്ഛനും ഋതുപർണ്ണനുംകൂടി സംസാരിക്കുമ്പോൾ ഞാൻ അച്ഛന്റെ അടുത്തുണ്ടായിരുന്നു.

ദേവി— എന്തെല്ലാം പറഞ്ഞു? പറയൂ– പറയൂ.

ബൃഹ— ഋതുപർണ്ണൻ വന്നു എന്നുകേട്ട് അച്ഛൻ കുശലപ്രശ്നം ചെയ്തിട്ട് ഈ അതർക്കിതാഗമനത്തിന്റെ കാരണം ചോദിച്ചു.

ദേവി— പിന്നെ? പിന്നേ?

ബൃഹ— അപ്പോൾ അദ്ദേഹം എന്തോ കുറേനേരം ആലോചിച്ചതിനുശേഷം ചിരിച്ചുകൊണ്ട് "നായാട്ടിനായിട്ടിറങ്ങിയിരിക്കുന്ന ഞാൻ പ്രിയസുഹൃത്തായ ഭവാനെക്കൂടി സന്ദർശിച്ചുപോകാമെന്നുവെച്ച് ഇങ്ങനെ വന്നതാണ്" എന്നു മറുപടി പറഞ്ഞു.

ദേവി— ഇദ്ദേഹം അതിസമർത്ഥൻ തന്നെ. പിന്നെ?

ബൃഹ— പിന്നെ അദ്ദേഹം നാലുവശത്തും നോക്കീട്ട് ഈ പട്ടണം ഇങ്ങനെ അലങ്കരിക്കുന്നതിന്റെ ആവശ്യം എന്തെന്നു ചോദിച്ചു. "നിങ്ങളെപ്പോലെ തന്നെ രാവിലെ ഇവിടെ വന്ന പുഷ്കരനെ ബഹുമാനിക്കാൻ അലങ്കരിച്ചതാണെ"ന്ന് ഉള്ള പരമാർത്ഥം പറഞ്ഞു.

ദേവി— എന്ത് അവനും വന്നിട്ടുണ്ടോ?

ബൃഹ— സഖി! പഴമൊഴിയിൽ പതിരുണ്ടാകുമൊ?

"ആറു കണ്ണുങ്ങൾ പുക്കാൽ മന്ത്രവും ഭേദിച്ചീടും"

എന്നല്ലേ പറഞ്ഞിട്ടുള്ളത്? പുഷ്കരൻ, തോഴിയുടെ സ്വയംകൃതമായ സ്വയംവരവൃത്താന്തം യഥാർത്ഥമാണെന്നു തെറ്റിദ്ധരിച്ചുപോയ വല്ലവരും പറഞ്ഞുകേട്ട് ഉൽക്കണ്ഠയോടെ വന്നിരിക്കുന്നതാണെന്ന് ഞാൻ ഊഹിക്കുന്നു.

ദേവി— ശരി! ഇത് അനർത്ഥകരമായിട്ടുണ്ട്.

ബൃഹ— മഹാവീരനായ നളൻ ആഗമിച്ചില്ലെങ്കിലല്ലേ അനർത്ഥം? ആഗമിച്ചെങ്കിലോ?

ദേവി— (ദീർഘം നിശ്വസിച്ചിട്ട്) നോക്കൂ. ഒരു കാലദോഷം! എന്തെല്ലാം എനിക്കനുകൂലമാണെന്നു ഞാൻ നിരൂപിക്കുമോ അതെല്ലാം പ്രതികൂലമായി കലാശിക്കും.

ബൃഹ— സഖി! ഭവതി മനസ്സിനെ ഖേദിപ്പിക്കരുത്. എല്ലാം അനുകൂലമായിട്ടുതന്നെ പരിണമിക്കും. (പ്രവേശിച്ചിട്ട്

കേശി— ഇതു വലിയ അത്ഭുതമായിരിക്കുന്നു.

ദേവി— എന്തത്ഭുതമാണ് ഭവതി കണ്ടത്?

കേശി— മഹാരാജാവായ നളനല്ലെന്നിയേ ഒരു സാരഥിയിൽ കൂടെ നളീയങ്ങളായ ചില അടയാളങ്ങളെ ഞാൻ കണ്ടു.

ദേവി— ഇതെങ്ങനെ?

കേശി— തോഴി! കേൾക്കുക. ഇവിടന്ന്, തോഴി പറഞ്ഞിട്ട്, ആ സൂതനെ കാണാൻപോയ ഞാൻ അവിടെ ചെന്നു മു

സൂതനെ സുഖവിശേഷങ്ങളും മററും ചോദിച്ച് അല്പം ഒരു പരിചയം സമ്പാദിച്ചു. അപ്പോൾ ഋതുപർണ്ണരാജാവ് അദ്ദേഹത്തിന്റെ അരികിൽനിന്നു സ്വാവാസത്തിലെത്തി മുത്തുമാലകളും പുഷ്പമാല്യങ്ങളും മററും സൂതന്റെ കയ്യിൽ കൊടുത്തിട്ട് "ആര്യ! ഭക്ഷണം തയ്യാറായെങ്കിൽ കൊണ്ടുവരൂ" എന്നുപറഞ്ഞ് അകത്തേക്കു പോയി. സൂതന്റെ കൈ തൊട്ടമാത്രയിൽ ആ പുഷ്പമാല്യങ്ങൾ എല്ലാ ദിക്കുകളെയും സുരഭിലങ്ങളാക്കി. അവ, നാനാഭാഗങ്ങളിലുംനിന്നു വന്നുകൂടുന്ന ഭ്രമരകദംബങ്ങളാൽ നിറയപ്പെട്ടു. അവൻ ഇച്ഛിച്ച മാത്രയിൽ തന്നെ പാത്രങ്ങൾ വെള്ളംകൊണ്ടു നിറഞ്ഞു. പാത്രത്തിലുണ്ടായിരുന്ന പദാർത്ഥങ്ങൾ അവന്റെ കൈവെച്ച സമയത്തുതന്നെ ഭക്ഷ്യങ്ങളും പകപങ്ങളുമായി ഭവിച്ചു.

ദേവി— ആശ്ചര്യം! ആശ്ചര്യം! (വിചാരിച്ചിട്ട്) ഇന്ദ്രാദിദേവകളുടെ വരപ്രഭാവമായ ഇത് ആര്യപുത്രനല്ലാതെ മററൊരാളിൽ സംഭവിക്കുന്നതെങ്ങനെ? വരട്ടെ, പിന്നീട്?

കേശി— ഉടനെ അവൻ ആ അന്നംകൊണ്ടു ഋതുപർണ്ണനെ സംതൃപ്തനാക്കി. ഇതെല്ലാം കണ്ടു ചിത്രംപോലെ നിന്നിരുന്ന ഞാൻ അവനോടിരന്ന് ഇതാ കുറേ കൊണ്ടുവന്നിട്ടുണ്ട്. (എന്നു കൊടുക്കുന്നു.)

ദേവി— (ആദരവോടുകൂടെ വാങ്ങി ഘ്രാണിച്ചുനോക്കീട്ട്) ഈ ഭോജ്യസാധനം ആര്യപുത്രന്റെ കൈകൊണ്ടുതന്നെ നിർമ്മിച്ചിട്ടുള്ളതാകുന്നു, മററൊരുവിധത്തിലുമല്ല. ഈ അടയാളങ്ങളെക്കൊണ്ട് അദ്ദേഹംതന്നെയാണ് സാരഥി എന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ട് ആ മഹാനുഭാവനെ എനിക്കൊന്നു കാണാൻ എങ്ങനെയാണ്?

കേശി— തോഴീ! കേട്ടാലും. ആ കുതിരക്കാരൻ പുത്രന്മാരെ കൊണ്ടുപോകുവാൻ നമ്മുടെ മേടയ്ക്കടുത്തുള്ള ലായത്തിലേക്കു വരും. അപ്പോൾ തോഴിക്കു കാണാം.

ദേവി— കൊള്ളാം. കേശിനി! കൊള്ളാം. നമുക്ക് അങ്ങോട്ടു തന്നെ പോകാം.

(എഴുന്നീററു പോകുന്നു. എല്ലാവരും അനുയാനം ചെയ്യുന്നു)

(അനന്തരം ബാഹുകൻ പ്രവേശിക്കുന്നു)

ബാഹു— (സന്തോഷത്തോടുകൂടെ സ്വഗതം) ഇതിൽ വളരെ സംശയിക്കാനുണ്ട്. എന്തുകൊണ്ടെന്നാൽ, പുഷ്കരഋതുപൎണ്ണന്മാരൊഴികെ മററാരും വന്നിട്ടില്ല. പട്ടണം അലങ്കരിച്ചതു പുഷ്കരനുവേണ്ടിയാണെന്നു പറഞ്ഞു. അത് അവനുവേണ്ടിയോ അന്യനുവേണ്ടിയോ ആകട്ടെ, അതുകൊണ്ടെന്ത്? വൈദൎഭൻ, പെട്ടെന്നുള്ള വരവിന്റെ കാരണം ചോദിച്ചതിൽ ഋതുപൎണ്ണന്റെ മുഖഭാവം മാറി. ഞാൻ അന്തഃപുരത്തിന്നടുത്തുള്ള കുതിരലായത്തിൽ ചെന്നപ്പോൾ സഖികളുടെ വിസ്രംഭസല്ലാപങ്ങൾക്കിടയിൽ "പുഷ്കരൻ, തോഴിയുടെ സ്വയംകൃതമായ സ്വയംവരവൃത്താന്തം യഥാൎത്ഥമാണെന്നു തെററിദ്ധരിച്ചുപോയ വല്ലവരും പറഞ്ഞുകേട്ടു കൊതികയറി വന്നിരിക്കുന്നതാണെന്നു ഞാൻ ഊഹിക്കുന്നു" എന്നു ബൃഹത്സേന പറയുന്നതു കേട്ടു. ഇതൊക്കെക്കൂടി ചിന്തിച്ചുനോക്കുമ്പോൾ രണ്ടാം സ്വയംവരം സൃഷ്ടിച്ചതു ഭീമരാജാവല്ല. പിന്നെയോ, എന്നെ വരിക്കുവാൻവേണ്ടി ദമയന്തിതന്നെ സൃഷ്ടിച്ചിട്ടുള്ളതാണെന്നു സിദ്ധിക്കുന്നു. എന്നാലും, പതിവ്രതകൾക്ക് ഇത്തൊഴിൽ ഒട്ടും യോജിച്ചതല്ല. പോട്ടെ, അതെല്ലാം അന്വേഷിച്ചിട്ടു നമുക്കെന്തുവേണം? ഞാൻ ഇപ്പോൾ പുല്ലുംകെട്ടും കൊണ്ടുവന്നു വിശന്നിരിക്കുന്ന കുതിരകളെ തീററട്ടെ. (എന്നു ചുററിനടക്കുന്നു

ദേവി— (കണ്ടിട്ട്) അയ്യോ! ഇതാൎയ്യപുത്രനല്ല. മററാരോ തന്നെയാണ്.

കേശി— എങ്ങനെ തീൎച്ചയാക്കി?

ദേവി— തോഴി കേശിനി! ഭവതിക്കു പ്രത്യക്ഷത്തിനും വേറെ പ്രമാണം വേണമൊ? മുഖമെല്ലാം ചുക്കിച്ചുളിഞ്ഞു ക്ലാനംപിടിച്ചിരിക്കുന്ന ഇവനെ കാണരുതേ? ഇവനെ എന്തിനു കാണുന്നു? ഇവനോടെന്തിനു സംസാരിക്കുന്നു? ഇവൻ ഭൎത്താവാണെന്നു ഭാവിച്ചതുകൊണ്ടുതന്നെ ഞാൻ ദ്വേഷ്യയായിത്തീൎന്നു. ആ അടയാളങ്ങൾ ഒരാളിലേ കാണാൻ പാടുള്ളു എന്നു നിയമമില്ലാത്ത സ്ഥിതിക്കു മററു വല്ലവൎക്കുംകൂടി ഉണ്ടായിക്കൂടയോ?

കേശി— തോഴി! എന്നാലും ഇവൻ നമ്മുടെ ഗൃഹത്തിൽ വന്നിരിക്കുന്ന ഒരതിഥിയല്ലേ? എന്തെങ്കിലും അല്പം ചോദിക്കു.

ദേവി— പ്രിയസഖിയുടെ ഇഷ്ടംപോലെ. (ഭയസങ്കോചങ്ങളോടുകൂടെ പതുക്കെ) മഹാഭാഗ! ഭവാൻ ആരാണ്?

സാര— (ദേവിയെ നോക്കി കണ്ണീരോടുകൂടി സ്വഗതം) ഇതാര്! ദേവിയോ?

ഞാൻ ഖണ്ഡിച്ചുള്ളളകംതന്നെയിന്നും
പൂങ്കണ്ണാൾ താൻ ധൂസരം പേറിടുന്നു
തങ്ങുന്നു വൻദീനഭാവം മുഖത്തി-
മങ്കയ്ക്കിന്നും ശുഷ്കിച്ചേരുന്നു നൂനം. (൧)

ഇരിക്കട്ടെ, ഇങ്ങനെ പറയാം. (പ്രകാശം) ഞാൻ ഋതുപൎണ്ണന്റെ കുതിരക്കാരനാണ്. ബാഹുകൻ എന്നു പറയും. കുതിരയ്ക്കു പുല്ലിനു വന്നതാണ്.

ദേവി— യാതൊരുത്തൻ, ധൎമ്മാൎത്ഥകാമങ്ങളിൽ ഒന്നിലും അതിലംഘിച്ചുനടക്കയില്ലെന്ന സത്യത്തെയും "സതിയെസ്സന്ത്യജിക്കുന്ന പതിരൌരവമെത്തണം" എന്ന ശാസ്ത്രത്തെയും അനാദരിച്ചു കൊടുങ്കാട്ടിൽ അനന്യശരണയായിട്ട് ഉറങ്ങിക്കിടന്നിരുന്ന സ്വഭാൎയ്യയെ കരുണയും കാരണവുംകൂടാതെ

ഉപേക്ഷിച്ചു കൃസലെന്നിയേ പോയിട്ടുള്ളതു, അങ്ങനെയു
ള്ള ഒരു പുരുഷനെ നിങ്ങൾ കണ്ടിട്ടുണ്ടോ?

ബാഹു— ഞാൻ മററാരാളെ അങ്ങനെ കണ്ടിട്ടില്ല. എ
ന്നാൽ, "പരസ്പരത്തിൻ ചാരിത്രം സ്മരിക്കും മരണംവരെ"
എന്ന പ്രമാണത്തെ ആദരിക്കാതെയും കുലത്തെയും ശീല
ത്തെയും വകവെക്കാതെയും പശുവിനെപ്പോലെ അന്യനെ
പരിഗ്രഹിക്കുവാൻ കാപ്പുകെട്ടിയിരിക്കുന്നൊരുത്തിയെ ഞാൻ
കണ്ടു.

ദേവി— (ഭയത്തോടും ലജ്ജയോടുംകൂടെ അപവാര്യ) സഖി!
എന്താണിത്? ഈ ഉത്തരം ആര്യപുത്രൻെറ തന്നെയാ
ണെല്ലൊ.

കേശി— അതേ, രൂപഭേദം കാരണവൈചിത്ര്യംകൊണ്ടും സം
ഭവിക്കാം. അതുകൊണ്ട് ഇനിയും ചോദിക്കൂ.

ദേവി— അങ്ങനെയുള്ള സ്ത്രീപുരുഷന്മാർ ഏതുദിക്കിൽ ഇരി
ക്കുന്നു?

ബാഹു— തഥാവിധന്മാരായ സ്ത്രീപുരുഷന്മാർ ഇവിടത്തന്നെ
ഉണ്ടെന്ന് എങ്ങനെയാണ് പറയേണ്ടത്?

ദേവി— (അപവാര്യ) ഈ വാക്ചാതുര്യം എൻെറ ആശയെ
വർദ്ധിപ്പിക്കുന്നു.

കേശി— (അപവാര്യ) സഖി! വരട്ടെ, കുട്ടികളെ അടുക്കൽ അ
യച്ചുനോക്കൂ.

ദേവി— (ഇന്ദ്രസേനനേയും ഇന്ദ്രസേനിയേയും ബാഹുകസമീ
പത്തിലേക്കയക്കുന്നു.)

ബാഹു— (കുട്ടികളെകണ്ടു ബാഷ്പഗൽഗദങ്ങളോടുകൂടെ ഉ
റക്കെ)

വരൂ വരൂ വത്സർ, മുഖാബ്ജദർശനം
തരൂ തരൂ, വന്നു പരിഷ്വജിക്ക മാം

ശത്രുനരിഷ്ടത്തിലകനാ ഞാൻ, സുഖ–
സ്വരൂപനായിട്ടിനമെത്രമോഹനം! (൮൮)

(എന്നു കരഞ്ഞുകൊണ്ടു തലയിൽ മുകൎന്നു കവിളുകളിൽ ഉമ്മവയ്ക്കുന്നു.)

ദേവി— (സവിസ്മയം അപവാൎയ്യ) തോഴി! ഇദ്ദേഹം സ്വപുത്രന്മാരെക്കുറിച്ചെന്നപോലെ നമ്മുടെ വത്സന്മാരെക്കുറിച്ച് അനുശോചിക്കുന്നതെന്താണ്?

കേശി— (അപവാൎയ്യ) തോഴി! സംശയം തീൎന്നു. എന്നാലും കുറേക്കൂടി ചോദിക്കതന്നെ.

ദേവി— മഹാശയ! ഇവർ നിങ്ങളുടെ കുട്ടികളാണോ?

ബാഹു— അല്ല, അല്ല.

ദേവി— (അപവാൎയ്യ) പിന്നെയും ഞാൻ സംശയിക്കുന്നു. ആത്മപുത്രന്മാരാണെന്നുവരികിൽ സത്യവാദിയായ അദ്ദേഹം ഇങ്ങനെ നിഷേധിച്ചുപറയുമോ?

കേശി— (അപവാൎയ്യ) അങ്ങനെയല്ല. ചോദ്യം നിറുത്തേണ്ട.

ദേവി— അല്ലയോ പൂജ്യതമനായുള്ളോവേ! എന്നാൽ ഇവരുടെ അച്ഛൻ ആരാണ്?

ബാഹു— ഭഗവാനായി ചരാചരഗുരുവായിരിക്കുന്ന പരമേശ്വരൻ.

കേശി— (സസംഭ്രമം അപവാൎയ്യ) തോഴി! ഭവതി, ഭാഗ്യത്താൽ വൎദ്ധിക്കുന്നു. ഇദ്ദേഹം അദ്ദേഹം തന്നെ.

ദേവി— (അപവാൎയ്യ) തോഴി! എന്നാൽ ഈ രൂപം എങ്ങനെ വന്നു? പരകായപ്രവേശമഹിമ ഉണ്ടായിരിക്കുമോ?

കേശി— അതല്ല.

ദേവി— എന്തുകൊണ്ട്?

കേശി— പരകായപ്രവേശമഹിമയുണ്ടെങ്കിൽ ലോകൈകസുന്ദരനായ അദ്ദേഹത്തിനു കുത്സിതമായ ഈ രൂപംതന്നെ അംഗീകരിക്കണമോ?

ദേവി— ശരി. പിന്നെ ഈ രൂപഭേദത്തിനുനിമിത്തം എന്താ
യിരിക്കണം?

കേശി— അതൊരംശമാണ് പ്രത്യേകം നിർണ്ണയിക്കാൻ കിട
ക്കുന്നത്. മററതൊക്കെ തെളിഞ്ഞു.

(അണിയറയിൽ മൃദംഗധ്വനി)

ദേവി—(കേട്ടിട്ട്) ആഹാ! അതാ മംഗലകരമായ ഒരു മൃദംഗ
ധ്വനി കേൾക്കപ്പെടുന്നു.

(അനന്തരം അന്തഃപുരത്തിലുള്ള ഒരു കിഴവനായ തവ
ണക്കാരൻ പ്രവേശിക്കുന്നു)

തവണക്കാരൻ— ഭർത്തൃദാരികേ! നാടകം കാണ്മാൻ എഴുന്നെ
ള്ളിയാലും എഴുന്നെള്ളിയാലും.

ദേവി— നാടകം കാണുകയോ? എവിടെ?

തവണ— കൊച്ചുതമ്പുരാട്ടി! കേട്ടരുളിയാലും. വാമദേവമഹ
ർഷിയാൽ ഉണ്ടാക്കപ്പെട്ട "രൂപാപഹരണം" അഥവാ, "കലി
വൈഭവം" എന്ന നാടകം വായിച്ചു സന്തുഷ്ടനായ ഭീമരാജാ
വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട്, സമാഗതന്മാരായ അ
തിഥികളുടെ സംഭാവനയ്ക്കുവേണ്ടി ആ നാടകം ആടുവാൻ
നടന്മാർക്കു കല്പനകൊടുത്തിരിക്കുന്നു. ഋതുപർണ്ണൻ, പുഷ്കരൻ
മുതലായ രാജാക്കന്മാരും ഗ്രാമീണന്മാരും നാടകസഭയെ അ
ലങ്കരിച്ചുകഴിഞ്ഞു. അതുകൊണ്ടു കൊച്ചുതമ്പുരാട്ടിയെ വി
ളിച്ചുകൊണ്ടുചെല്ലുവാൻ ഭട്ടാരകൻ അടിയനെ കല്പിച്ച
യച്ചിരിക്കുന്നു.

ദേവി— അച്ഛന്റെ കല്പനയാണെങ്കിൽ ഞാൻ പരിവാരങ്ങ
ളോടുകൂടെ ഇതാ വന്നുകഴിഞ്ഞു.

ബാഹു— എന്നാൽ എനിക്കും ആ നാടകം കാണ്മാൻ പോക
ണം. നാടകം എന്നുവെച്ചാൽ മഹത്തായും അത്ഭുതമായും
ഇരിക്കുന്ന ഒരു പ്രസ്ഥാനമാകുന്നു. എന്തുകൊണ്ടെന്നാൽ—

സുകവികളുടെ കീർത്തിമുദ്ര, ശൃംഗാ-
രകമനീയനർമ്മാദി രസങ്ങളോടും,

അകലുഷതരനീതിശാസ്ത്രരൂപം, നാ-
ടകമിതു സർവ്വജനീനമായ് ലസിപ്പൂ. (൯)

(എന്നു ചുററിനടന്ന് എല്ലാവരും പോയി)

അനന്തരം ഗർഭാങ്കം തുടങ്ങുന്നു.

---

(ഉക്തപ്രകാരം സാമാജികന്മാർ പ്രവേശിക്കുന്നു, അണിയറയിൽ മൃദംഗധ്വനി കേൾക്കുന്നു, എല്ലാവരും ഔത്സുക്യസമേതം നോക്കുന്നു.)

(സൂത്രധാരൻ പ്രവേശിച്ചു കൈകൂപ്പി സാമാജികന്മാരുടെനേരെ നോക്കീട്ട്)

തീക്കണ്ണിൽ കാമനെക്കൊന്നരികിലുപചരി-
ക്കുന്നൊരാദേവിയേയും
നീക്കിക്കൊണ്ടാഗ്നികെട്ടോരളവുഗ്രതപ-
സ്സിലന്നാം വൃദ്ധനായി
മൈക്കണ്ണാൾ നോന്തുനോക്കും പൊഴുതമലിപിണ-
ച്ചിട്ടു വീണ്ടും സ്വരൂപം
കൈക്കൊണ്ടാശ്വാസമാലിംഗിതനഗസുതഹരൻ
നിങ്ങളെത്താങ്ങിടട്ടേ. (൧൦)

അത്രയുമല്ല,

താണീടുന്നടിയൻ ഞാനൊരംബുനിലയേ!
വൈദർഭി! ഭൂഷാചയം
പൂണീടുന്നതുമെന്തിനെന്തിനു ധനം?
തായേ! കടാക്ഷിക്കിൽ നീ
എണീശാബവിലോചനേ! കടുപദ-
ശ്ലേഷാദി ദോഷാന്യമാം
വാണീധോരണിയേകണം രസജിത-
ശ്രീപാതമോചാരസം. (൧൧)

(നാന്ദിയുടെ അവസാനത്തിൽ രണ്ടാമതൊരു സൂത്രധാരൻ പ്രവേശിച്ചു വിനയത്തോടെ പുഷ്പാഞ്ജലിചെയ്തു തൊഴുതുകൊണ്ട്) വളരെ വിസ്തരിച്ചിട്ടാവശ്യമില്ല. അല്ലയോ സകലകലാകോവിദന്മാരായ സഭാവാസികളേ! നൈഷധമഹാരാജാവിൻെറ രൂപാന്തരപ്രാപ്തിയുടെ കാരണം തെളിയിക്കുവാൻ വേണ്ടി മഹർഷിയായ വാമദേവനാൽ പ്രണീതമായ രൂപാഹരണം എന്ന നാടകം ഞങ്ങൾ ഇവിടെ അഭിനയിക്കുന്നു. ആ അഭിനയത്തെ നിങ്ങൾ ശ്രദ്ധവെച്ചു കാണണമെന്ന് ഇതാ അൎത്ഥിച്ചുകൊള്ളുന്നു.

ദേവി— സഖി കേശിനി! കേൾക്കുക. വനത്തിൽവെച്ച് ആ ഋതുപൎണ്ണൻെറ സ്ഥിതി അറിയേണമെന്നു ഞാൻ അപേക്ഷിക്കയാൽ ഈ മഹർഷി എനിക്കുവേണ്ടി ഇതു നിൎമ്മിച്ചതാണെന്നു ഞാൻ വിചാരിക്കുന്നു.

ബാഹു— (സ്വഗതം) നമ്മുടെ കഥയോ തുടങ്ങുന്നത്? എന്തെല്ലാമെന്നു കാണാമല്ലോ.

പുഷ്പ— അവനു രൂപഭേദം വരികയോ? ഇതെങ്ങനെ? എന്തായാലും കാണാമല്ലോ.

എല്ലാവരും— *സന്തോഷം. സന്തോഷം.*

സൂത്ര— ഇന്നാകട്ടെ,

പകലവനുടെ തേജസ്സാൽ
പൂന്തികൾ വിളങ്ങിടുന്നു പുതുമയൊടും
അപ്പുനിമതി ശരദൃതുവിനൊ-
ടണഞ്ഞു തന്നൊളിയെയിന്നു ചൊരിയുന്നു. (൧൧൦)

(അണിയറയിൽ) അയ്യോ! ഞാൻ ഇപ്പോൾ ചെയ്തത് അതികഠിനം, അതികഠിനം!

സൂത്ര— (കൈവിരൽ ചൂണ്ടിക്കാണിച്ചിട്ട്) ഇതാ മഹാരാജാവായ നളൻ കാനനത്തിൽ പ്രിയയെ പരിത്യജിച്ച് ഉന്മാദ

ത്തോട്ടുകൂടെ ഇങ്ങോട്ടുതന്നെ വരുന്നു. അതിനാൽ ഞാൻ ഇപ്പോൾ ഒഴിഞ്ഞുകൊടുക്കട്ടെ.

(എന്നു പോയി)

പ്രസ്താവന കഴിഞ്ഞു.

---

(അനന്തരം ഉക്തപ്രകാരം രാജാവു പ്രവേശിക്കുന്നു)

രാജാ— അയ്യോ! ഞാൻ ചെയ്തതു് അതികഠിനം, അതികഠിനം! ഞാൻ എന്റെ പ്രേയസിയെ കൈവെടിഞ്ഞു വളരെ ദൂരത്തിൽ വന്നിരിക്കുന്നു. ഇപ്പോൾ ചെയ്യേണ്ടതു് എന്തു്? പോകേണ്ടതും എവിടെ? അഥവാ ഞാൻ ജീവിച്ചിരുന്നിട്ടു തന്നെ എന്താണു് പ്രയോജനം? മന്ദഭാഗ്യനായ എനിക്കു് ഒന്നും അറിഞ്ഞുകൂട. (വിചാരിച്ചിട്ടു്)

ഈനേരത്തൊന്നുമോരാതിവനിഹപെഴതേ
    വന്നതെന്തിന്നു? നാഥം
ജാനേ, ദിക്കൊന്നു,മെങ്ങും, മമമതി നിനവും
    സ്പന്ദവും കൈവെടിഞ്ഞു
മാനേലുംകണ്ണിയാമെൻ പ്രിയയുടെ വിരഹം
    ദീർഘമാക്കും ദിനത്തെ-
ത്താനേ പോക്കുന്നവാറെങ്ങനെ വിപിനതല-
    ത്തിങ്കൽ, ഞാൻ ദീനദീനൻ. (൧൩)

എന്റെ ഈ ഹതഹൃദയമാകട്ടെ സംഭ്രാന്തവുമായിരിക്കുന്നു.

വിനയൊടിവളിൽനിന്നും വീണ്ടുമറ്റൊന്നിൽ നിന്നും
പുനരപിഗമനംതൽ പ്രാന്തഭാഗത്തിലല്ലോ
വനജമുഖിയെവിട്ടാലെങ്ങുമുല്ലാസമില്ലെൻ-
മനമതിനെവിടെപ്പോകേണ്ടു? ഞാനെന്തുചെയ്യു? (൧൪)

ബാഹുക— അഹോ! ഈ നടൻ സമർത്ഥനാകുന്നു. [illegible]

ന്നെ പറയുന്നു. അങ്ങനെതന്നെ അഭിനയിക്കുന്നു. ഈ അഭിനയം കാണുന്ന എൻെറ ഹൃദയവ്രണം ഒന്നുകൂടിപ്പഴുത്തു.

ദേവി— അയ്യോ! ആര്യപുത്രന്ന് എന്നിൽ എത്രമാത്രം കാരുണ്യം ഉണ്ടായിരുന്നു. ഒന്നാം ദിവസത്തിൽ ആര്യപുത്രൻ ഇപ്രകാരം വിചാരിച്ചുനോക്കുമ്പോഠം എൻെറ മനസ്സ വല്ലാതെ ഉരുകിപ്പോകുന്നു.

വൈദ— അയ്യോ വത്സയെ ഉപേക്ഷിച്ചുപോയ ജാമാതാവിൻെറ ഈ അവസ്ഥയോത്ത് എൻെറ നെഞ്ചു തകൎന്നുപോകുന്നു.

രാജാ— അതിനാൽ പ്രിയാവിരഹിതനായ എനിക്ക് ആശ്വസിക്കാൻ ഒരു വഴിയുമില്ല. ഏതെങ്കിലും ഒരുപായം കണ്ടുപിടിച്ചു മരിക്കതന്നെയാണ് നല്ലത്. അല്ലെങ്കിൽ ഞാൻ മററുള്ളവരുടെ മുഖത്തുനോക്കി ജീവിക്കുന്നതെങ്ങനെ? (വീണ്ടും വിചാരിച്ചിട്ട്) ആത്മഹാനിയെക്കുറിച്ചു ആലോചിച്ചാൽ ശാസ്ത്രവിത്തുകഠം അതിനെ സമ്മതിച്ചിട്ടുമില്ല. വീരജനങ്ങഠംക്ക് ഇങ്ങനെ ഒരു പന്ഥാവുമില്ല. എല്ലാംകൊണ്ടും മന്ദഭാഗ്യനായ ഞാൻ കഴങ്ങി (എന്നു വിഷാദംപൂണ്ടു നിൽക്കുന്നു)

(അണിയറയിൽ) രക്ഷിക്കണേ. രക്ഷിക്കണേ. ഞാന അശരണനാണേ!

രാജാ— ആരുടെതാണിയാൎത്തനാദം? ആപന്നനായ ഒരുത്തൻെറതാണെന്നു തോന്നുന്നു. (രണ്ടുവശത്തും നോക്കീട്ട്) ഓഹോ! ഇതാ ഇവിടെ വള്ളിക്കുടിലുകളെയും മാമരക്കൂട്ടങ്ങളെയും ദഹിപ്പിച്ചു ചടചടനിനദംകൊണ്ടു കാനനമെങ്ങും മുഴങ്ങുമാറു ഭയങ്കരമായ ഒരു കാട്ടുതീ പടൎന്നുപിടിച്ചിരിക്കുന്നു.

(വീണ്ടും അണിയറയിൽ)

നേർകാക്കുക വീര! നിഷധ–
പ്പാർ കാക്കും നരപുംഗവ!

കാട്ടുതിയ്യിൽപെട്ടോരെന്നെ-
ക്കാത്തുകൊള്ളുക സാമ്പ്രതം. (൫൭)

രാജാ— എന്നെത്തന്നെ ഉദ്ദേശിച്ചു നിലവിളിക്കുന്ന ഇവൻ ആരായിരിക്കും? ആരായാലെന്ത്? ആപന്നൻ രക്ഷിക്കപ്പെടേണ്ടവനാകുന്നുവല്ലോ. (വേഗം കരം ഉയർത്തീട്ട്)

ഏകിടാമഭയം തെല്ലും
മാഴ്കിടാതയിദീന! നീ
ത്രാണിയുണ്ടെങ്കിലും താങ്ങാ-
പ്രാണിയാലെന്തുവാൻ ഫലം? (൫൮)

(അനന്തരം കാട്ടുതിയ്യിൽ വളഞ്ഞുകിടന്ന പാദതാൽപാതങ്ങളോടുകൂടെ ഒരു പെരുമ്പാമ്പു പ്രവേശിക്കുന്നു)

രാജാ— (കണ്ടിട്ട്) അല്ലാ! കാട്ടുതീയിൽ പെട്ടുകിടക്കുന്ന ഇതൊരു പെരുമ്പാമ്പോ? ആപന്നനായ ഈ ഉരഗത്തെ ദാവാഗ്നിയിൽനിന്നു ഞാൻ ഉടനെ ഉദ്ധരിക്കുന്നുണ്ട്. (എന്നു കാട്ടുതിയ്യിൽ പ്രവേശിക്കുന്നു) (എല്ലാവരും അയ്യോ! അയ്യോ! എന്നു പറയുന്നു)

ദേവി— അയ്യോ! എന്നെച്ചതിച്ചു. പ്രാണനാഥ! ചാടരുതേ. ചാടരുതേ. (എന്നെഴുന്നീൽക്കുന്നു)

കേശി— തോഴി! ഇതു നാടകമാകുന്നു. നീ എന്തിനു തടയാൻ പോകുന്നു.

ദേവി— (ലജ്ജയോടുകൂടി ഇരിക്കുന്നു)

രാജാ— കാട്ടുതിയ്യിൽ വളഞ്ഞുകിടക്കുന്ന പാമ്പിനെ എടുത്തു തണലും തണുപ്പുമുള്ള മരച്ചോട്ടിൽ കൊണ്ടുവന്നു കിടത്തി വീശീട്ട്- നാഗരാജാവേ! ഭവാൻ സന്തൃപ്തനായി ഭവിക്കുന്നുവോ? ആശ്വസിക്കുക. ആശ്വസിക്കുക. ദംശങ്ങളെ ദംശിക്കു. (എന്ന് ആശ്വസിപ്പിക്കുന്നു)

നാഗം— (പത്തിവിടർത്തി ഭയങ്കരമായ വാ പിളർന്നു രാജാവിന്റെ പാദത്തിൽ ദംശിക്കുന്നു)

രാജാ—(ഹാ! ഹാ! എന്നു ബോധംകെട്ടു വീഴുന്നു. എല്ലാവരും കഷ്ടം- കഷ്ടം- എന്നു പറയുന്നു)

ഭൈമ—അയ്യോ! എന്റെ മകൾക്കു വലിയ കഷ്ടം സംഭവിച്ചു.

പുഷ്ക—നന്നായി. ഈ ശത്രു തന്നെത്താനെ മരിച്ചു.

ദേവി—അയ്യോ! പ്രാണനാഥാ! ഭവാനെ സർപ്പം ദംശിച്ചുവോ? എന്നോടു മറുവടി പറയു. പ്രാണേശ! ദുഷ്ടന്മാർക്കുപകാരം ചെയ്താൽ സിദ്ധിക്കുന്ന ഫലം അനുഭവമായില്ലേ? അയ്യോ അച്ഛാ! മഹാവൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിക്കണേ. (എന്നു വേഗം എഴുന്നീല്ക്കുന്നു)

കേശി—തോഴി! ഇതു നാടകാഭിനയമല്ലേ?

ദേവി—(വിറച്ചു തൊണ്ടയിടറിക്കൊണ്ട്) ശരിതന്നെ. പിന്നെ എന്തു സംഭവിച്ചു?

കേശി—ഇപ്പോൾ അറിയാം.

ദേവി—(യഥാപൂർവ്വം ഇരിക്കുന്നു)

രാജാ—(ആശ്വസിച്ചെഴുന്നീറ്റു സ്വശരീരത്തിൽ നോക്കീട്ട്) ഓ! വിഷം കയറുകയാൽ എന്റെ ശരീരം വികൃതമായിത്തീർന്നു. ഉടലിന് ഒരു കൂനും സംഭവിച്ചു. അംഗങ്ങളെല്ലാം ഗ്രന്ഥിലങ്ങളുമായി. സർപ്പത്തെക്കാണ്മാനുമില്ല. ഈ തരത്തിൽ ജീവിക്കേണ്ടതെങ്ങനെ? അല്ലെങ്കിൽ ഈ കാട്ടുതീയിൽതന്നെ ചാടി ഈ വികൃതശരീരത്തെ നശിപ്പിച്ചുകളഞ്ഞെങ്കിലൊ?

പുഷ്ക—ദഹിപ്പിക്കൂ. ദഹിപ്പിക്കൂ. (രാജാവ് ആവേഗത്തോടുകൂടെ തീയിൽ ചാടുന്നു.) (ഒരു ദിവ്യപുരുഷൻ പ്രവേശിച്ചിട്ട്) മഹാരാജാവേ! ശ്രവിച്ചാലും. ഞാൻ കാർക്കോടകൻ എന്ന നാഗരാജാവാകുന്നു. ചോപരൻ പറഞ്ഞു വസ്തുത മനസ്സിലാകയാൽ, ഭവാനോട് അനുകമ്പയുള്ള ദേവരാജാവു കല്പിച്ചിട്ടാണ് ഞാൻ സർപ്പരൂപത്തിൽ ഭവാനെ ദംശിച്ചി

രിക്കുന്നത്. എന്റെ വിഷം കയറുകയാൽ വികൃതമായ ഈ ശരീരം ഭവാന്റെ അജ്ഞാതവാസത്തിന് അനുകൂലമായി ഭവിക്കും. ഇതാ, ദേവരാജാവു പ്രസാദിച്ചുതന്നിരിക്കുന്ന രണ്ടു വസ്ത്രങ്ങൾ. ഇവയെ സ്വീകരിക്കുക. ഇവയിൽ ഒന്നുടുത്തും മററതു സൂക്ഷിച്ചുംകൊണ്ടു ബാഹുകൻ എന്ന നാമധേയത്തോടുകൂടെ രാജർഷിയായ ഋതുപർണ്ണന്റെ അടുക്കൽ ചെല്ലണം. അവിടെവെച്ചു ഭവാന് എല്ലാ ശ്രേയസ്സും സംഭവിക്കും. ഇതുംകൂടി കേൾക്കുക.

ദീയാളുമുടൽ മാറീടാൻ
ദീയാശിക്കുമ്പോൾ നൈഷധ!
ഈയാടചാർത്തുകനേരം
സ്വീയാകാരം ഭവിച്ചിടും. (൫൭)

(എന്നു കൊടുക്കുന്നു.)

രാജാ— (തൊഴുതുവാങ്ങി ഒന്നു ചിററിക്കൊണ്ടു ധരിച്ചിരുന്നതിനെ "ജീർണ്ണവസ്ത്രം" എന്നും പറഞ്ഞു കാട്ടുതീ കത്തിയ ഭൂമിയിൽ ഇടുന്നു)

ദേവി— (സ്വഗതം) ഇതുതന്നെയാണ് തേൻ കച്ചവടക്കാരൻ, ആ ധൂർത്തൻ വിററത്.

രാജാ— (അഞ്ജലിബന്ധിച്ചുംകൊണ്ട്) നാഗരാജാവായ കാർക്കോടക! ഭവാനു നമസ്കാരം. മഹേന്ദ്രനാലും ഭവാനാലും ഞാൻ അനുഗ്രഹിക്കപ്പെട്ടു. അതുകൊണ്ട് ഉപദേശംപോലെയൊക്കെ ആചരിച്ചുകൊള്ളാം. (എന്നു രണ്ടുപേരും പോയി)

ഗർഭാങ്കം കഴിഞ്ഞു.

---

ഋതുപർണ്ണൻ— (ഭയസംഭ്രമങ്ങളോടുകൂടെ ഉത്ഥാനം ചെയ്തു ബാഹുകന്റെ അടുക്കൽ ചെന്നു തൊഴുതുംകൊണ്ട്) മഹാ

രാജാവേ! ക്ഷമിക്കണേ. അജ്ഞാനം മൂലം ഭവാനെ ഭൃത്യഭാവത്തിൽ ദർശിച്ചുപോയ ഞാൻ അപരാധിയായിരിക്കുന്നു.

ബാഹു— എങ്ങനെയാണ് അപരാധിയായിരിക്കുന്നത്. ഭവാൻ ഗൂഢമായി എന്നെ രക്ഷിച്ചതിനാൽ എനിക്ക് ഒരു മഹോപകാരിയായിരിക്കുന്നു. അതിനാൽ നാങ്ങ് അല്പവും സങ്കോചിക്കരുത്. (പുഷ്കരൻ ഒഴികെ എല്ലാവരും ബാഹുകൻെറ ചുററും കൂടുന്നു)

കേശി— തോഴി ദമയന്തി! ഇപ്പോഠം നീ പ്രാണവല്ലഭനായ ഇദ്ദേഹത്തെ അഭിവാദ്യം ചെയ്യു.

ദേവി— രൂപാന്തരപ്രാപ്തിയുടെ കാരണം മനസ്സിലായി. എന്നാലും ഈ വിധത്തിലായി നില്ക്കുന്ന ആയ്യപുത്രൻെറ അടുക്കൽ ചെല്ലുന്നതെങ്ങനെ?

ബാഹു— എല്ലാവക്കും എന്നെ മനസ്സിലായി. ഇനി ആകാരഗോപനം ആവശ്യമില്ല. (എന്ന് അരയിൽ അരക്കച്ചയിൽ ഗൂഢമായി സൂക്ഷിച്ചിരുന്നതും നാഗദത്തവുമായ വസനം ഉടുത്തു സ്വന്ത രൂപത്തോടുകൂടി നിൽക്കുന്നു)

ദേവി— (ധൃതിയിൽ അടുത്തുചെന്നു മാലയിടുന്നു) രണ്ടുപേരും പരസ്പരം ആലിംഗനം ചെയ്യുന്നു. ആകാശത്തിൽനിന്നു പൂമഴപെയ്യുന്നു. "ജയജയ" ശബ്ദം കേഠംക്കുന്നു. ദിവ്യങ്ങളായ ദുന്ദുഭികഠം ധ്വനിക്കുന്നു.) (എല്ലാവരും തൊഴുതു കൈകൂപ്പിക്കൊണ്ടു നിൽക്കുന്നു)

രാജാ— ദേവിയുടെ കൈപിടിച്ചു പുഷ്കരൻെറ സമീപത്തിൽ ചെന്നിട്ട്) രാജൻ! ഇതാ ദേവിയെ പണയം വെച്ചിരിക്കുന്നു. മുമ്പു ചെയ്തിട്ടുള്ള വാദത്തപ്രകാരം ദ്യൂതാടുകതന്നെ. അല്ലെങ്കിൽ യുദ്ധത്തിനായിക്കൊണ്ടു തയ്യാറായിക്കൊള്ളണം.

പുഷ്ക— (വിചാരിച്ചു സ്വഗതം) ദേവിയെ പണയം വെക്കാമെങ്കിൽ എൻെറ രാജ്യം ആസകലം പണയംവെച്ചും കളി

ക്കാമെന്നു ഞാൻ വാഗ്ദത്തം ചെയ്തിട്ടുള്ളതു ശരിയാണ്. (പ്രകാശം) ദ്യൂതംതന്നെയാകട്ടെ.

രാജാ— (ദ്യൂതം പടവും വരുത്തുന്നു. രണ്ടുപേരും കളിക്കുന്നു.)

ഋതുപർണ്ണൻ— അഹോ! മഹാരാജാവായ നളസാർവ്വഭൌമൻ ജയിച്ചു. ജയിച്ചു.

പുഷ്കു— (ഭയപ്പെട്ടെഴുനീററു കൈകൂപ്പിക്കൊണ്ട്) മഹാരാജാവേ! ക്ഷമിക്കണേ ക്ഷമിക്കണേ. കലിയുടെ സഹായത്താൽ ഞാൻ അന്നു ഭവാനെ ജയിച്ചതാണ്. ഇപ്പോഠം ഞാൻ പരാജിതനുമായി. അതിനാൽ എല്ലാം സ്വീകരിച്ച് എവിടെയെങ്കിലും ഒരു ദിക്കിൽ ഇരുന്നുകൊള്ളുവാൻ എന്നെ അനുവദിക്കണേ.

രാജാ— (സദയം) അനുജാ! പുഷ്കര! കലിതന്നെയാണ് തെററിച്ചത്. നിനക്കൊരപരാധവുമില്ല. അതുകൊണ്ടു മുറപ്രകാരം സിദ്ധിച്ചിട്ടുള്ള രാജ്യത്തിൽ ചെന്നു വസിച്ചുകൊൾക.

ഋതുപർണ്ണൻ— അപകാരിയായ ഒരുത്തനിൽപോലും മഹാരാജാവിന്റെ ഒരനുകമ്പ!

വൈദർഭൻ—

പത്തനങ്ങളെയലങ്കരിച്ചു ശുഭ-
വാദ്യസന്തതിമുഴക്കണം
മത്തകാശിനികളൊത്തു ദീപ്രശിഖി-
കാന്തരങ്ങളിൽ വിളങ്ങണം
ഉത്തമർഷിനിരമൃത്തിയന്നനിറ-
വേററിടുന്നിതു നളക്ഷമാ-
ഭൃത്തിനും മമ സുതയ്ക്കുമിന്നുമഹി-
താഭിഷേകമിതുപിന്നെയും. (ഹ്വ)

ദേവി— ആശ്ചര്യം! അച്ഛൻ താനേതന്നെ കല്പിച്ചുംകൊണ്ടു സന്തോഷിക്കുന്നു. ഇതു വാമദേവമഹർഷിയുടെ കാരുണ്യം തന്നെ.

പ്രവേശിച്ചിട്ട്,

വാമദേവൻ— (ദേവിയെയും രാജാവിനെയും ഭദ്രാസനത്തിൽ ഇരുത്തി മഹർഷികളോടുകൂടെ മന്ത്രംകൊണ്ടു ശുദ്ധങ്ങളായ സ്വർണ്ണകലശോദകങ്ങളാൽ അഭിഷേകം ചെയ്തിട്ട്) മഹാരാജാവേ! മഹാപതിവ്രതകളുടെ ശിരോമണിയായ ഭവാൻെറ ഈ ദയിത വനത്തിൽവെച്ചു ഭവദന്തങ്ങളും അറിയാൻ എന്നോടു പ്രാർത്ഥിച്ചിരുന്നതിനാൽ ഞാൻ ഇതാ നാടകരൂപത്തിൽ അതിവിടെക്കാണിച്ചു.

ദേവി— സത്യം- സത്യം.

വാമദേവൻ— അതിനാൽ സംഗതന്മാരായ നിങ്ങളുടെ ദർശനം എന്നെ അതിസന്തുഷ്ടനാക്കിയിരിക്കുന്നു. മഹാരാജാവേ! ഭവാൻ ഇപ്പോൾ പ്രിയതമയോടും ആയുഷ്മാനായി യുവരാജാവായിരിക്കുന്ന ഇന്ദ്രസേനനോടും, പരിവാരങ്ങളോടുംകൂടി നൈഷധരാജധാനിയിൽ ചെന്നു സാമ്രാജ്യസുഖത്തെ അനുഭവിച്ചുംകൊണ്ടു വളരെക്കാലം സുഖമായി ഇരുന്നരുളിയാലും.

രാജാ— (സവിനയം കൈകൂപ്പിക്കൊണ്ട്) ഞാൻ അനുഗൃഹീതനായിരിക്കുന്നു.

വാമ— ഇനി ഞാൻ നിർവ്വഹിക്കേണ്ടതായ ഭവാൻെറ ഹിതം എന്താണ്?

രാജാ— മഹർഷേ! ഇതിലുമധികം എനിക്ക് എന്തൊരു ഹിതമാണ് അവിടുന്നു ചെയ്യേണ്ടത്? കേൾക്കുക,

പാരും, പാഥോജാക്ഷിയും, ചാരുപുത്ര-
ന്മാരും, പൂർവ്വാകാരവും, ലബ്ധമായ് മേ
നേരുംകാത്തു, ത്വൽപ്രസാദത്തിനാലെ-
പ്പേരും കൈവന്നൊന്നിനിക്കിന്നിവേണ്ടു? (൧൬൩)

എന്നാലും ഇങ്ങനെ ഭവിക്കട്ടെ.

(ഭരതവാക്യം)

ക്ഷിത്യസ്സപ്പാളി, വംശസ്മരണയൊടവനം
ചെയ്യണം ബ്രാഹ്മണൗഘം
സത്യം കൈക്കൊണ്ടു ധാത്രീശവ്രാതമവനിയെ-
പ്പാലനം ചെയ്തിടേണം
കൃത്യം തെറ്റിച്ചിടാതിപ്രജകൾ വെടിയണം
വ്യാജരോഷങ്ങളെ, ഭൂ-
സ്ഥിത്യർത്ഥം കാലവർഷം ചൊരിയണമഖിലാ-
നന്ദവും കൈവരേണം. (൨൦)

(എന്നെല്ലാവരും പോയി)

പത്താമങ്കം കഴിഞ്ഞു.

സമാപ്തം.

ശുഭമസ്തു.

# പദാൎത്ഥബോധിനി.

## ഒന്നാമങ്കം.

ശ്ലോകം (൧) നിരീക്ഷിച്ചു=നോക്കി. കോകൌഘം=ചക്രവാകപക്ഷികളുടെ സമൂഹം. കൈരവം=ആമ്പൽ. സുഹൃ—ങ്ങൾ=മിത്രങ്ങളായ കണ്ണുകൾ. കോകസുഹൃത്തായ അക്ഷം സൂൎയ്യനും, കൈരവസുഹൃത്തായ അക്ഷം ചന്ദ്രനും, കാററിന്റെ സുഹൃത്തായ അക്ഷം അഗ്നിയുമാകുന്നു. പുരാണപ്രകാരം, പരമശിവന്റെ ലലാടാക്ഷി അഗ്നിയും മററു രണ്ടക്ഷികൾ സൂൎയ്യചന്ദ്രന്മാരുമാണല്ലൊ. ഏകാന്തം=വിജനപ്രദേശം. ജടാ—ത=ജടക്കെട്ടിലുള്ള വാസുകിയെക്കണ്ടു ഭയപ്പെട്ടവൾ. ഗൌരി=പാൎവ്വതി. ശശിധരൻ=പരമശിവൻ. തന്റെ, അസാധാരണ രൂപങ്ങളെക്കണ്ടു സമ്മോദാദിവികാരങ്ങൾക്കധീനയായ പാൎവ്വതിയെ ആശ്ലേഷിക്കുന്ന പരമശിവൻ നമ്മളെ രക്ഷിക്കട്ടെ എന്നു സാരം.

'ലോകത്തിൻനാഥനാകും നിജപതി' എന്ന പദംകൊണ്ടു് ഈ നാടകത്തിലെ നായകൻ വ്യഞ്ജിക്കപ്പെടുന്നതുപോലെ, കോകം മുതലായ പദങ്ങളാൽ കഥാപാത്രങ്ങളായ പക്ഷ്യാദികൾ വ്യഞ്ജിക്കുന്നു.

(൨) ഉഡുപശ്രേണി=നക്ഷത്രസമൂഹം. ശീൎഷം=ശിരസ്സു്. മല്ലീസ്രക്=മല്ലിമാല. ക്രമത്തിലുള്ള ഉയൎച്ചയിൽ ഉഡുപശ്രേണിശീൎഷാദ്യവയവങ്ങളിൽ മല്ലീസ്രക് മുതലായ ഭൂഷകൾ പോലെ തോന്നപ്പെടുമല്ലൊ.

വാമനാവതാരം എടുത്തു വൎദ്ധമാനനായ ഭഗവാൻ മംഗളം നൾകട്ടെ എന്നു സാരം.

(൩) അനല്പാത്മാക്കൾ=മഹാത്മാക്കൾ. ദുഷ്പ്രാപർ=പ്രാപിക്കുവാൻ പാടില്ലാത്തവർ. വിജ്ഞർ=വിദ്വാന്മാർ. പര—മവർ മുതലായവ വിജ്ഞന്മാരുടെ വിശേഷണങ്ങൾ.

(൮) പ്ര—തം=പ്രജകളുടെ അഭിമതം. വി—ജൻ=പക്ഷിദ്ധ്വജൻ. (വിഷ്ണു.) ഗോ—രൻ=കൊച്ചി മഹാരാജാവ്.

(൯) ‘സാമഗ്രികറം ഒക്കെയും ഇണക്കി അഭിനയിച്ചിടേണം’ എന്ന യോജന.

(൧൦) വിശങ്കിക്കേണ്ട=സംശയിക്കേണ്ട. സൌരഭ്യം=വാസനയുള്ള. അലരിൽ = പൂവിൽ. ഷട്പ—ണി = വണ്ടുകളുടെ കൂട്ടം.

(൧൧) പ്രൌഢ—ഗ്ദ്ധ്യം = ഏററവും അഴകേറിയ കാവ്യമാൎഗ്ഗം. (കവിതാരീതി.) നവമതി=നൂതനബുദ്ധി. (കാവ്യഭാവന കൊണ്ടു പരിപാകം വന്നിട്ടില്ലാത്ത ബുദ്ധി.) ബാഢം = ഏററവും. ഉൗ—മം=വൎദ്ധിച്ച സന്തോഷത്തോടുകൂടെ. സുദൃക്=നല്ല കണ്ണ്. അത്=പുത്തിലാവ്.

(൧൨) പ്രമ—നം=ഒരു വനത്തിന്റെ പേർ. കമ—നി=താമരപ്പൊയ്ക. ജല—രം=മേഘനികരം. ഉദിയം=ആകന്നതുടങ്ങിയത്. അല—മ=വലിയ കാന്തി.

(൧൩) അംഭോജിനി=താമരപ്പൊയ്ക. വിഹരിക്ക=ക്രീഡിക്ക. വൃഷ്ടി=വൎഷം. ഇഷ്ടരായ്=സ്നേഹിതന്മാരോടുകൂടി. ജല—കാലം=ശരൽകാലം.

(൧൪) പ്രചലാരി = തിളങ്ങുന്ന ശോഭ. സാ—ത്തി= അത്ഭുതസമ്മിളിതമായ. ഭോഗപാകം=അവസ്ഥാന്തരം.

(൧൫) വി—ത്തി=പലേ ചിന്തകളിൽനിന്നുണ്ടായ സംഭ്രമം. മൃ—കം=മരീചികയിലെ വെള്ളം. മുത്തേൽക്കു=സന്തോഷത്തെ പ്രാപിക്കു. കരണം=ഇന്ദ്രിയം.

(൧൬) കോടീരം=കിരീടം. ലാടേശൻ=ലാടരാജാവ്. മദേ—ജം=മദയാനക്കൂട്ടം. ആസ്ഥ—തി=ഒരാളിന്റെ പേർ.

(൧൭) ത്രപാ=ലജ്ജ. അദ്ധ്യാപനം=പഠിപ്പിക്കൽ. ശാരികാ=തത്ത. ഗുണം=ഭാവത്തിന്റെ നന്മ.

(൨൦) നിൎഗ്ഗമിക്ക=പുറപ്പെടുക. ധ്യാനം=ശബ്ദം. വിവി

ധം=പലവിധത്തിൽ. സാലങ്ങൾ=വൃക്ഷങ്ങൾ. ഖഗൌഘം=പക്ഷിക്കൂട്ടം.

(൨൧) മഞ്ജു—കൾ = ലതികകളാകുന്ന ഭാൎയ്യമാർ. നിനദം=ശബ്ദം. ഉന്നിദ്രം=വലിയ. ധ്വാംകൃതം='ധ്വാം' എന്നുള്ള ശബ്ദം. (പനമുകളിലിരിക്കുന്ന തേനീച്ച 'ധ്വാം' എന്നു മൂളുന്നു.)

(൨൨) വികസിക്ക = വിടരുക. ഗണ്ഡം = കവിൾത്തടം. പാ—തി=ധവളശോഭ. ചോളികൾ=ചോളദേശസ്ത്രീകൾ.

(൨൪) കളകണ്ഠം=കുയിൽ. മ—ങ്ങം=മനോഹരമായ വള്ളിക്കുടിൽ.

(൨൫) പുരു=ധാരാളമായി. ശൂന്യം=പ്രസാദഹീനം. പെരി—ത്=ഇത്ര വലിയ രോഗമാകുന്നു. ദേവ! നിൻ ഭാവബന്ധം (വിചാരം) എങ്ങോ? തിരുമേനി! അവിടുത്തെ ചിത്തവൃത്തി ആരിലാകുന്നു?

(൨൬) അളകങ്ങൾ=കുറുനിരകൾ. തണ്ടാ—ല്പം=താമരയിതൾപോലെ.

(൨൭) നി—ശനെ = നിട്ടിന്റെ - രാത്രിയുടെ ഈശനെ. (ചന്ദ്രനെ) സ്മരൻ=കാമദേവൻ. ലാ—ട്ടു=കുന്മഷക്കട്ടു.

(൨൮) അന്യ—ണി-പരദാരങ്ങൾ. ആ—നായി=പലവിധം ആശകളാൽ കെട്ടപ്പെട്ടവനായി. കൃഷ്ടം=ആകർഷിക്കപ്പെട്ടത്.

(൨൯) വ—ഖം ഇളകിയ മുഖത്തോടു കൂടുംവണ്ണം. (ഇതു തിരിച്ചും എന്ന ക്രിയയുടെ വിശേഷണം. മികവിൽ=നല്ലവണ്ണം. ഓട്ടി=ഓടിച്ച്. മധു—തം=മന്ദസ്മിതം.

(൩൦) സുതനു=സുന്ദരി. അയി=സംബോധനാവാചകം. മാഗധന്മാർ=സ്തുതിപാഠകന്മാർ (വൈതാളികന്മാർ.)

(൩൧) കഠാരം=കോടാലി. ഗജസേതു = ആനകളാകുന്ന ചിറ. ഗൎത്തങ്ങൾ=കുഴികൾ. കൃ—ക്കുന്നു=കരപ്പുഴക്കുന്നു. ചമൂനിര=സേനാനിര. തന്നാട്ടിൽ=യവനരാജ്യത്തിൽ.

(൩൨) ഇ—തി=കതിരക്കൂട്ടം. ഭഗ്ഗൻ=ഭഗ്നൻ. ഭാംകൃതി='ഭാം' എന്നുള്ള ഒച്ച. ഉൽ—ഭാവാൽ=ഉൽകൃഷ്ടന്മാരായ പടയാളികളുടെ ശബ്ദത്താൽ.

(൩൩) ഭാ—ജം=വൃക്ഷസമൂഹം.

(൩൪) കലിക=കസവ്.

(൩൫) സവ്യാനം=കടകം (വള.) മഹം=ഉത്സവം.

(൩൬) ഉൽകണ്ഠ=അഭിലാഷം.

(൩൭) കടാക്ഷമുഗ്ദ്ധ=കടാക്ഷത്താൽ മുഗ്ദ്ധ (മനോഹരം.) ഇതു 'മംഗളരൂപ'ത്തിന്റെ വിശേഷണം. മാനസഭിത്തി=മനസ്സാകുന്ന ചുമര്.

(൩൮) സ്ഫുരൽ=ശോഭിക്കുന്നത്. ഉ—ക്ഷി=രാവിലത്തെ താമരപ്പൂപോലെയുള്ള കണ്ണുകളോടുകൂടിയവൾ. മാധുരീഭരം=മാധുൎയ്യഭാരം. ഭാഗ്യം=പുണ്യ്.

(൪൦) ഹംസികൾ=അന്നപ്പേടകൾ. ശി—ണൻ=ശിശിരഋതുവിങ്കൽ ഉണ്ടായ കാററ്.

(൪൧) ദൂരം=അകലത്തിൽ. ഝഷം=മത്സ്യം. ആരാൽ=അടുക്കൽ. സലിലം=വെള്ളം. ചഞ്ചുക്കൾ=കൊക്കുകൾ. നീരം=ജലം. പത്മമുകുളം=താമരമൊട്ട്.

(൪൨) കാമം=ഏററവും. ബി—ളം=താമരവളയംപോലെ മനോഹരം. വിദ്രുമം=പവിഴം. മരാളം=അരയന്നം.

(൪൩) മഞ്ജു=മനോഹരം. നി—ഞ്ജം=വള്ളിക്കുടിൽക്കൂട്ടം.

(൪൪) നവപ്രസവ=കടിഞ്ഞൂൽ പ്രസവിച്ചവൾ. പ്രവൃദ്ധം=വളരെ. 'സങ്കട'ത്തിന്റെ വിശേഷണം.

(൪൫) സംസാരം=പ്രപഞ്ചം. ശാ—ഫലം=(അവളുടെ കടാക്ഷലാഭം സപത്നീലാഭത്തെക്കാൾ വലുതാണെന്ന സാരം.)

(൪൬) ശതക്രതു=ശതക്രതുപത്നിതം. ലിഖിതം=എഴുതപ്പെ

ട്ടത്. വരദയാറ്='വരദ' എന്ന പേരുള്ള ആറ്. വഞ്ജുളം=അശോകം.

(൮) നിമ്നം=താണത്. സ്വേദം=വിയർപ്പ്. വി—കണ്ണം=മാവനെത്ത (രത്യാദിയെ) വിളിച്ചുപറയുന്ന കണ്ണ് എന്നു യോജന.

(൯) അംഗുലി=വിരൽ. ആപിക്ക=പ്രാപിക്ക. പ—കൃതി=അന്യനെ സൽക്കരിക്കൽ. ലിപി=അക്ഷരം.

(൧൦) സേയം=സാ+ഇയം, ആ ഇവൾ. വ—മ=ശരീരശോഭ. പ്രാഗത്ഭ്യം=സാമർത്ഥ്യം. സൌജന്യം=സുജനസ്നേഹം. വി—ഭൂ=പ്രത്യേകമായ പാർപ്പിടം.

(൧൧) പ്രമദവനെ=പ്രമദവനത്തിൽ. അലരിൽ=പൂവിൽ.



(൧൨) വാരിധി=സമുദ്രം. കുലയുഗളം=അച്ഛന്റേയും മാതാവിന്റേയും കുലം. സൗ—ദിയിൽ=സൌശീല്യാദിഗുണങ്ങളിൽ. അരുന്ധത്യാദിയെ=അരുന്ധതി മുതലായവരെ.

(൧൩) മുദാ=സന്തോഷത്തോടെ. നൃപർ=രാജാക്കന്മാരെപ്പററി. (വൈതാളികന്മാർ) സ്തുതിക്കുമ്പോൾ. ത്രപ=ലജ്ജ.

(൧൪) ഗുണോദ്ധതർ=(വീര്യശൌര്യാദി)ഗുണങ്ങളാൽ ഉന്നതന്മാർ.

(൧൫) നൃ—മനം=രാജദൂതികളുടെ വരവ്. പരിജനം=പരിചാരകലോകം. ദർശനവിധൌ=കാണുന്ന സമയത്ത്.

(൧൬) അക്ഷകേളി=ചൂതുകളി. വല്ല—നം=വീണവായന. നൂനം=നിശ്ചയം. നിശ്വസിച്ച്=നെടുവീർപ്പുകഴിച്ച്. തതനപിയാൾ=ആ സ്ത്രീ.

(൧൭) ഹംസതൂലശയനം=ധൂളിമെത്ത. പുഞ്ചേലതലം=പുടവയുടെ അററം. ജാല—തം=ജനാലകളിൽക്കൂടി പ്രവേശിച്ചതായ. (ഇതു 'നിലാവിനെ' എന്നതിന്റെ വിശേഷണം.)

ത്വാമ്ഭേതസ്സിൽ=ത്വാം+ചേതസ്സിൽ. ത്വാം=അങ്ങയെ. ഇരവ്=രാത്രി.

(൭൯) എന്മൂലം = ഞാൻ നിമിത്തം. അതിനെ = ചിത്തത്തെ.

(൮൦) കേട്ടാലോ=ചോദിച്ചെങ്കിലോ. മ—ലോ = യുദ്ധം ചെയ്തു് എടുത്തെങ്കിലോ.

(൮൧) ജാതം=സമൂഹം: ദീപികയെ=വിളക്കിനെ.· (ദമയന്തിയെ എന്ന സാരം.)

(൮൨) ഭൂ—ങ്ങൾ=പൎവ്വതങ്ങൾ.

(൮൩) സൂരൻ=സൂൎയ്യൻ. നട്ടു—ത = മദ്ധ്യാഹ്നസമയത്തിന്റെ കാഠിന്യം.



## രണ്ടാമങ്കം.

(൧) ദിഷ്ടക്കേട്=കാലദോഷം. ധ്ര—യെ = ധൃഷ്ടനായ രാജാവിന്റെ വിഷയത്തിൽ—രാജാവിനെന്നാൎത്ഥം. (രാജാവിനു വേണ്ടി മന്ത്രി ചെയ്യുന്ന കാൎയ്യം ദോഷമായാൽ തൽഫലം മന്ത്രിതന്നെ അനുഭവിക്കണം; ഗുണമായാൽ രാജാവിനും.)

(൨) ഇതു്=ഇഷ്ടം.

(൩) അഖി—ന്ന് = സമസ്തവേദമാകുന്ന സ്ത്രീയുടെ ശിരസ്സിന്ന്. അ—ർ=നമസ്കരിച്ചവർ. ഹ—ന്റെയും=അഖിലപാപത്തിന്റെയും ഹരണമെന്ന് അന്വയം. സം—ഷ്ണം=സംസാര(ബന്ധ)ത്തെ ഹനിക്കുന്നതു്. (എല്ലാം ചരണത്തിന്റെ വിശേഷണം.)

(൪) അനുപദം=ക്രമമാകുംവണ്ണം. (രക്ഷിച്ചിടും നേരാവെ എന്നന്വയം.)

(൫) ആരാട്ട്=(അൎത്ഥാൽ) നളൻ.

(൬) ദൃ—ടം=പ്രത്യക്ഷമാകും.

(൧൨) മൌലൌ=ശിരസ്സിൽ. ഇഷ്ടാ—ൻ=ഇഷ്ടസാദ്ധ്യം വരുത്താൻ.

(൧൩) മ—നം=പുഞ്ചിരിപൂണ്ട മുഖം.

(൧൪) നാരീ—നം = സ്ത്രീകളുടെ സീമന്തരേഖകൾ. (മുടി രണ്ടുഭാഗത്തേക്കും ചീകിവെക്കുമ്പോൾ ശിരോമദ്ധ്യത്തിൽ ഉണ്ടാകുന്ന വഴിവ്) പോലെ. രഥ്യാളി=വഴികളുടെ കൂട്ടം. ചാരു—കൾ = മനോഹരമായ രത്നത്തിന്റെ രശ്മികൾപോലെ. (ഉജ്വലിക്കുന്ന) ഉള്ള രൂപങ്ങളോടുകൂടിയവർ.

(൧൫) തോരണം = ഗോപുരം. ധ്വജം = കൊടിമരം. ഗന്ധോദകം = സുഗന്ധജലം. (പനിനീർ മുതലായവ.) സിക്താന്തം=അവസാനംവരെ നനയ്ക്കപ്പെട്ടത്. മം—ന്തം = മംഗലാശംസികളായ പൂക്കളും പുകകളും ഉള്ളത്.

(൧൬) സു—ൾ=സുന്ദരികൾ. മ—പം=മനോഹരമായ ശബ്ദം. നിതരാം=ഏററവും.

(൧൭) ബന്ധൂകം, ബന്ധുകം = ൨-ം ചെമ്പരത്തിപ്പൂവ്. അവര്=മററൊരുത്തി. ‘തനു’യുടെ വിശേഷണം.

(൧൮) നിചോളം=വസ്ത്രം.

(൨൦) പൃഷ്ഠം = പുറം. കങ്കാളം = ശരീരാസ്ഥി. ധുരന്ധരൻ=ഭാരവാഹി. ഉഷ്ണൻ=ഒരാളുടെ പേർ. ഉ—ൻ=പ്രധാനാചാര്യൻ.

(൨൧) ഫുല്ലം=വിടൎന്നത്. കുഞ്ജം=വള്ളിക്കുടിൽ. ന—നം=അവളുടെ ശോഭയുള്ള ശരീരം. സൌരഭം=സൌരഭ്യം. സമീരൻ=വായു.

(൨൨) ന—ർ= നിയമിക്കപ്പെട്ടവർ. ക്രൂ—കൾ= ഭയങ്കരന്മാരും കഠിനബുദ്ധികളും ആയവർ. സംരോധം=തടവ്. ഓരുന്നേരത്ത്=വിചാരിക്കുമ്പോൾ.

(൨൩) അ—മം=മനോരഥവൃക്ഷം.

(൨൪) മൃഷ=വ്യാജം. നഹി=അല്ലതന്നെ. ദി—ഷ്ടി=സൃഷ്ടി

രശ്മി. അകാവിദ്യുത്തനങ്ങാസ്ഥയിൽ = അനങ്ങാസ്ഥയിൽ (ഇളക്കമില്ലാത്തതിനാൽ.) വിദ്യുത്ത് (മിന്നൽ) അകാ (ആകയില്ല.)

(൨൭) നല്ലാർ=സ്ത്രീ. മ—രം=കാമജ്വരം. അ—ഷം=കാമദേവന്റെ വില്ലുകുലയ്ക്കുന്ന ശബ്ദം. ശാ—പം=വാണീദേവിയുടെ വീണാനിനാദം. മധുപം=വണ്ട്.

(൨൮) ക—രം=ചന്ദ്രനെപ്പോലെ മനോഹരം. തിലം=എള്ള്. അലം=ഏറ്റവും.

(൨൯) ഗരളം=വിഷം. ശു—ക്കം=മംഗളോദയം.

(൩൦) ത്രിലോകി=മൂന്നുലോകം.

(൩൧) മല്ലാരി=വിഷ്ണു. ദേവരൻ=അനുജൻ. യാതൃ=അനുജത്തി. ധീ=ബുദ്ധി. പൊല്ലാതെ=മാറാതെ.

(൩൨) തതി=കൂട്ടം. നഹുഷൻ=ഒരുത്തന്റെപേർ. കുംഭജൻ=അഗസ്ത്യൻ. ശംബളികൾ=വാരനാരികൾ (ദേവസ്ത്രീകൾ) (ഇതിൽ ഇന്ദ്രന്റെ വിശേഷണങ്ങളെല്ലാം പരിഹാസാൎത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു).

(൩൩) ജാര—ദം='അഹല്യാജാരൻ' എന്ന പദം.

(൩൪) വ—പം=മത്സ്യരൂപം. ജരതി=വൃദ്ധ. തചയി=നിന്നിൽ.

(൩൫) കൃതാന്തൻ=കാലൻ. ഗൃഹിയെ=ഗൃഹസ്ഥനെ.

(൩൬) ജ്ഞാ—ൎത്ഥം=അറിവിന്നുവേണ്ടി. ഭൃശം=ദൃഢം. ഏ—ട്=സൈരകൎമ്മത്തിൽ. ശ്യേ—തം=കഴുകൻ റാഞ്ചുന്നവണ്ണം

(൩൭) വൈതരണീ=ഒരുനദി. സ—തനോ=അനുജനൊ മാരണം=വധം. ശി—രി=രുദ്രശത്രു.

(൩൮) സ്ത്രീചാപലം = സ്ത്രീവിഷയകമായ ചപലബുദ്ധി. പ—ൻ=ബ്രഹ്മാവ്.

(൩൯) മാം=എന്നെ. ക—തി=സാധ്വി!. മാ—ൾ=ശിവൻ. കലവികൾ=അനൎത്ഥങ്ങൾ.

(൪൦) ഗമ്യൻ=വരണീയൻ.

(൪൨) ഗ—തിൽ=(ആദ്യം) എന്റെ പേർ പറഞ്ഞ് (പിന്നെ) അതു നിരസിക്കുകയാൽ-വി—രം=മിന്നൽപിണർ

(൪൩) മ—ദൻ=ദേവസമൂഹത്തിന് അന്നം കൊടുക്കുന്നവൻ (യാഗം വഴിക്കെന്നൎത്ഥം).

(൪൪) മ—ന്ധം=മഖഭുക്കുകളുടെ (ദേവന്മാരുടെ) നിൎബ്ബന്ധം. മൂ—ളു=കണി. ഏ—ണ!=മനസ്സാകുന്നമാനേ! (സംശയപങ്കവും കടന്നു സുഖമേചരിക്ക) എന്നു യോജന.

(൪൫) അസു=പ്രാണൻ. അ—രം=അവിഷയം.

മൂന്നാമങ്കം.

---

(൧൧) വന്ദി—ർ=വൈതാളികന്മാരാൽ വൎണ്ണിക്കപ്പെടുന്നവർ. മന്ത്ര്യാദൃതർ=മന്ത്രിമാരാൽ ആദരിക്കപ്പെട്ടവർ. ശിബിക=പല്ലക്ക്.

(൧൨) മമാലയേ=മമ+ആലയേ=എന്റെ വീട്ടിൽ. അന്യോൎവ്വീപന്മാർ=അന്യരാജാക്കന്മാർ. ഇളേശന്മാർ=രാജാക്കന്മാർ. ക്രമം=ചട്ടം.

(൧൩) പുതി—യോ=നവീനമായ ഭ്രമസൃഷ്ടിയായിരിക്കുമോ? ഭ്രയം=രാജകുമാരന്മാരുടെ മനസ്സ്.

(൧൪) കൎണ്ണോപാന്തം=ചെവിയരികിൽ.

(൧൫) അന—ല്യം=നിൎമ്മലമായ ആമ്പൽ പൂമാല-നിനദം=ശബ്ദം. പികം=കുയില്. വിപഞ്ചീകപാണം=വീണാനിനാദം.

(൧൬) തന്നോളംപോന്ന=അനന്തനോളം ദീൎഘമുള്ള. (ഇവിടെ തൻ എന്ന സൎവ്വനാമം അനന്തനെ പരാമൎശിക്കുന്നതാകുന്നു). കൺകൊണ്ടു കേൾക്കുന്ന=സൎപ്പം കാണുന്നതും കേൾക്കുന്നതും കണ്ണുകൊണ്ടുതന്നെയാകയാൽ ഇങ്ങിനെ പ്രയോഗിച്ചിരിക്കുന്നു. മന്നോണും പാമ്പ്=അനന്തൻ.

(൧൭) പരിദ്രഷ്ടാ = കാണപ്പെട്ടവൾ. പുരധൃതി=അതിയായ ധൈര്യം. നേത്രാഞ്ചലം=കടക്കണ്ണ്.

(൧൮) വിബുധർ=ദേവന്മാർ, or = വിദ്വാന്മാർ. നന്ദനസ്ഫൂർത്തി=ദേവോദ്യാനത്തിന്റെ അല്ലെങ്കിൽ പുത്രന്റെ ഊർജ്ജിതം. ദ്വിജശ്രേണി=പക്ഷിക്കൂട്ടം, or ബ്രാഹ്മണസമൂഹം. മധുപാളി=വണ്ടിൻകൂട്ടം, or മദ്യപാനികളുടെ കൂട്ടം. പല്ലവനിര=തളിർ, ചപല സമൂഹം എന്നും. ആമോദം=സൌരഭ്യം or സന്തോഷം.

(൨൦) മൂല്യം=വില.

(൨൧) ജീവനം=വെള്ളം. ശ്രീ—ദം= ശ്രീസിംഹനാകുന്ന കാർമേഘം. ദ്വി—ങ്ങൾ=ബ്രാഹ്മണന്മാരാകുന്ന വേഴാമ്പൽ പക്ഷികൾ. ചിത്താഗ്രഹാങ്കണങ്ങൾ = മനോഗൃഹത്തിന്റെ മിററങ്ങൾ.

(൨൨) ത്രി—രെ=മൂന്നു ലോകത്തിലും ഉള്ള സുന്ദരികളെ. മൂർദ്ധ്നി=ശിരസ്സിൽ. അവ—ട = മൂർദ്ധാലങ്കാരം എന്ന വ്യാജത്തോടുകൂടെ.

(൨൩) ശാര—ഠം=പഞ്ചമിച്ചന്ദ്രന്റെ നിലാവിനോടു തുല്യമായ കീർത്തി. സുഭ്രു=സുന്ദരി. സ്വരൂപം=തന്റെ സൌന്ദര്യം. ഹരി=ഇന്ദ്രൻ. പവി=കുലിശം.

(൨൪) ശേഷൻ=അനന്തൻ. ഉരഗസ്ഥാനം = പാതാളം. വിഷ്ടി-അവധി (അടിത്തൂൺ).

(൨൫) തൽകണ്ഠേ=അവന്റെ കഴുത്തിൽ. ബാല = ദമയന്തി.

(൨൬) വ്രജം=കൂട്ടം.

(൨൭) കദനം=ദുഃഖം.

(൨൮) മേനിക്കോപ്പുകൾ = മെയ്യാഭരണങ്ങൾ. ഇംഗിതം=അഭിപ്രായം. ചേഷ്ട=വ്യാപാരം.

(൩.൦) എന്തോതം=എന്തറിയും. പ്രച്ഛന്നൻ = തിരി ച്ചറിവാൻ പാടില്ലാത്തവൻ. മോഹനൻ = മോഹിപ്പിക്കുന്ന വൻ. താണുവാൻ=കടക്കുവാൻ. പൊറ്റ് = തരണി (ഓടം മുതലായവ).

(൩.൫) ഇളാസുരർ=ബ്രാഹ്മണർ. സഘൃതോദനം=നെ യ്ക്കൂട്ടിയ ചോറ്. മന്നവവധൂടിമാർ=രാജ്ഞിമാർ.

നാലാമങ്കം.

---

(൫) അശിച്ചു=ഭക്ഷിച്ചു.

(൨.) അഭിഷിക്തൻ=അഭിഷേകം ചെയ്യപ്പെട്ടവൻ. വ ര—ഠം=വിലപിടിച്ച സ്വർണ്ണാഭരണങ്ങൾ. പ്രദീപ്തൻ=ഏററ വും ശോഭിച്ചവൻ. നര—കരൻ = രാജാക്കന്മാരുടെ കരസം യോഗത്താൽ ശോഭിക്കുന്ന കയ്യുള്ളവൻ. മണി—നായി=സിം ഹാസനത്തിൽ ഇരുന്നു.

(൩.) മാന്ത—ക്തി=മാന്തളിർപ്രവാളങ്ങളുടെ പങ്ക്തി. പ്രവാളം=പവിഴം. പങ്ക്തി=സമൂഹം. വിശാലം=വിസ്താരം. അവ—ഘം = തടുക്കാൻ പാടില്ലാത്ത ജനക്കൂട്ടം. അവാ—ഗി=പറയാൻ പാടില്ലാത്ത ഭംഗി. സകൌ—വരർ=സന്തോ ഷത്തോടുകൂടിയ ഭാഗ്യവാന്മാർ.

(൪) മലർ=പുഷ്പം. കശാ—ഠം=ദർഭയും അരിയും. വേ ദി=കല്യാണമണ്ഡപം. മറയോൻ=വൈദികൻ.

(൫) നിനദം=ശബ്ദം. രവം=ശബ്ദം. ഹൃദ്യം = മനോഹ രം. തൽസം—ഛായി=മേൽ പറയപ്പെട്ട ഭേയ്യ്പ്രാദികളുടെ നാദങ്ങൾ എല്ലാം കൂടി ലോകം മുഴുവൻ വ്യാപിച്ചു ഒരു ശബ്ദ ഘോഷമായിത്തീൎന്നു.

(൬) ദ—ത്തും=കറഞ്ഞോന്ന് അടയ്ക്കപ്പെട്ട കണ്ണുകളോ ടുകൂടെ. കാന്താവരർ=ഭാഗ്യവാന്മാർ.

(൭) ഉ—ദ്രൌ=ഉദയപർവ്വതത്തിൽ. നാ—കഠം=വിഷ്ണു

വും ലക്ഷ്മിയും.

(൯) ദ്ര—ങ്ങൾ=കണ്ണുകളാകുന്ന താമരകൾ. മ—ന=മദയാനയെപ്പോലെ നടയുള്ളവൾ.

(൧൦) ഘോ—വം=ഭയങ്കരമായ ഭേരിയുടെ ഒച്ച. ശ—ദം=വലിയ തോക്കിന്റെ ഒച്ച. ഡൈണ്ഡിമം=ഡിണ്ഡിമ (വാദ്യവിശേഷ)ത്തിൽ നിന്നുണ്ടാകുന്നത്. (പുരുനിനദത്തിന്റെ വിശേഷണം). നിസ്വാനം = ശബ്ദം. നി—തം= നിറയപ്പെട്ടത്. ഭൂ—ണ്ഡം=ഭൂലോക കടാഹം.

(൧൨) അസ്മൽ ഗൃഹം=നമ്മുടെ ഭവനം. പിതൃതല്പം=പിതൃസ്ഥാനം!

(൧൩) ശുദ്ധചരിതം=പാതിവ്രത്യം.

(൧൪) താ—ജൻ=ചന്ദ്രവംശജൻ. കദനം=ദുഃഖം.

(൧൫) അമർഷം=കോപം.

(൧൭) സവിച്ചു=പ്രസവിച്ചു. നപ്ത്രി = സഹോദരപുത്രി. സ്നുഷ=പുത്രന്റെ ഭാര്യ.

(൧൯) നീണാൾ=ചിരകാലം.

(൨൦) ആ—ലം= കന്യാകുമാരി മുതൽ ഹിമവാൻവരെ. (ഇൻഡ്യ)-പേരാൽ=നാമത്തിനാൽ. വീ—ദ്ഭവൻ = വീരസേനങ്കൽ നിന്ന് ഉദ്ഭവൻ. ഉദ്ഭവൻ=ഉണ്ടായവൻ.



അഞ്ചാമങ്കം.

(൧) നൈല്യം=കറുപ്പ്. ധവളിമ=വെളുപ്പ്. ഒളുന്ന=ഉള്ള. വസനം=വസ്ത്രം. സ്ഫുരിക്കുന്നു=പ്രകാശിക്കുന്നു. മൃദിമ=മാർദ്ദവം. വിപഥം=ദുർമ്മാർഗ്ഗം.

(൨) നഹി=ഇല്ലതന്നെ.

(൩) സൌമ്യൻ = ശാന്തൻ. ദാനശൌണ്ഡൻ = ദാനത്തിൽ സമർത്ഥൻ. ധാരാളം ദാനം ചെയ്യുന്നവൻ എന്നർത്ഥം.

സ്വ—ത്വം=കാമദേവതുല്യത. ശ്രേണി=സമൂഹം.

(൪) രാഗാദീൻ = രാഗാദിദോഷങ്ങളെ. വളർത്തി എന്ന ക്രിയയുടെ കർമ്മം. വേവുംപടി സ്വവിവേകം=സൽബോധം നശിക്കുന്ന മട്ടിൽ എന്നർത്ഥം. (ഈ വാക്യങ്ങൾ രണ്ടും "മേവുന്നു" എന്ന ക്രിയയെ വിശേഷിക്കുന്നു.)

(൫) അഹി=സർപ്പം. ദ്വീപാന്തരപ്രാപ്തി=അന്യദ്വീപഗമനം. പരൻ = അന്യൻ. നിശാനായകൻ = ചന്ദ്രൻ. സതികൾ സ്വസ്ഥാനം വിടുകയൊ അന്യഗൃഹത്തിൽ ഗമിക്കുകയൊ ധാരാളം സംസാരിക്കുകയൊ അന്യനെ ദർശിക്കുകയൊ ചെയ്കയില്ല. അങ്ങിനെ ചെയ്യുന്നത് അവർക്ക സർപ്പശിരസ്സിൽ കാൽ വെക്കുന്നതുപോലെയും ദ്വീപാന്തരത്തിൽ പ്രവേശിക്കുന്നതുപോലെയും ലുബ്ധന്റെ ധനദ്രവ്യംപോലെയും വിനായകചതുർത്ഥിയിലെ ചന്ദ്രനെപ്പോലെയും അത്ര സങ്കടകരങ്ങളാണെന്ന സാരം.

(൬) മുന്തിരി=മുന്തിരിങ്ങ. ഖരം=കഴുത. കറവ്=ചേതം.

(൭) ദണ്ഡം=ശിക്ഷ. ചണ്ഡഭാവാദി=അത്യാഗ്രഹം മുതലായ ദുർഗ്ഗുണം. പുണ്യശീലകൾ=പതിവ്രതകൾ. ശീലം=പാതിവ്രത്യം.

(൮) എടടടടടട = കോപോദ്രേകം മൂലം ഉണ്ടാകുന്ന അധികാക്ഷരം. (വിക്കൽ.) ഇപ്രകാരം "കകകകക" മുതലായതും. ആശാസ്യം=സാന്ത്വനം. "നമ്മോട് ആശാസ്യമോതാൻ നീയൊ" എന്നാശയം.

(൯) പ്രയോക്താ=പ്രയോഗിക്കുന്നവൻ. ജിതനായിടാ=ജയിക്കപ്പെടുകയില്ല.

(൧൦) പരിശുദ്ധോക്തി = സ്പഷ്ടവാക്ക്. ശീലം = സദാചാരം.

(൧൧) ആശയം=മനസ്സ്. ഭുവനമോഹനമൂർത്തി = ലോകൈകസുന്ദരി.

(൫൨) വധു=ഭാൎയ്യ. വിഘടനംചെയ്യു=വേർതിരിക്കുക. ചാടുവാക്യം=ഭംഗിവാക്ക്. വശഗാ=സ്വാധീനത്തിലായവൾ.

(൫൩.) സൌരാജ്യം=നീതിപൂൎവ്വകമായ രാജ്യഭരണം. പ്രഹൃഷ്ടം=ഏററവും സന്തോഷിക്കപ്പെട്ടത്. (ജനതതിയുടെ വിശേഷണം) തതി=സമൂഹം. നതിചെയ്യു=സ്തുതിക്കു. സാദ്ധ്വീ=പതിവ്രത. ദയിത=ഭാൎയ്യ. സുതോല്പത്തി=സന്താനജനനം. മൃദു=മനോഹരം. ഭൂസുരാരാട്ട്=ഭൂമിയിലെ ഇന്ദ്രൻ. സാമ്രാൾ=ചക്രവൎത്തി.

(൫൪) കരാളമൂൎത്തി=ഭയങ്കരമൂൎത്തി.

(൫൫) അരോചകം=അരുചിത്വം. അരോഗത=ആരോഗ്യം. (അരോഗതയ്ക്കു് ഒരേ സ്ഥലത്തിൽ വാഴു അരോചകം എന്ന വൈദ്യൻ വിധിച്ചു) എന്നന്വയം. ഭൂവരോപകണ്ഠം=രാജസമീപം.

(൫൬) വനായു=വനായുരാജാവ്. ജാതൻ=ഉൽഭൂതൻ (വനായുദേശത്തിങ്കൽ ജനിക്കയാൽ ആയിരിക്കണം രാജാവ് ആപ്രകാരം അഭിധാനം ചെയ്യപ്പെട്ടന്നത്. ശിവശേഖരദേവവംശ=ചന്ദ്രവംശത്തിങ്കൽ. തത്തനയൻ=അവന്റെ പുത്രൻ. (വനായുതനയൻ) ധൃതി, പ്രധൎഷൻ=ഈ രണ്ടു പദങ്ങളും പിതാമഹ. പ്രപിതാമഹാദി എന്നപോലെ വിശ്രുതവൎത്തികളായ ഗോത്രപിതാക്കന്മാരുടെ സംജ്ഞാവാചകങ്ങളാകുന്നു. പ്രപിതാമഹാദികളെ അപേക്ഷിച്ച്, പ്രധൎഷനാം തദപേക്ഷയാ ധൃതിക്കും പുരാതനത്വം ഊഹിക്കാം. ഇവിടെ വനായുപുത്രൻ നളന്റെ ധൃതിയും പുഷ്കരന്റെ പ്രധൎഷനും ആകുന്നു. ആ വനായുജന്റെ ഗോത്രാപത്യങ്ങളത്രെ നളനും, പുഷ്കരനും. കുലപ്രവാഹം=വംശപരമ്പര.

(൫൭) സമയാതിപാതം=സമയാതിക്രമണം. ധൂൎത്ത്യം=ചൂത്. നിഗൂഢചാരി=ഒളിഞ്ഞിരിക്കുന്ന ഒരു ശത്രു. സമയാതിപാതം ശോഷിക്കും=സമയം പോവുന്നത് അറിയില്ല എന്നൎത്ഥം.

(൨൦) കനകമല = മഹാമേരുപർവ്വതം. പശ്ചിമാശാ= പടിഞ്ഞാറുദിക്ക്. ദിനമണി=സൂര്യൻ. വനജം=താമര. അചലകൂടം = പർവ്വതത്തിന്റെ കൊടുമുടി. വിന=പിഴ. സുജനമൊഴി=സജ്ജനങ്ങളുടെ വാക്ക്. (കനകമല മുതലാവയ്ക്കു കവുക്കം മുതലായ ദോഷങ്ങൾ നേരിട്ടാലും സജ്ജനങ്ങളുടെ വാക്കിന്നു പിഴയുണ്ടാകയില്ലാ.

(൨൧) ഓരാതെകണ്ട് =വിചാരിക്കാതെ. കൃതി= പ്രവൃത്തി. ഘോരാമയം=ഭയങ്കരമായ അനൎത്ഥം. ആസ്പദം = സ്ഥാനം. ധീബലം=ബുദ്ധിശക്തി. ഭൂതികൾ=ഐശ്വൎയ്യങ്ങൾ. വിചാരിക്കാതെകണ്ട് ഒന്നും ചെയ്യരുത്. ആലോചനയില്ലാഞ്ഞാൽ അനൎത്ഥം സംഭവിക്കും. ബുദ്ധിശക്തി ഉള്ളവൻ ഏവനോ അവന്റെ അടുക്കൽ ഐശ്വൎയ്യങ്ങൾ അന്വേഷിച്ചു ചെന്നുകൊള്ളും.

(൨൩) ജനത=ജനങ്ങൾ. വനജഭവൻ=ബ്രഹ്മാവ്. അഥവാ, വിധി.

(൨൪) ഗരളം=വിഷം. മൃത്യുദം=മൃത്യുവിനെ ദാനം ചെയ്യുന്നത്.

(൨൬) കാലാൽ ചരിച്ചീടണം എന്നാശയം. കദശനം= ദയനീയമായ ഭക്ഷണം. സാലാനാം = വൃക്ഷങ്ങളുടെ. നിവസനം=പാൎപ്പ്. മൃഗവ്യാലാക്രാന്തം=മാൻ, പുലി മുതലായവയാൽ അതിക്രമിക്കപ്പെട്ടത്. അഹൎന്നിശം=രാവും പകലും.

(൨൭) ദിഷ്ടദോഷം=ഭാഗ്യദോഷം.

(൨൯) ക്ഷത്രിയാണി=ക്ഷത്രിയനാരി. രിപൂണാം=ശത്രുക്കളുടെ. തതി=സമൂഹം. വിതതം=വിസ്തൃതം.

(൩൦) കലീനർ = തറവാട്ടുകാർ. ഉണ്മ = സത്യം. പുംസാം=പുമാന്മാൎക്ക്, മനുഷ്യൎക്ക്.

(൩൧) മനസി=മനസ്സിൽ. അവനിപദ്രോഹിലോകം = രാജദ്രോഹിജനം.

(൩൨.) സ്വതാപ്പിതഗേഹർ=മക്കളെ വീട്ടുകാൎയ്യം ഏല്പി ച്ചവർ.

(൩൩.) സങ്ക—തൻ=വഴിപോലെ യോജിക്കപ്പെട്ട പ്ര ഭാവത്തോടുകൂടിയവൻ.

## ആറാമങ്കം.

(൧) ഋതം-സത്യം.

(൨) താ—ംഗി=പരവശാംഗി.

(൩) അ—രാ=പാൎവ്വതി.

(൧൦) തരക്ഷു=പുലി. യൂഥം=ആനക്കൂട്ടം. ദ്രോണി = ത ടാകം. ശല്യകങ്ങൾ=മലമ്പാമ്പുകൾ.

(൧൧) ഉ—രം=തലഉയൎത്തി. ഗി—രം = പൎവ്വതഗുഹ ദി—വം=ദീനസ്വരത്തോടുകൂടെ (കേഴുന്ന എന്ന ക്രിയയുടെ വിശേഷണം).

(൧൨) നിൎഝരം = ഒഴുക്ക്. പ്ല—ങ്ങൾ = മക്കടബാലക ന്മാർ.

(൧൩) ശ—തം=കാട്ടാളപ്പടയുടെ "ടം"കാരം. മുസ്ത= മുത്തങ്ങ.

(൧൪) പ—ശം—പയോഷ്ണീനദിയിലെ ജലകണങ്ങൾ തട്ടി തണുപ്പുള്ള ദിക്ക്.

(൧൫) കാ—ര=വനലക്ഷ്മി.

(൧൬) നിവാസം=വാസസ്ഥാനം.

(൧൭) പ്രതോളികൾ=വഴികൾ.

(൧൮) ഏഷാ=ഇവൾ. ഭൂഷാ=ഭൂഷണം. നിവസനം= ഗൃഹം. യോ—ത്നം=സ്ത്രീരത്നം. അസൃക്കൾ=പ്രാണങ്ങൾ.

(൨൦) ക്ഷ—ന=മിന്നലൊളിപോലെപ്രകാശമുള്ളവൾ,

(൨൧) കപചിൽ=വല്ലിടത്തും.

(൨൭) മാം+ഓത്ത്=എന്നെ വിചാരിച്ച്.

(൨൮) സ്മി—മം=മന്ദഹാസസമൃഹം.

(൨൯) തത്വാപ്തി=പരമാത്ഥബോധപ്രാപ്തി.

(൩൦) ഉത്താനാരം=വള്ളിക്കുടിലിനകം.

(൩൧) ആസ്യം=മുഖം.

(൩൩) നാഗലോകം=പാതാളം.

(൩൪) സ—ദ്രോ=സരളവൃക്ഷമേ!

(൩൫) മ—ലം=വലിയ പന.

(൩൬) അ—ൻ=കാന്തൻ. പ്രകടം=(ക്രിയാവിശേഷണം) സ്പഷ്ടമാകുംവണ്ണം. പ—നം=കാലവേഗം.

(൩൭) ഹ—നം=സിംഹനട.

(൪൦) കബന്ധം=ഉടൽ.

## ഭരതവാക്യം

ഏഴാമങ്കം.

---

(൨) പ്ര—ഷ്ണ! = ശത്രുരാജാക്കന്മാരെ നശിപ്പിക്കുന്നവനേ!. വ—കം=ഭത്താക്കന്മാരും ഐശ്വയ്യം.

(൪) ഉഴററി=പകപ്പിച്ചു.

(൬) രാട്ട്=രാജാവ്.

(൭) വാഹസം=സപ്പം.

(൧൨) ഗമ്യ=പരിഗ്രഹിക്കാവുന്നവൾ. അഗമ്യ=പരിഗ്രഹിക്കവയ്യാത്തവൾ.

(൧൪) ധ—കൾ=വെളുത്ത കന്നികൾ. ദ്ധരി=നദി. ദരി=ഗുഹ.

(൧൫) സൈപരം നുകൎന്നീടുവേൻ. എന്നന്വയം.

(൧൭) മൃ—ടി=കാറുപോലെ (കറുത്ത) മുടിയുള്ളവൾ.

(൧൬) കാ—തം=ഭത്താവിനെ കൂടാതെ. വി—യോ=(വിട്ടുകയില്ലെന്നത്ഥം)

(൮൯) ക്ലാപനാരചെച്ചു=ചാട്ടുക. സാമ്രാജ്ഞി=റാണി.

(൯൦) നാരകം=നരകം.

(൯൧) വരാ=വരില്ല. വിരാഗൻ=വിരക്തൻ. സുധിയിൽ=വിദ്വാനിൽ. വിപദി ഭൂതിയതിലും ന്ലേശാപം വിരാജിക്കാ— ആപത്തിലും സമ്പത്തിലും വികാരം ഉണ്ടാകയില്ല.

(൯൨) പരസ്പരം കണ്ടുലഞ്ഞാൻ കൊടുത്തയാൽ എന്നൎത്ഥം.

(൯൩) പരം=ഏററവും. പരാ—ക്കാ=അന്യനെ തൊടുകയില്ല. സുചരിത=പതിവ്രത. പ—ഹ=പരലോകത്തിലും ഈ ലോകത്തിലും. ശീലം=പാതിവ്രത്യം. പരാ—ഷിലും=മരിച്ചുപോയാലും. സ—ൽ=പാതിവ്രത്യത്തിൽനിന്ന് (ഇളകിടാ എന്നതിന്റെ അപ്രാഭാണം.)

(൯൪) ഭ—തൻ=ഭാഗ്യഹീനധിതൻ. ചൊല്ലി=കരിച്ച്. വാമേ!=സുന്ദരി!. കാ—ഗി=മേ, ഗതി, കാ, വാ=ഇനിക്ക് എന്തൊരു ഗതിയാണ്? (ഒരു ഗതിയുമില്ല എന്നൎത്ഥം.)

(൯൫) സ്തേനൻ=കള്ളൻ. ന—തപം=നരഹത്യ. ഭോ=സംബോധനാവാചകമായ ഒരു നിപാതം) അല്ലയോ. ധിക്ക്, ധിക്ക്=ഛീ ഛീ.

(൯൬) വിജ്ഞാപനീയൻ=സ്തുത്യൻ. ധൎമ്മജ്ഞാനാം=ധാൎമ്മികന്മാരുടെ. ആത്മം=ആത്മാനെ. (നളനെ). ആകാരം=ആകൃതി. (നളനെ ത്യജിക്കനാവന്ന സ്ഥൂലശരീരമേ ഉള്ളൂ. സൂക്ഷ്മശരീരം=ബോധം ഇല്ല എന്ന സാരം.)

(൯൭) ഗ്രാസം=ഉരുള. ഗരം=വിഷം. ഗന്തവ്യൻ=പ്രാപ്യൻ. ഗേയം=പാടേണ്ടത്. കിതവ!=ധൂൎത്ത. ഗേഹം. വ്രജിക്കാ=വീട്ടിൽ പോക. or ഗേ='ഗ'കാരത്തിൽ 'ഹ'കാരം ചേൎക്കുക.

(൯൮) വി—നി=ആകാശഗംഗ.

(൯൯) ക്വ—സി=എവിടെ പോകുന്നു. ഇരവിൽ=രാത്രിയിൽ. (ഇരവിൽ ക്വയാസി എന്നൎത്ഥം) താന്തേ! = ക്ഷീണിച്ചവളേ!.

(൧൭) സ്വീയകൾ, സാമാന്യകൾ, പരകീയകൾ = മൂന്നു നായികാഭേദങ്ങൾ. പ്രതികലം = ക്ഷണംതോറും. ന—ന്തം=കടാക്ഷം.

(൧൮) ശോ—ജം = ചെന്താമര. ഭ്വ—സം = നിന്റെ ദീർഘശ്വാസം. മൌക്തികം=മുത്ത്. സുരസ്ത്രീണാം = ദേവസ്ത്രീകളുടെ. തേ=ഭവതിക്ക്.

(൨൦) അ—ന്മാർ=ശത്രുകാലന്മാർ.

(൨൧) ലോഷ്ടിക്രമം=കണ്ണുകൾ.

എട്ടാമങ്കം.

---

(൧) വ—കർ = ശ്രേഷ്ഠന്മാരായ മന്ത്രികൾ. ധൂരി = മുൻഭാഗത്ത്. (അടുക്കൽ.) അക്ഷമൻ=സമർത്ഥൻ. സ്യന്ദനം=രഥം. അ—ഭം=അശ്വത്ഥം.

(൨) വ—നം=നല്ല മുട്ടപ്പടം. വേത്രി—ളി=ശിപ്പായികൾ.

(൩) അ—രി=ഉപദ്രവി. അ—തൻ=ഉപദ്രവിക്കപ്പെട്ടവൻ. അ—ധം=ശസ്ത്രംകൂടാതെയുള്ള വധം.

ഒമ്പതാമങ്കം.

---

(൧) ആ—ത്ഥ്യം=അതിഥിസൽക്കാരം. ഏതദ്ദിനം = ഇന്ന്. തിലം=എൾകുസുമം.

(൨) ക്ഷപ=രാത്രി. സ്വപിക്ക=ഉറങ്ങുക.

(൩) കരണസ്യ=കാരണത്തിന്റെ.

(൪) മ—ന=മനസ്സാകുന്ന വണ്ടിന്. നി—തി=പാരമശ്വരൻ. മരന്ദം=പൂന്തേൻ.

(൧൦) ദു—രൻ=അതിദുഃഖത്താൽ പരവശൻ.

(൧൫) ഭീ=പേടി. വി—കരം = ശത്രുകരം. ആതങ്കം = രോഗം. അ—കതം=വിഹിതവും തുടങ്ങിയതുമായ കൎമ്മത്തിൽ താല്പൎയ്യമുള്ളത്. ജാതം = ഉണ്ടായത്. (കല്യാണം ജാതം എന്നന്വയം).

(൧൬) അവരേ = അവർതന്നെ. (പ്രകാരം അവധാരണാൎത്ഥകം) ഭ—താൻ = ഭവനത്തിലും, വിദഗ്ദ്ധാശയത്തിങ്കലും ആദ്യവൎണ്ണം ചേരാതായി— ഭവനത്തിൽ ആദ്യവൎണ്ണം (ബ്രാഹ്മണർ) ഇല്ലാതായി. അല്ലെങ്കിൽ, ഭവനശബ്ദത്തിലേ ആദ്യാക്ഷരമായ ഭകാരം യോജിക്കാതായായി. (ഭവനം വനമായെന്ന സാരം.) വിദഗ്ദ്ധാശയത്തിങ്കലും വിദഗ്ദ്ധന്മാരുടെ (സമൎത്ഥന്മാരുടെ മനസ്സിലും) ആദ്യവൎണ്ണം—പ്രധാനാക്ഷരമായ ഓങ്കാരം ചേരാതയായി. അല്ലെങ്കിൽ "വി" എന്നാക്ഷരം ചേരാതയായി— ദഗ്ദ്ധാശയമായി എന്ന സാരം.

(൧൭) ലോക = ലോകത്തിൽ! കുലോകർ = ദുഷ്ടന്മാർ. കാകോ—ലർ=കാളകൂടംപോലെ കറുത്ത ശോഭയോടുകൂടിയവർ. കുലേകുലേ=കുലംതോറും. ലോകം=ജനം. കലാലോലം= കലകളിൽ താല്പൎയ്യമുള്ളത്. കലി—കുലം = കലിധൎമ്മത്താൽ അത്യന്തപരവശം. (കലാലോലം ലോകം കലികാലാകുലാകുലം. കില=(എന്ന പ്രസിദ്ധം) എന്നന്വയം.

(൧൮) ഭൂതി= ഐശ്വൎയ്യം. സ്വ—ത = തന്റെ ഇഷ്ടത്തിൽ ഉള്ള ഏകാഗ്രത. ദോഗ്ദ്ധാ=ദോഗ്ദ്ധാവ്—പ്ര.

(൧൯) ഉഷ്ണീഷം=തലപ്പാവ്.

(൨൦) ജലാന്തരം=ജലമദ്ധ്യം. സവി—ളിൽ= അരികിലും അകലത്തിലും, ഭയങ്കരമായ വനഭൂമിയിലും മലമ്പ്രദേശത്തിലും. ഉ—ലും = വലുതായ വള്ളിക്കുടിലിലും. സലീലം = സന്തോഷം, ഇ—ണം = വണ്ടിനത്തിന്റെ സഞ്ചാരം. ഉജ്ജൃംഭിതം = വലുതായത്.

(൨൧) ആ—ൎണ്ണം=പുത്രനെ സംബന്ധിച്ച കടം.

ശ്രീഃ

പത്താമങ്കം.

൧. ശീലം=പ്രവൃത്തിയിലുള്ള സാമൎത്ഥ്യം.

I. വി-യം=വിദ്യയുടെ മാററം (അഥവാ വിദ്യയാ വിദ്യാ).

II നാന്യഥാ=ന+അന്യഥാ=മറെറാരുവിധത്തിൽ സാധിക്കില്ല എന്ന സാരം.

(൫) ഭൂചരം=ഭൂമിയിൽ സഞ്ചരിക്കുന്നത്.

(൬) ആതേ=ആരുതന്നേ. സംശയമില്ലെന്നൎത്ഥം. നി—ഷം=ശബ്ദം. ആം—ബു—നം = ഇടിമുഴക്കംപോലെ മോഹനം. ആ—കൻ=കതിരവയെ തെളിക്കുന്നവൻ (സൂതൻ):

(൭) അംശുകം=വസ്ത്രം. ധൂസരം=അല്പം വെളുത്തത്. (അംശുകവിശേഷണം).

(൮) പ്രൂ-കം=പെരുവഴി. സൎവ്വ—നം= സൎവ്വജനങ്ങൾക്കും ഹിതമായിട്ടുള്ളത്.

(൯) ത്രൂ—ധൻ=തപസ്സിദ്ധിയുള്ളവൻ.

(൰) ഭൂഷാചയം=അലങ്കാരസമൂഹം. ഏ—നേ=പേടമാൻ കണ്ണി! ക—യാം=കഠിനപദനിബന്ധനയുള്ള ശ്ലേഷാദികളായ ദോഷങ്ങൾ അകന്നത്. ര—സം=ആസ്വാദ്യതകൊണ്ട് നിൎമ്മലമായ മുന്തിരിരസത്തെ ജയിക്കുന്നത്. (വാണീധോരണിയുടെ വിശേഷണം).

(൧൧) നാഹംജാനേ=ഞാൻ അറിയുന്നില്ല.

(൧൨) ദീ—ങ്ങൾ=ശോഭിക്കുന്ന പല്ലുകളുടെ അഗ്രഭാഗങ്ങൾ.

(൧൩) ഷ—ളി=ഭ്രമരസമൂഹം.

---

## ശ്രീ.

എന്റെ ഗുരുഭൂതനായ പരിഭാഷകൻ എന്നെ ഏല്പിച്ചിരുന്നത് ഈ നാടകത്തിന് ഒരു വ്യാഖ്യാനം എഴുതേണമെന്നാണ്. കൃത്യാന്തരങ്ങളാൽ പദാൎത്ഥബോധിനി മാത്രമേ എന്നെക്കൊണ്ടു തൽക്കാലം സാധിച്ചിട്ടുള്ളു. നാടകലക്ഷണാദികളെ കഴിയുന്നതും പ്രതിപാദിച്ച് ഇതിന് ഒരു വ്യാഖ്യാനം ഞാൻ തയ്യാറാക്കുന്നുണ്ട്. അതു വേണ്ടിവന്നാൽ ഏതുകാലത്തുതന്നെയോ അല്ലെങ്കിൽ ഇതിനു രണ്ടാംപതിപ്പിനു ആവശ്യമുണ്ടെങ്കിൽ അതിലോ പ്രസിദ്ധീകരിക്കുന്നതാണ്. തൽക്കാലം ദുൎഗ്രഹങ്ങളെ നിൎവ്വഹിക്കയേ ചെയ്തിട്ടുള്ളു. പ്രമാദങ്ങളുണ്ടെങ്കിൽ മഹാജനങ്ങൾ ക്ഷമിക്കുമല്ലോ.

കല്യാണദായിനീസമാമന്ദിരം
ആനാപ്പുഴക്കടവ് — കൊടുങ്ങല്ലൂർ.
൮—൮—൯൭.

പി. സി. ശങ്കരൻ.



